# കലാകൗമുദി

ജനുവരി 13, 1985 വില: 1 രൂപ 80 പൈസ





Printer & Publisher; M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.

Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.

Journals of the Kala Kaumudi
Group of Publications:

1. **Kala Kaumudi**
(Weekly)
2. **Film Magazine**
(Weekly)
3. **Katha**
(Fortnightly)
4. **Trial**
(Fortnightly)


# 487

## കേരളീയമായ ഒരു ചുമർ ചിത്രം

ഒരു മുഖപ്രസംഗത്തിൻെറ ആധികാര്യതയോടെ കലാകൗമുദിയിൽ വന്ന ''മുഖാമുഖ'' നിരൂപണം, ടൈപ്പിങ്ങ്തെററുകരം തിരുത്തുന്നതിനുമുമ്പ് ചൂടോടെ മുഖാമുഖ സ്ക്രിപ്ററ് വായിച്ച എന്നെ അദ്ഭുതപ്പെടുത്തുന്നു, ദുഃഖിപ്പിക്കുകയും. വളരേണ്ട ഒരു സാമ്പത്തിക രാഷ്ട്രീയ തത്വശാസ്ത്രം കേരളത്തിലെത്തി വളഞ്ഞൊടിഞ്ഞു് വഴിതെററിപ്പോയതിലുള്ള മനോദുഃഖം സമർത്ഥമായി ആവിഷ്കരിച്ച ഒരു സിനിമാ മൂലരേഖയായിട്ടാണു് ഞാൻ അതിനെ മനസ്സിലാക്കിയതു്. അപ്പോരം തോന്നിയ തൃപ്തി, മൂല്യനാശം സംഭവിക്കാതെ ആ സ്ക്രിപ്ററിനെ ഒരൊന്നാന്തരം സിനിമയാക്കിത്തീർക്കുന്നതിലൊരു എളിയപങ്കുവഹിക്കാൻ പററിയതിലുള്ള സന്തോഷമായി വളർന്നു് നിലനില്ക്കുന്നു. ഷോട്ടുകളിലും, അതിൻെറ ഘടനയിലും കൂടി, ചിതറിയ ഒററച്ചിത്രങ്ങരം കൂട്ടിമടഞ്ഞുണ്ടാക്കിയ കേരളീയമായ ഒരു ചുമർചിത്രത്തിൻെറ സമാന്തരം തോന്നി രചനാശൈലിക്കു്.

കിട്ടിയ നിധി കളഞ്ഞുകുളിച്ച കുററബോധം, മനസ്സിൻെറ അടിത്തട്ടിൽ ഉള്ളവരൊക്കെ 'മുഖാമുഖം' കാണുക. കുമ്പസാരത്തിലൂടെ പാപമോചനം, പശ്ചാത്താപം പ്രായശ്ചിത്തം എന്നൊക്കെ പറയാറുണ്ടല്ലോ. മുഖാമുഖത്തിലെ സുധാകരനോടൊപ്പം നമുക്കും നല്ലനാളെയെപ്പററിയുള്ള ആശ കൈവിടാതിരിക്കുക.

രവിവർമ്മ,
മദ്രാസ്.

## വെറുതെ കാത്തിരുന്നു

തൊഴിലാളിവർഗ്ഗ രാഷ്ട്രീയം ഒന്നാം നമ്പർ കള്ളമാണെന്നു് വിളിച്ചുപറയാൻ 'മുഖാമുഖ'ത്തിൻെറ പിന്നിലിരുന്നു് ആരോ നിങ്ങളോടു് പറഞ്ഞിരുന്നോ? അതു് ഏററുപറയാൻ വേണ്ടി, നിങ്ങരം കാണിച്ച പെടപ്പാടിനിടയിൽ ഞങ്ങരക്കു് നഷ്ടപ്പെട്ടതു് സ്വയംവരത്തിനും, കൊടിയേററത്തിനും, എലിപ്പത്തായത്തിനും ശേഷം ഞങ്ങരം കാത്തുകാത്തിരുന്ന നല്ല സിനിമയുടെ പ്രിയപ്പെട്ട മുഹൂർത്തങ്ങളായിരുന്നു.

എം. കെ. മനോഹരൻ,
പെരളശ്ശേരി.

## ചരിത്രം വളച്ചൊടിക്കുന്നവർ

കലയുടെ പേരും പറഞ്ഞു് ചരിത്രത്തെ വളച്ചൊടിച്ച് ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൻെറ ആവിർഭാവത്തെക്കുറിച്ച്, ഇന്നത്തെ യുവതലമുറയിൽ ഒരു തെററായ ധാരണയുണ്ടാക്കുവാനാണു് നിർമ്മാതാവായ രവി മുതലാളിയും, സംവിധായകനായ അടൂർ ഗോപാലകൃഷ്ണനും ആഗ്രഹിക്കുന്നതെങ്കിൽ അതിവിടെ നടക്കുവാൻ പോകുന്നില്ല. ഇനിയും പ്രതികരണശേഷി നഷ്ടപ്പെട്ടിട്ടില്ലാത്ത യുവതലമുറ ആ ശ്രമത്തെ പരാജയപ്പെടുത്തുക തന്നെ ചെയ്യും.

വി. എസ്. രാജേഷ്
കൊല്ലം

## വികൃതമുഖം

അടൂർ ഗോപാലകൃഷ്ണൻെറ നാലാമത്തെ സാക്ഷാത്കാരമായ 'മുഖാമുഖ'ത്തെക്കുറിച്ച് കലാകൗമുദിയിൽ വന്ന ഭിന്നാഭിപ്രായങ്ങരം വായിച്ചു. ഏറെ ശ്രദ്ധേയമായി തോന്നിയതു് എസ്. ജയചന്ദ്രൻ നായരുടെ 'ഒരുവിയോജനക്കുറി'പ്പാണു്. 'സ്വയംവരം' മുതൽ 'എലിപ്പത്തായം'വരെയുള്ള ചിത്രങ്ങളെക്കുറിച്ച്, അവയൊക്കെത്തന്നെ പ്രദർശനശാലകളിൽ എത്തുന്നതിനുമുമ്പ് പഠനാർഹമായ രീതിയിൽ പ്രേക്ഷകസമക്ഷം അവതരിപ്പിച്ചിട്ടുള്ള ലേഖകൻെറ വിയോജനക്കുറിപ്പ് അതുകൊണ്ടുതന്നെ ഏറെ ശ്രദ്ധിക്കപ്പെടുന്നു. 'ഒരു ജനതയുടെ ഹൃദയാഘാഷ്മളവികാരമായിത്തീരേണ്ട ഈ ചിത്രം, തരംതാണ, നികൃഷ്ടമായ, മൂന്നാംതരം പ്രചാരണമാവുകയുംചെയ്തു എന്നുള്ള വിചാരിരുന്നതിൽതന്നെ, ചിത്രം കാണാത്ത ഒരാളിനുപോലും ചിത്രത്തെക്കുറിച്ച് ഒരേകദേശ ധാരണ ഉണ്ടാക്കാൻപോന്നതാണു്. 'മുഖംമാറിയാൽ' എന്ന എം. പി. നാരായണപിള്ളയുടെ ലേഖനംകൂടി വായിക്കുമ്പോരം അതു പൂർണ്ണമാവും.

പനയറ പ്രദ,
മലപ്പുറം.

## തുറന്നുകാട്ടൽ

കേരളത്തിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിൻെറ ചരിത്രം ഉരുവിട്ടുപഠിക്കുകയല്ല നമുക്കിന്നാവശ്യം. അതിൻെറ വളക്കൂറുപയോഗിച്ച് വർത്തമാനത്തിൻെറ ചൈതന്യവും വെളിച്ചവും പകർന്നു് ഭാവികാലത്തു് ഒരു വൻശക്തിയായി പരിണമിക്കേണ്ട വിപ്ലവ പ്രസ്ഥാനം കരുപ്പിടിപ്പിക്കുകയാണു് ആവശ്യം. ഇവിടെ പ്രസക്തം വർത്തമാനകാലം തന്നെ. സിനിമയുടെ രണ്ടാംഘട്ടം വർത്തമാനകാലത്തിലെ റിവിഷനിസ്റ്റ് വിപ്ലവ പ്രതിബദ്ധതയുടെ പാപ്പരത്തം, പൂർണ്ണമായും സത്യസന്ധമായും തുറന്നുകാട്ടുകയാണു് ചെയ്തിരിക്കുന്നതു്.

യൂസഫ്, വേളാപുരം.

## നന്ദിപറയുന്നു

മുഖാമുഖം കണ്ടു. എങ്ങനെ നന്ദിപറയണം എന്നറിയാതെ ഞാൻ കുഴങ്ങുകയാണു്. നന്ദി എന്തിനെന്നോ? നമ്മുടെ വർഗ്ഗക്കാരെമുഴുവൻ വെറും ഏഴാംകൂലികളാക്കിയ കമ്മ്യൂണിസ്റ്റുകളെ ഇതിൽക്കൂടുതൽ എങ്ങനെ അപമാനിക്കും! താങ്കരം താങ്കളുടെ കടമ നിറവേററി. താങ്കളെച്ചൊല്ലി നമ്മുടെ ആചാര്യൻ സ്വർഗ്ഗത്തിരുന്നു് ആനന്ദിക്കും, തീർച്ച!

—ശ്രീവത്സൻ

## ചരിത്രം മാപ്പു നൽകില്ല

അടൂരിൻെറ മുഖാമുഖം ഒരു ധൈഷണിക വ്യഭിചാരമാണെന്ന സത്യം ഉറക്കെ പറയാൻ മടിക്കേണ്ടതില്ല. ഇങ്ങനെയൊരു പതനം അദ്ദേഹത്തിനു സംഭവിക്കുമെന്നു് ഒരിക്കലും കരുതാതിരുന്നവരെ നിരാശരാക്കിയ ഈ ചലച്ചിത്രകാരനു്, ചരിത്രം മാപ്പുനൽകുമെന്നും നമുക്കു് ആശിക്കേണ്ടതില്ല: മൂല്യച്യുതിയുടെ ഈ കാലഘട്ടം അടൂരിനെയും വലവീശിപ്പിടിച്ചിരിക്കുന്നു.

തുമ്പമൺ തങ്കപ്പൻ.

## കാര്യമറിയാതെ

സത്യമായിട്ടും ഇതൊന്നുമല്ല പ്രശ്നം. കലാകൗമുദിയിൽ ഈ ചിത്രത്തെക്കുറിച്ച് വന്ന അഭിപ്രായങ്ങളെല്ലാം വെറും പൊള്ളയാണു്. കാര്യമറിയാതെ കള്ളുകുടിയുടെ ദാർശനികപ്രശ്നങ്ങളൊക്കെയാണവർ ചർച്ച ചെയ്യുന്നതു്. ഒരു കാലഘട്ടത്തിൻെറ അവസ്ഥയെ സത്യസന്ധമായി അവതരിപ്പിക്കുകയാണു് അടൂർ ഗോപാലകൃഷ്ണൻ, ഒരു ചലച്ചിത്രസ്നേഹിക്കു് ഒരിക്കലും മറക്കാൻ കഴിയാത്ത രീതിയിൽ.

എം. വി. ഗിരീഷ്കുമാർ,
പാപ്പിനിശ്ശേരി.

## ഭോപാൽ

ഭോപാൽ ദുരന്തം വരച്ചു കാട്ടിയതിനു നന്ദി.

പത്രറിപ്പോർട്ടുകളിൽപ്പോലും, കൊല്ലപ്പെട്ടവരുടെ എണ്ണം രണ്ടായിരത്തി അഞ്ഞൂറിൽ എത്തിനിന്നു. ചോരയും മാംസവും, ജീവിച്ചാൽ വോട്ടുമുണ്ടാവേണ്ടിയിരുന്ന മനുഷ്യജീവികരം, അങ്ങനെ ജീവനില്ലാത്ത അക്കങ്ങളായിമാറി. 2500 സൂചിപ്പിക്കുന്നതു് എത്രയാണെന്നു് നമുക്കറിയാം. 'ഓപ്പറേഷൻ ബ്ളൂസ്റ്റാറും', പിന്നീടരങ്ങേറിയ വ്യാപകമായ സിക്ക്—ഹിന്ദു വർഗ്ഗീയ ലഹളകളും കൊന്നൊടുക്കിയവർ, വെറും 600-ം, 1600-ം ആയിരുന്നുവല്ലോ നമുക്കു്. റിപ്പോർട്ടിലൂടെ, ഭോപാലിലെ ജനങ്ങളും, ചത്തുപോയി, ജീവിച്ച എന്നതിനു തെളിവില്ലാതെ.

ഇന്ത്യയുടെ നീലക്കണ്ണിലേററ മുറിവിനെപ്പററി, വിശാലഹൃദയത്തിലുയർന്ന വ്രണത്തെപ്പററി ഹൃദയംനൊന്തവർ വളരെക്കുറച്ച്. സത്യാവസ്ഥകരം പലരുമറിഞ്ഞില്ല.

കബളിപ്പിക്കപ്പെട്ട ജനക്കൂട്ടം തെരുവുകളിൽ, വീടുകളിൽ, നായ്ക്കളെപ്പോലെ യാതൊരു ചരിത്രപ്രാധാന്യവുമില്ലാത്ത നിലയിൽ ചത്തൊടുങ്ങിയതു്, ഇലക്ഷൻകൊയ്ത്തു കിട്ടിയ പത്രലേഖകർക്കുപോലും താല്പര്യമുണ്ടാക്കിയില്ല.

വിനോദ്,
യശോധപുരം.





**റെക്കാർഡുകളെല്ലാം തകർത്തുകൊണ്ടു് രാജീവ് ഗാന്ധി തിരഞ്ഞെടുപ്പുവിജയം നേടിയിരിക്കുന്നു. ഇന്ത്യൻ ഗ്രാമങ്ങൾ ഈ ചെറുപ്പക്കാരനിൽ എല്ലാ പ്രതീക്ഷകളും അർപ്പിച്ചിരിക്കുകയാണു് ഇന്ത്യൻ രാഷ്ട്രീയത്തിൽ ശരിക്കുമൊരു ബ്രേക്കാവാൻ തനിക്കുകഴിയുമെന്നു് തെളിയിക്കേണ്ട ബാദ്ധ്യതയാണു് രാജീവ് ഇപ്പോൾ ഏറെറടുത്തിരിക്കുന്നതു്.**

# എക്സസ് ബാഗേജ്

രാഷ്ട്രീയ ലേഖകൻ

അങ്ങനെ രാജീവ്ഗാന്ധി ഇന്ത്യയുടെ പ്രധാനമന്ത്രിയായി.

ഇന്ത്യ നെഹ്റുയുഗത്തിലേക്കു് തിരിച്ചുപോകുമെന്നും ഇന്ദിരാഗാന്ധിയുടെ ഇന്ത്യയായിത്തന്നെ തുടരുമെന്നും, അല്ല രാജീവിൻെറ ഇന്ത്യ ഉണ്ടാകുമെന്നുമൊക്കെയുള്ള അനുമാനങ്ങരക്കിടയിലാണു് ഇന്നു് ഈ രാജ്യം.

രാജീവ് ഗാന്ധിയുടെ വരവ് ഇന്ത്യൻ രാഷ്ട്രീയത്തിൽ ഒരു ബ്രേക്കാണു്. ഇന്ത്യയിലെ ദേശീയ രാഷ്ട്രീയത്തിൻെറയോ കോൺഗ്രസ് രാഷ്ട്രീയത്തിൻെറയോ പാരമ്പര്യത്തിലും ചരിത്രത്തിലും പെട്ട ആളല്ല, രാജീവ് ഗാന്ധി. കുടുംബപരമായി മാത്രമേ അദ്ദേഹം മോത്തിലാലിൻെറ പ്രപൗത്രനും ജവഹർലാലിൻെറ പൗത്രനും ആകുന്നുള്ളൂ. രാജീവ് ഗാന്ധിക്കു് ഒരു രാഷ്ട്രീയ പ്രതിച്ഛായുണ്ടായിരുന്നുവെങ്കിൽ, അതു് അദ്ദേഹത്തിൻെറ അമ്മയായ ഇന്ദിരാഗാന്ധി മാത്രമാണു്. ഇന്ത്യ രാജീവ് ഗാന്ധിയിൽനിന്നു പ്രതീക്ഷിക്കുന്നതു് ഇതു മാത്രമാണു്: ഇന്ദിരാഗാന്ധിയിൽ നിന്നു് എത്ര ദൂരം?

രാജീവ്ഗാന്ധിയുടെ വിജയം ഒരു രാജീവ് തരംഗത്തിൻെറ വിജയമായി വിശേഷിപ്പിക്കുന്നതിൽ വലിയ അർത്ഥമുണ്ടെന്നു തോന്നുന്നില്ല. ഉള്ള അർത്ഥം വളരെ ലളിതമായിപ്പറഞ്ഞാൽ ഇത്രയുമാണു്: കോൺഗ്രസ്സിലെ വയസ്സന്മാരെ മടുത്ത ഇന്ത്യ, ഉണർന്നെഴുന്നേററുനില്പാൻ ഈ ചെറുപ്പക്കാരനിൽ ഒരത്താണി കണ്ടുവെന്നേയുള്ളൂ. മറിച്ച്, ഇന്ത്യയുടെ ആകാശത്തിൽ ഉദിച്ചുയർന്ന ഒരു വിശുദ്ധതാരകമൊന്നുമല്ല രാജീവ്ഗാന്ധി.

'അംഹിംസിയും വീരാരാധനാശീലവുമൊക്കെ മാററിവച്ച്, രാജീവ് ഗാന്ധി നേതൃത്വം നൽകുന്ന കോൺഗ്രസ്സിനെപ്പററിയാണു് നമുക്കു് ചിന്തിക്കാനുള്ളതു്. കോൺഗ്രസ്, അതിനെത്തന്നെ സൃഷ്ടിച്ചിരുന്ന അടിസ്ഥാന രാഷ്ട്രീയ സിദ്ധാന്തങ്ങളിൽനിന്നും, നയപരിപാടികളിൽനിന്നും എങ്ങനെയെല്ലാം മാറും, മാറിയിട്ടുണ്ടു്, മാറാതിരുന്നു? വളരെയേറെ മാറിനിന്നു നോക്കുമ്പോരം, ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നേടിത്തന്ന സകലമാന സാമ്പത്തികവർഗ്ഗങ്ങളുടെയും, ഇതുവരെയിയാൻ ഒരിക്കലും കഴിഞ്ഞിട്ടില്ലാത്ത വിവിധ വർഗ്ഗീയബോധങ്ങളുടെയും സംരക്ഷകസമിതികൂടി ആയിരുന്നു കോൺഗ്രസ്. രാഷ്ട്രീയമായ ആധുനികതയുടെ വെളിച്ചം ഇന്ത്യൻ മനസ്സിലേക്കു് കടത്തിവിടാതിരിക്കാനുള്ള ഒരു കോട്ടയും കോൺഗ്രസ്സ് തന്നെ ആയിരുന്നു. ലോകത്തെ വികസിത രാഷ്ട്രീയത്തിൻെറ പടയോട്ടങ്ങളുടെ ചരിത്രം മനസ്സിലാക്കിയ ആളായിരുന്നു ജവാഹർലാൽ നെഹ്റു. വെളിച്ചത്തിൻെറ ഓരോ എഴുന്നള്ളത്തിനുമുമ്പിലും തുള്ളിച്ചാടിനിന്ന ആ നെഹ്റുവിനുപോലും കോൺഗ്രസ്സിൻെറ പൊതു സ്വഭാവത്തിൽനിന്നും, ഇന്ത്യയുടെ രാഷ്ട്രീയമായ വിധിയെ എത്ര കാതം മുന്നോട്ടു കൊണ്ടുപോകാൻ സാധിച്ചു? ഇവിടെയാണു് നമ്മുടെ പരാജയത്തിൻെറ കഥ കുമിഞ്ഞുകിടക്കുന്നതു്. ഒരാധുനിക സോഷ്യലിസ്ററ് കക്ഷിയായി കോൺഗ്രസ്സിനെ ഉയർത്താൻ കഴിയുമെന്ന സ്വപ്നം കണ്ടവരിൽ ചിലർ പാറ പൊട്ടിക്കാനും പൈസ്സചെയ്യാനും പോയി. ജയപ്രകാശും നരേന്ദ്രദേവും ലോഹിയയും പട്വർദ്ധനും സ്വപ്നങ്ങളിൽ കരിഞ്ഞവസാനിക്കുമ്പോരം, കോൺഗ്രസ് അതിൻെറ യാഥാസ്ഥിതിക മൂല്യങ്ങളിൽ സ്വസ്ഥത നേടി. അതു് നെഹ്റു ഏററുവാങ്ങി. സോഷ്യലിസത്തിനു പകരം സോഷ്യലിസത്തിൻെറ സ്വരങ്ങരം മാത്രം നെഹ്റു നൽകി, ഇന്ത്യയ്ക്കു്. ഈ സ്വരവും വഹിച്ച് പിന്നെ എത്രപേർ അർത്ഥശൂന്യമായി നടന്നുപോയി, ഈ കോൺഗ്രസ്സിലൂടെ! കൃഷ്ണമേനോൻ, മാളവിയ, നന്ദ, ശാസ്ത്രി, കാമരാജ്... ഇവരുടെ സ്വപ്നങ്ങളിലും നിന്നില്ല, കോൺഗ്രസ്. മാറാതിരുന്ന കോൺഗ്രസിനെ ഇന്ദിരാഗാന്ധി ഏററുവാങ്ങി. മാററമില്ലായ്മയെ മാറിമാറി ഏററുവാങ്ങിയകഥയാണു് കോൺഗ്രസ്സിൻെറകഥ. രാജീവ്ഗാന്ധിയുടെ കൈയിൽ വന്നുചേർന്നിട്ടുള്ള കോൺഗ്രസ് ഇതല്ലെന്നുണ്ടോ? അതാണു് എങ്കിൽ രാജീവ് ഗാന്ധി മോത്തിലാലിൻെറ പ്രപൗത്രനാണു്, ജവാഹർലാലിൻെറ പൗത്രനാണു്, ഇന്ദിരയുടെ പുത്രനാണു്. ഇങ്ങനെ അല്ലാത്ത ഒരു രാജീവ് ഗാന്ധിയെ ഇന്ത്യയുടെ മനസ്സ് പ്രതീക്ഷിക്കുന്നുണ്ടു്, വെറുമൊരു പരീക്ഷണമെന്ന നിലയിൽ, ഇന്ത്യയുടെ ഈ പരീക്ഷണം വിജയിക്കുകയാണെ

കിൽ ഇന്നലെവരെ നാം കേട്ടുപോന്ന ഒരു കോൺഗ്രസ്സുകാരനുമല്ല രാജീവ്ഗാന്ധി. ഇന്ത്യയുടെ ഈ വെല്ലുവിളികാണാൻ കഴിയുമോ രാജീവ് ഗാന്ധിക്ക്?

തമാശരൂപത്തിലെങ്കിലും നമുക്ക് ചോദിക്കാം, ഫിറോസ് ഗാന്ധിയുടെ പുത്രനെങ്കിലും ആകുമോ പുതിയ പ്രധാനമന്ത്രി? മറ്റേ ഗാന്ധിയോടും മറ്റേ ഇന്ത്യയോടും സലാം പറഞ്ഞു പിരിയുമോ?

മഹത്വങ്ങളെയെല്ലാം മാറ്റിവച്ച്, ഇന്ത്യ ഈ പിഞ്ചുമനുഷ്യനെ തിരഞ്ഞെടുത്തിരിക്കുകയാണ്. ഈ മനുഷ്യൻ ജയിലിൽ പോയിട്ടില്ല. ഈ മനുഷ്യൻ ഉപ്പുകുറുക്കിയിട്ടില്ല; നൂൽ നൂറ്റിട്ടില്ല. ഇന്ത്യൻ രാഷ്ട്രീയ വെയിലിലും നടന്ന് വാടിയിട്ടില്ല. ആകാശത്തിന്റെ നീലിമയിൽനിന്ന് ഒരുനാൾ, ഇന്ത്യയുടെ രാഷ്ട്രീയ പരീക്ഷണശാലയിലേക്ക് വിളിച്ചു കൊണ്ടുവരപ്പെട്ടവനാണ് ഈ മനുഷ്യൻ. ആരു വിളിച്ചുകൊണ്ടു വന്നു എന്നത് പ്രശ്നമൊന്നുമല്ല.

ഒരു രാജ്യം പുലരുന്നത് ആ രാജ്യത്തിന്റെ നേതാവിന്റെ സ്വപ്നങ്ങളിൽ കൂടിയാണ്. അയാളുടെ കർമ്മവ്യഗ്രതയിൽ നിന്നാണ്. അയാൾ പഠിച്ച ചരിത്രത്തിന്റെ മഹത്തായ പാഠങ്ങളിൽ നിന്നാണ്. ജനതയോടുള്ള സ്നേഹത്തിന്റെ നിർമ്മലമായ നീരുറവകളിൽനിന്നാണ്. ഇതെല്ലാമുള്ളവരേ ചരിത്ര പുസ്തകളിൽ നേതാവിന്റെ പംക്തികളിൽ അവശേഷിച്ചു കാണുകയുള്ളൂ. ഇതെല്ലാം ഉണ്ടോ രാജീവ്ഗാന്ധിക്ക്? ഉള്ളതായി നാം അറിഞ്ഞിട്ടില്ല. നമ്മളെ അത് അറിയിക്കുമ്പോഴാണ് രാജീവ്ഗാന്ധി ഇന്ത്യയുടെ നേതാവാകുന്നത്. കോൺഗ്രസ്, രാജീവ്ഗാന്ധിയെ തിരഞ്ഞെടുത്ത്, പ്രധാനമന്ത്രിയാക്കി,—അത്രയുമേ ഇപ്പോൾ സംഭവിച്ചിട്ടുള്ളൂ. അഞ്ചുവോട്ടിന്റെ പിൻബലമില്ലാതെ, ഇന്ദിരാഗാന്ധിയുടെ മൃതശരീരത്തിനു മുന്നിൽ നിന്ന് പ്രധാനമന്ത്രിയുടെ തൊപ്പി രാജീവ്ഗാന്ധിയുടെ തലയിൽ വച്ചുകൊടുത്ത അതേ വികാരമാണ് കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം, ഇപ്പോൾ തൊപ്പി വച്ചു കൊടുക്കുമ്പോഴും ഉള്ളൂ. കോൺഗ്രസ്സിന്റെ വിജയമായി ഇതു കാണേണ്ടതില്ല. ഇന്ത്യ നടത്തുന്ന മറ്റൊരു പരീക്ഷണം മാത്രമായി കണ്ടാൽ മതി.

രാജീവ് എന്ന രാഷ്ട്രീയ പുതുമുഖത്തിന് ഒരു അഡ്വാന്റേജുണ്ട്. ഒരു പുതുമുഖമാണെന്നുള്ളതുതന്നെ. വളരെ എളുപ്പം ഗംഗാസമതലത്തിലെ പൊടിക്കാറ്റിൽ പറന്നുപോകാവുന്ന ഒരു അഡ്വാന്റേജ്. എന്തിനേയും എപ്പോഴും വിഴുങ്ങാൻ കാത്തിരിക്കുന്ന ഒരു ബ്യൂറോക്രസിയുടെയും, ഏതു പുതുമയേയും മയക്കിയെടുക്കാൻ കെല്പുള്ള ഒരു ബിസിനസ് ലോബിയുടെയും മുഖംമൂടിയണിഞ്ഞ കോൺഗ്രസ് യാഥാസ്ഥിതികത്വത്തിന്റെയും നടുവിലാണ് ഇന്ത്യയിൽ രാജീവ്ഗാന്ധി നിൽക്കുന്നത്. പിന്നിലാവട്ടെ,

**പ്രതിപക്ഷം ദുർബലമായിരുന്നു എന്നതാണ് ഇന്നലെവരെ ഇന്ത്യൻ ജനാധിപത്യത്തിന്റെ കേട്. ഇന്നാവട്ടെ ഒരു ദേശീയ പ്രതിപക്ഷം ഇല്ലാതാവുകയും ചെയ്തിരിക്കുന്നു. വിഭജിച്ചു ഭരിക്കുക എന്ന ബ്രിട്ടീഷ് പൈതൃകം നെഞ്ചോടു ചേർത്തുവച്ചുപോന്ന ഭരണകക്ഷിക്കാണ് ഇതിനുള്ള ക്രെഡിററു ചെല്ലേണ്ടതു്. പ്രതിപക്ഷമേ ഇല്ലാതാവുക എന്നതു് കോൺഗ്രസ്സിനു് എന്നുമുണ്ടായിരുന്ന മോഹമാണല്ലോ.**



ജീർണ്ണതയുടെ നാറിയ മേലാടയണിഞ്ഞ കോൺഗ്രസ്സും. രാഷ്ട്രീയ രൂപംധരിച്ച ഈ രാക്ഷസീയതകളിൽനിന്ന് ഒഴിഞ്ഞുമാറാൻ, അങ്ങനെ ഇന്ത്യ മോഹിക്കുന്ന നേതാവായി ഉയരാൻ രാജീവിനു കഴിയുമോ?

ഇന്ത്യൻ ജനാധിപത്യത്തിന് അർത്ഥഗാംഭീര്യം നൽകുക എന്ന കർത്തവ്യം കൂടി രാജീവ്ഗാന്ധിക്ക് അനുഷ്ഠിക്കാനുണ്ട്. പ്രതിപക്ഷമില്ലാത്ത ജനാധിപത്യത്തിന് ആഗ്രഹിച്ചിരുന്ന കഥയാണല്ലോ കോൺഗ്രസ്സിന്റെ കഥ. മൂന്നിൽ രണ്ട്, അഞ്ചിൽ നാല് ഇതൊക്കെയായിരുന്നില്ലേ കോൺഗ്രസ്സിന്റെ ഭൂരിപക്ഷസങ്കല്പം. ഇപ്പോൾ ഈ രണ്ടാമത്തേത് കൈവന്നിരിക്കുന്നു. പ്രതിപക്ഷത്തെ തുടച്ചുമാറ്റിയെന്ന് കോൺഗ്രസ് നെഗളിക്കുന്നു. ജനാധിപത്യമെന്ന ആശയത്തിനു മുമ്പിൽ വച്ചുകൊണ്ട് ഈ നെഗളിപ്പു പരിശോധിച്ചാൽ, എത്രമേൽ നിന്ദ്യവും വിവേകശൂന്യവുമാണിത്. പ്രതിപക്ഷത്തെ തുടച്ചുമാറ്റലാണോ ജനാധിപത്യത്തിന്റെ അടിസ്ഥാനപ്രമാണങ്ങളിലൊന്ന്? ശക്തമായ ഒരു പ്രതിപക്ഷത്തിനു ജന്മം നല്കുക എന്നതായിരിക്കേണ്ടേ അത്? പ്രതിപക്ഷംപോയി എന്ന് ആഹ്ലാദിക്കലല്ല, പ്രതിപക്ഷം പോയല്ലോ എന്ന് വിഷാദിക്കുകയാണു വേണ്ടത്. പ്രതിപക്ഷം ദുർബലമായിരുന്നു എന്നതാണ് ഇന്നലെവരെ ഇന്ത്യൻ ജനാധിപത്യത്തിന്റെ കേട്. ഇന്നാവട്ടെ, ഒരു ദേശീയ പ്രതിപക്ഷം ഇല്ലാതാവുകയും ചെയ്തിരിക്കുന്നു. ഇതിനുത്തരവാദി രാജീവ്ഗാന്ധിയാണെന്നല്ല പറഞ്ഞുകൊണ്ടുവരുന്നത്. പക്ഷേ, പഴയ കോൺഗ്രസ് അതിന് ഉത്തരവാദിയായിരുന്നു. ആ കോൺഗ്രസ്സിലൂടെ വന്ന തൊപ്പിക്കാരെല്ലാം ഉത്തരവാദികളായിരുന്നു—നെഹ്റു ആയിരുന്നു, കാമരാജ് ആയിരുന്നു, മൊറാർജി ആയിരുന്നു; ജഗ്ജീവൻറാമും ചരൺസിംഗുമൊക്കെ ആയിരുന്നു. പ്രതിപക്ഷമില്ലാത്ത ജനാധിപത്യമെന്ന ക്രൂരമായ ഒരാശയത്തിൽപ്പോലും പഴയ കോൺഗ്രസ്സുകാർ വിശ്വസിച്ചു. ഒരു ദേശീയ പ്രതിപക്ഷത്തിന്റെ ഉയർച്ച സഹനശക്തിയോടെ കാണുന്നതിനു പകരം, അങ്ങനെയൊന്നിന്റെ വളർച്ചയെ വിഭജിച്ചു വിഭജിച്ചു തടയുക എന്നതായിരുന്നു കോൺഗ്രസ്സിന്റെ ഭരണരാഷ്ട്രീയം. ഈ നയമാണ് ഓരോ സംസ്ഥാനത്തും ഇന്ന് തലയറ്റ്, കൈയറ്റ്, ചിതറിക്കിടക്കുന്ന ദേശീയ പ്രതിപക്ഷരൂപം. ദേശീയ പ്രതിപക്ഷത്തിന്റെ അംഗങ്ങൾ പിന്നീട് അന്യോന്യം കണ്ടെത്തിയതാകട്ടെ, ഇടുങ്ങിയ പ്രാദേശിക മുദ്രാവാക്യങ്ങളിലായിരുന്നു.

പ്രതിപക്ഷനിരകളെ നശിപ്പിക്കാൻ നിശിതമായ തന്ത്രങ്ങൾ ഇന്ദിരാഗാന്ധിക്കുണ്ടായിരുന്നു.



നാട്ടുരാജ്യങ്ങൾ കൂട്ടിച്ചേർത്ത് പട്ടേൽ ഉണ്ടാക്കിയ ഇന്ത്യയിൽ, പിന്നാലെ വന്നവർ ചേർന്ന് രാഷ്ട്രീയ നാട്ടുരാജ്യങ്ങൾ സൃഷ്ടിച്ചു. ഇന്ത്യയെ കീറിമുറിക്കുക എന്നേടംവരെ ഇതെത്തി. ആലോചിച്ചുനോക്കൂ. ശക്തമായ ഒരു ദേശീയ പ്രതിപക്ഷം പഞ്ചാബിലുണ്ടായിരുന്നെങ്കിൽ, ആ ചോരക്കളി ഉണ്ടാകുമായിരുന്നോ! എം. ജി. രാമചന്ദ്രൻ നേതാവാകുമായിരുന്നോ? കാവിയുടുത്ത് കറിയിട്ട് രാമറാവു തെലുങ്കുമാനവുമായി ഇറങ്ങിപ്പുറപ്പെടുമായിരുന്നോ? ആസാമിലും അതിനപ്പുറമുള്ള രാജ്യങ്ങളിലും ''അവർ, ഇന്ത്യക്കാർ'' എന്ന വികാരം ഉണ്ടാകുമായിരുന്നോ? 'വിഭജിച്ചുഭരിക്കുക' എന്ന ബ്രിട്ടീഷ് പൈതൃകത്തെ നെഞ്ചോടു ചേർത്തുവച്ചു നടന്നതാണ് ഇന്ന് കോൺഗ്രസ്സിനു വിനയായി ഭവിച്ചിരിക്കുന്നത്. സ്വീകരിക്കേണ്ടിയിരുന്നതാകട്ടെ, ബ്രിട്ടീഷ് ജനാധിപത്യത്തിന്റെ പക്ഷ–പ്രതിപക്ഷ ബാലൻസിന് ആയിരുന്നു.

രാജീവ് ഗാന്ധിയുടെ മുമ്പിൽ ഇന്നിരിക്കുന്ന ഏറ്റവും വലിയ പ്രതിപക്ഷകക്ഷി രാമറാവു ജയിപ്പിച്ചുവിട്ട ഇരുപത്തെട്ടു തെലുങ്കരാണ്. അവരുടെ ഗംഗ ഗോദാവരിയല്ലേ? അവരുടെ ഗംഗോത്രി തിരുപ്പതിയല്ലേ? ഉണ്ടോ അവരുടെ മനസ്സിൽ ഒരിന്ത്യ? എം. ജി. രാമചന്ദ്രൻ പറഞ്ഞുവിട്ടവരല്ലേ അടുത്ത പ്രതിപക്ഷകക്ഷി? അവരുടെ രാമായണം കമ്പരാമായണമല്ലേ?

ഇങ്ങനെയൊരു പതനം ഇന്ത്യൻ പാർലമെന്റിലുണ്ടാക്കിയത്, കോൺഗ്രസ്സാകട്ടെ. ആ കക്ഷി വിരിച്ച വലയിൽ സ്വയം ചെന്നുപെട്ട പ്രതിപക്ഷംതന്നെയാകട്ടെ, ഇന്ന് രാജ്യം തിരഞ്ഞെടുത്തിട്ടുള്ള നേതാവ് ആദ്യം ശ്രദ്ധിക്കേണ്ട കാര്യങ്ങളിലൊന്ന് ഇവിടെയാണ്. ഈ നാട്ടിൽ, വിമർശനസ്വാതന്ത്ര്യവും ഭരണപക്ഷത്തെ ശക്തമായിത്തന്നെ എതിർക്കാനുള്ള സ്വാതന്ത്ര്യവും ഇനി ദുർബലപ്പെടാതിരിക്കണം. ഇന്ത്യൻ ജനാധിപത്യത്തിന് അങ്ങനെ പുതിയ അർത്ഥവും മാനവും ഉണ്ടാകട്ടെ. തന്റെ ശക്തി, തന്നോടുള്ള എതിർപ്പിന്റെ ശക്തിയിലാണ് കുടികൊള്ളുന്നതെന്ന് അദ്ദേഹം അറിയട്ടെ.

നാനൂറോളം അംഗങ്ങൾ കോൺഗ്രസ് സംസ്കാരത്തിന്റെ ഭാണ്ഡങ്ങളും തൂക്കി രാജീവിനുപിന്നാലെ പാർലമെന്റ് മന്ദിരത്തിന്റെ പടി കയറാനുണ്ട്. എല്ലാ അർത്ഥത്തിലും ഒരു എക്സസ് ബാഗേജാണിത്. വലിയൊരു യാത്രയാണ് രാജീവിനു ചെയ്തുതീർക്കാനുള്ളത്. എക്സസ് ബാഗേജ് യാത്രയ്ക്ക് ഏറ്റവും വലിയ അസൗകര്യമാണ് എന്നതുകൂടി അദ്ദേഹം ഓർമ്മയിൽ വയ്ക്കണം. അസൗകര്യമുണ്ടാക്കുന്ന ഭാണ്ഡങ്ങളാണ് ഇതിൽ പലതുമെന്ന് ഇന്നുവരെയുള്ള ചരിത്രം പാഠം നൽകുന്നു,



**രാജീവ്ഗാന്ധിയുടെ മുന്നിൽ ഇന്നിരിക്കുന്ന ഏററവും വലിയ പ്രതിപക്ഷകക്ഷി, രാമറാവു ജയിപ്പിച്ചുവിട്ട ഇരുപത്തെട്ടു തെലുങ്കരാണ്. അവരുടെ ഗംഗ ഗോദാവരിയല്ലേ? അവരുടെ ഗംഗോത്രി തിരുപ്പതിയല്ലേ? ഈ നില മാററാൻ കഴിയണം. ശക്തമായ ഒരു ദേശീയ പ്രതിപക്ഷമുണ്ടാകുന്നതിലാണ് തന്റെ ശക്തി കുടികൊള്ളുന്നതെന്ന് പുതിയ പ്രധാനമന്ത്രി അറിയണം.**

പ്രതിപക്ഷം ഛിന്നഭിന്നമായി പടക്കളത്തിൽ കിടക്കുകയാണ്. പക്ഷേ അവർ വാങ്ങിയ വോട്ടുകൾ പത്തിരുപതുകോടിയുണ്ട്. ഭരണകക്ഷിക്ക് 50 ശതമാനത്തിലല്പം വോട്ടാണല്ലോ കിട്ടിയിട്ടുള്ളത്.

ഇന്ത്യൻ ഗ്രാമങ്ങൾ മോഹിക്കുന്ന മാററങ്ങൾക്ക് അത്താണിയാവാൻ രാജീവ് കുതിരുമോ?

നാല്പതു ശതമാനത്തോളം വോട്ടുകിട്ടിയവരാണ് പ്രതിപക്ഷത്തു കിടക്കുന്നതെന്നുകൂടി ഓർക്കുക.

ഇന്ത്യൻ ഗ്രാമങ്ങളിലെ പാവങ്ങൾ അയ്യഞ്ചുകൊല്ലം കൂടുമ്പോളൊരിക്കൽ ഉത്സവങ്ങൾക്കു പോകുംപോലെ തന്നെ, തങ്ങളുടെ ഭരണാധികാരികളെ തിരഞ്ഞെടുക്കുവാൻ പോകുന്നു. ഇന്ത്യൻ ജനതയെപ്പോലെ ഉത്സവലഹരി കയറുന്ന ഒരു ജനവിഭാഗം ഈ ഭൂമിയിലില്ല. നൃത്തത്തിലും മേളകളിലും ഇത്രത്തോളം ആണ്ടുമുഴുകുന്നവർ വേറെയില്ല. ദാരിദ്ര്യവും പട്ടിണിയും ദുഃഖങ്ങളുമെല്ലാം അവർ നൃത്തത്തിലും മേളകളിലും മുക്കി മറക്കുന്നു. അവരുടെ ജീവിതത്തിന് ആധുനികതയുടെ അകവും പുറവും നൽകാനുള്ള കരുണ പുതിയ ഭരണാധികാരിയും അദ്ദേഹം തിരഞ്ഞെടുക്കുന്ന കൂട്ടുഭരണാധികാരികളും ഏതാണ്ടൊരു അർപ്പണബോധത്തോടെ തന്നെ കാണിക്കേണ്ടിയിരിക്കുന്നു. രാജീവ് ഗാന്ധിക്ക് തുണയായി ഇപ്പോൾത്തന്നെ സാങ്കേതിക ശാസ്ത്രസംസ്കാരത്തിന്റെ മൂന്നാം ലോകപ്പതിപ്പുകാർ ചിലർകൂടെയുണ്ടല്ലോ. ഒരു മൂന്നാം ലോക ക്യാപ്പിറ്റലിസ്റ്റ് സംസ്കാരമായി ഇതു് പെരുകിപ്പോകാതെ കൂടി രാജീവ്ഗാന്ധി നോക്കട്ടെ. സോഷ്യലിസ്റ്റ് സ്വരത്തിന് അതിനുപറ്റിയ ഭാവത്തിന്റെ ഉള്ള കൂടി നൽകാൻ അദ്ദേഹത്തിനു കഴിയുമോ?



**ഈ ലോക്‌സഭാ തിരഞ്ഞെടുപ്പിൽ കേരളത്തിൽ ഭരണമുന്നണി പ്രതിപക്ഷമുന്നണിയെ നിലംപരിശാക്കിയതുപോലുണ്ട്. എന്താണിതിനു കാരണം? സർവത്ര പറഞ്ഞുകേൾക്കുന്ന തരംഗം വല്ലതുമാണോ? ഇന്ദിരാ തരംഗം? രാജീവ് തരംഗം?**



**രാഷ്ട്രീയ ലേഖകൻ**

# തരംഗ സിദ്ധാന്തവും കേരളവും

**സി.** പി. എമ്മിന് ഒന്ന്. കോൺഗ്രസ്-എസ്സിന് ഒന്ന്. ജനതയ്ക്ക് ഒന്ന്. അങ്ങനെ ഇടതുപക്ഷ മുന്നണിക്ക് മൂന്നേമൂന്നുപേർ. ഒരു സുരേഷ് കുറുപ്പ്. ഒരു ഉണ്ണികൃഷ്ണൻ. ഒരു തമ്പാൻ തോമസ്.

ബാക്കിയെല്ലാം ഭരണമുന്നണി കൊണ്ടുപോയി. ശരാശരി അമ്പതു ശതമാനത്തിലേറെ വോട്ടോടെ.

എങ്ങനെ പോയി ഇതെല്ലാം?

എളുപ്പ ഉത്തരം ഒന്നുണ്ട്. പലരും പറഞ്ഞുകഴിഞ്ഞതു്. ഇന്ത്യയൊട്ടാകെ കണ്ടതു്. ആ തരംഗം. കേരളത്തിലും ഇതായിരുന്നുവത്രേ.

അതു് ഇന്ദിരാതരംഗമെന്നു ചിലർ. അല്ല, രാജീവ് തരംഗമാണതെന്നു വേറെ ചിലർ. തരംഗങ്ങൾ ഏതെങ്കിലും ഉണ്ടെന്നു വരുന്നതു് നല്ലൊരു എക്സ്ക്യൂസാണല്ലോ.

'ഉവ്വു്'. ഉണ്ടായിരുന്നു തരംഗം. ഇന്ദിരാ തരംഗം ഉണ്ടായിരുന്നു. വെടിയേറ്റു മരിച്ച ഇന്ദിരാഗാന്ധിയുടെ ഇമേജിന്റെ തരംഗം. രാജീവ് തരംഗവും ഉണ്ടായിരുന്നു. ശോകം പുരണ്ട പുഞ്ചിരിയുമായി അമ്മ പെങ്ങന്മാർക്കുമുന്നിൽ വന്നുനിന്നു വോട്ടു ചോദിച്ച രാജീവിന്റെ തരംഗം. പക്ഷേ കേരളത്തിൽ ചാറംസ് മുതൽ രാമറായ്‌വരെയുള്ളവരെ, കൃഷ്ണകുമാർ മുതൽ കെ. ആർ. നാരായണൻവരെയുള്ളവരെ ഡെൽഹിക്കു കൊണ്ടുചെന്നെത്തിച്ചിരിക്കുന്നതു് ഈ രണ്ടു തരംഗങ്ങളിൽനിന്നു തെക്കോട്ടുവന്ന അലമാലകൾ മാത്രമായിരുന്നുവോ?

ഇന്ദിരാഗാന്ധിയുടെ വധവും രാജീവിനെ തോളുകളിൽ അർപ്പിക്കപ്പെട്ട മഹാഭാരവും കേരളീയ വോട്ടർമാരിൽ കുറേശതമാനം സ്ത്രീകളുടെയെങ്കിലും അനുഭാവം പിടിച്ചെടുത്തുകാണണം എന്നതു് നിഷേധിക്കാൻ വയ്യ.

പക്ഷേ ഓർമ്മിക്കുന്നില്ലേ, ഈ തിരഞ്ഞെടുപ്പുവർഷത്തിന്റെ ആരംഭംതൊട്ടുതന്നെ കോൺഗ്രസ് ആരംഭിച്ച തിരഞ്ഞെടുപ്പ് എക്സർസൈസുകൾ? തൊഴിലില്ലാത്തവർക്കു് സ്വയം തൊഴിൽ കണ്ടെത്തിച്ചെയ്യുവാനുള്ള സഹായധനമായി, സൈക്കിളായി, തയ്യൽ യന്ത്രമായി, താറാവും മുയലും കോഴിയുംആടുംമാടുമായി കോടിക്കണക്കിനു രൂപ ഇന്ത്യയൊട്ടാകെ 1984-ൽ വിതരണം ചെയ്തതു് വെറുതേ ആയിരുന്നില്ല. വർഷാരംഭം തൊട്ടുതന്നെ ഓരോ മണ്ഡലത്തിലും ജനസമ്പർക്കപരിപാടി തുടങ്ങിയതു വെറുതെ ആയിരുന്നില്ല. എം. പി. മാരെയും മറ്റു നേതാക്കളെയും ഡെൽഹിയിൽ വിളിച്ച് 'ഇൻറർവ്യൂ' നടത്തിയതു് വെറുതെ ആയിരുന്നില്ല. കോടിക്കണക്കിനു രൂപ പ്രചരണത്തിനുവേണ്ടി സംഭരിച്ചുവച്ചതു വെറുതെ ആയിരുന്നില്ല.

ഇതിന്റെയെല്ലാം സ്വാധീനം കേരളത്തിലുമുണ്ടായി. ഇതിനോടൊപ്പം ഇന്ദിരാഗാന്ധിയുടെ വധവും, ഒരു ഡൈനമിക് നേതാവ് എന്ന നിലയിലുള്ള യുവത്വത്തിന്റെ ഇമേജുമായി വന്ന രാജീവ് തരംഗവും കൂടിച്ചേർന്നപ്പോൾ കേരളത്തിലും വിജയം ഉറപ്പായി. ഇന്ദിരാഗാന്ധി ജീവനോടെ ഉണ്ടെന്നുവയ്ക്കുക. അവർ തന്നെയാണ് ഈ തിരഞ്ഞെടുപ്പു നടത്തിയതെന്നും വയ്ക്കുക. നാനൂറു സീറ്റു കിട്ടില്ലായിരിക്കാം. പക്ഷേ മുന്നൂറുസീറ്റെങ്കിലും പിടിക്കാനുള്ളതെല്ലാം അവർ എന്നേ ചെയ്തുവച്ചിരുന്നു. ഇപ്പോൾ രാജീവിന്റേതുപോലുള്ള ഒരു വിജയം ഇന്ദിരാഗാന്ധിക്കും ഉണ്ടാക്കിയെടുക്കാൻ കഴിയുമായിരുന്നു.

കേരളത്തിലും പ്രതിപക്ഷത്തിനുണ്ടായ പരാജയം തരംഗങ്ങളുടെ മാത്രം വിദ്യയാണെന്നു പറയുന്നവർ ചില സത്യങ്ങൾ കാണാൻ മടിക്കുന്നുവെന്നു കൂടിപറയേണ്ടിയിരിക്കുന്നു. 1982-ലെ നിയമസഭാ തിരഞ്ഞെടുപ്പിൽ രൂപപ്പെടുത്തിയെടുത്ത ഒരു സാമുദായിക-രാഷ്ട്രീയ കൂട്ടുകെട്ട് കേരളത്തിൽ ഈ തിരഞ്ഞെടുപ്പിലും അതേ ശക്തിയിൽ നിലനില്ക്കുന്നുണ്ടായിരുന്നു. അതിനുപുറമേയാണ് ഡെൽഹിയിൽനിന്നുവന്ന സൈക്കിളുകളും കോഴി താറാവുകളും മുയലും തയ്യൽയന്ത്രവും മറ്റും. അതിനും പുറമേയാണ് ഇന്ദിരാവധം സൃഷ്ടിച്ച അനുഭാവതരംഗവും പത്ര—റേഡിയോ—ടെലിവിഷനുകളിലൂടെ വന്ന രാജീവിന്റെ ഇമേജും. മറുഭാഗത്തെ ഇമേജോ? ചരൺസിംഗിന്റെ ഇമേജ്. രാമിന്റെ ഇമേജ്. ബഹുഗുണയുടെ ഇമേജ്. അനൈക്യത്തിന്റെയും തമ്മിൽത്തല്ലിന്റെയും ഇമേജ്. ദേശീയതലത്തിൽനിന്നു വന്ന ഗതികെട്ട ഈ പ്രതിപക്ഷ ഇമേജിന്റെ മുന്നിൽനിന്നുകൊണ്ടായിരുന്നു കേരളത്തിലെ ഇടതുപക്ഷമുന്നണി വോട്ടു തേടിയതു്.

അവർക്കു് വോട്ടു ചെയ്യേണ്ടിയിരുന്ന ജനവിഭാഗങ്ങളുടെ കാര്യമെന്തെന്നോ?

ഹരിജനങ്ങൾ നല്ലൊരുപങ്കു് കുറേ വർഷങ്ങളായി കോൺഗ്രസ്സിലേക്കു് തീർത്ഥയാത്ര നടത്തിപ്പോരുകയാണ്.

പിന്നോക്ക വിഭാഗങ്ങൾ, വഴിപിഴച്ച ഈർക്കിൽക്കക്ഷികളിൽക്കുടുങ്ങി ചിതറിക്കിടക്കുകയാണ്.

മുസ്ലിംവിഭാഗം മുസ്ലിംലീഗിനു പിന്നിൽ നല്ലൊരു കൺസോളിഡേഷനായി മാറിയിരിക്കുകയാണ്. ലീഗിന്റെ ചിഹ്നമായ ഏണി മലപ്പുറത്തെങ്കിലും ഒരു മതചിഹ്നംപോലെ ആയിത്തീർന്നിട്ടുണ്ടെന്നതും ഓർമ്മിക്കുക. മുസ്ലിംലീഗില്ലാത്തയിടങ്ങളിൽപ്പോലും (ക്രിസ്ത്യൻ വോട്ടെന്നപോലെ) മുസ്ലിം വോട്ട് ശക്തമായ ഒരു കൺസോളിഡേഷനിലായിരുന്നു.

വ്യവസായത്തൊഴിലാളികളുടെയും കൃഷിത്തൊഴിലാളികളുടെയുമിടയിൽ വർഗ്ഗബോധം കുറഞ്ഞുവന്നുകൊണ്ടിരിക്കുകയാണ്.

പരമ്പരാഗത വ്യവസായങ്ങളുടെയെല്ലാം നട്ടെല്ലൊടിച്ച്, അവ വൻകിട മുതലാളിമാർക്കു് ആജീവനാന്ത പാട്ടത്തിനു വിട്ടിരിക്കുകയാണ്.

പുതിയ ചെറുപ്പക്കാരിൽ നല്ലൊരു പങ്കം അധികാര രാഷ്ട്രീയത്തിന്റെ പകിട്ടുകളിൽ ഭ്രമിക്കത്തക്കവിധം അവരെ വഴി മാററിച്ചുകൊണ്ടിരിക്കുകയാണ്.

ഇത്രയേറെ വൈതരണികൾക്കു നടുവിൽ—സ്വയംകൃതമായവ ഉൾപ്പെടെ—നിന്നുകൊണ്ടാണ് സകലമാന വ്യക്ത്യാരാധനാതരംഗങ്ങളെയും, സകലവിധ പണാധികാരപ്രഭാവങ്ങളെയും നേരിടാൻ ഇടതുമുന്നണി ഇറങ്ങിയതു്. തൊണ്ണൂററയ്യായിരം വോട്ടിന്റെ വ്യത്യാസത്തിൽ 1982-ൽ ഭരണാധികാരം കൈയിൽനിന്നു തെറിച്ചതു് ഇടതുമുന്നണി ഓർക്കുന്നുണ്ടാവും. മൂന്നുനാലു തൊണ്ണൂററയ്യായിരങ്ങൾകൂടി ഒപ്പിക്കാൻ കോൺഗ്രസ്സിന്റെ മുന്നണിക്കു കഴിഞ്ഞുവെന്നുമാത്രം. കുറേക്കൂടി ഭാവനാപൂർണ്ണമായ ഒരു തന്ത്രാവിഷ്കരണവും, ഡെൽഹിയിൽനിന്ന് കോൺഗ്രസ്‌ചെയ്തുപോലെ, ഫലത്തിൽ കണ്ണുന്നിക്കൊണ്ടുള്ള ഇക്ഷൻ മാനേജ്മെൻറുംകൂടി ഉണ്ടായിരുന്നുവെങ്കിൽ ഇന്നത്തെ തരംഗസിദ്ധാന്തക്കാർ വിന്ധ്യനപ്പുറം ചെന്നുനിന്നു വിലപിക്കേണ്ടി വരുമായിരുന്നു. എം. ജി. ആറിന്റെ സംസ്ഥാനത്തെക്കാര്യംവിടുക. ആന്ധ്രയിൽ എന്തു പററി തരംഗത്തിനു്? രാമറാവു അതിനെപ്പിടിച്ച് പലതായി ചിതറിച്ച് വടക്കോട്ടു വിട്ടുകൊടുത്തു. കർണ്ണാടകത്തിലോ? അവിടെ ജനത എന്ന പാർട്ടി ഒരു പാർട്ടിയൊന്നുമല്ല. രാമകൃഷ്ണഹെഗ്ഡേ എന്ന മനുഷ്യൻ ഒററയ്ക്കുനിന്ന് പകുതിയോളം സീററുപിടിച്ചു. കാശ്മീരിൽ ആ ഫാറൂഖ് അബ്ദുള്ള എല്ലാ സീററും പിടിച്ചു. ബംഗാളിലും ഏഴെട്ടു സീററിനപ്പുറം ഒന്നുംചെയ്യാൻ തരംഗക്കാർക്കായില്ല. ത്രിപുരയിൽ തരംഗമേ ചെന്നില്ല. ഹിന്ദിബെൽററിൽ തരംഗമുണ്ടായിരുന്നു വെന്നതുസത്യം. തരംഗങ്ങൾക്കു് എപ്പോഴും പററിയതു് ആ സമതലഭൂമിയാണല്ലോ. തെക്കോട്ട് വടക്കൻ തരംഗങ്ങൾ വന്നില്ല എന്നതാണു സത്യം. കേരളത്തിൽ ഇടതുമുന്നണി തോററുവെങ്കിൽ, അതിനു കാരണം കാണാൻ തരംഗങ്ങളെ അന്വേഷിച്ചു നടക്കേണ്ടതില്ല.

തിരുവനന്തപുരത്തു് ഭരണമുന്നണി സ്ഥാനാർത്ഥി ജയിച്ചതു് അവരുടെ സ്ഥാനാർത്ഥിയെ തിരഞ്ഞെടുത്തതിലെ സൂത്രജ്ഞത കൊണ്ടായിരുന്നു. എതിർസ്ഥാനാർത്ഥിയുടെ വോട്ടാകട്ടെ ഹിന്ദുമുന്നണി ചിതറിക്കുകയും ചെയ്തു. കൊല്ലത്തു്, അടൂരിൽ, ആലപ്പുഴയിൽ, എറണാകളത്തു് എന്നല്ല കാസർകോടുവരെയും ഈ സൂത്രം ഫലിച്ചു. അവിടങ്ങളിലെല്ലാം സുഭദ്രമായി നിറുത്തിയ മത—ജാതി—പ്രാദേശിക കൂട്ടുകെട്ടുകൾക്കു് വിജയം നേടാൻ സ്വയം കഴിവുണ്ടായിരുന്നു. യഥേഷ്ടമായ പണവും പ്രചരണരംഗത്തെ മേൽക്കൈയും കൂടിച്ചേർന്നപ്പോൾ ഭരണമുന്നണിയുടെ വഴിയേ വിജയം ചെന്നു.

> **കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പ്രചരണതന്ത്രങ്ങൾ അമ്പതുകളിലെ അടവുകളിൽത്തന്നെ കിടന്നു കറങ്ങുകയാണിപ്പോഴും. പത്തുമുപ്പതു കൊല്ലമായി ജനങ്ങൾ എന്തെല്ലാം കണ്ടു കഴിഞ്ഞിരിക്കുന്നു. മടുത്തുകഴിഞ്ഞിരിക്കുന്നു. ഇതൊക്കെ മനസ്സിലാക്കിയെന്ന ഭാവമേയുള്ളു ഇടതുമുന്നണിക്കാർക്ക്. എന്നാൽ അവരിൽ നിന്നു പഠിച്ച പാഠങ്ങളും പുതിയ തന്ത്രങ്ങളുമായി, പുതിയ ശൈലിയിൽ മറുപക്ഷം പയററുന്നു, ജയിക്കുന്നു. എന്തായാലും കോട്ടയത്തു വിജയം നേടാൻ ഒരു തരംഗവും ഇടതുമുന്നണിക്ക് തടസ്സമായില്ല. വടകരയിൽ ഉണ്ണികൃഷ്ണനെപ്പോലുള്ള ഒരു സ്ഥാനാർത്ഥിയെ നിറുത്തി വിജയം നേടാനും തരംഗമാലകളൊന്നുംതടസ്സമായില്ല.**



കമ്മ്യൂണിസ്ററു പ്രസ്ഥാനം നേതൃത്വം നൽകുന്ന ഇടതുമുന്നണി, അമ്പതുകളിൽ ആ പാർട്ടി വളർന്നുകൊണ്ടിരുന്ന നാളുകളിലെ തിരഞ്ഞെടുപ്പു തന്ത്രമാണ് ഇപ്പോഴും അവലംബിക്കുന്നതു്. പത്തുമുപ്പതുകൊല്ലമായി ജനങ്ങൾ എന്തെല്ലാം കണ്ടിരിക്കുന്നു; എന്തെല്ലാം പഠിച്ചിരിക്കുന്നു. ഇതൊക്കെ മനസ്സിലാക്കിയെന്ന ഭാവമേ ഉള്ളൂ ഇടതുപക്ഷക്കാർക്കു്. ഇടതുപക്ഷത്തിൽനിന്ന് ഓരോരോ കാലത്തു പഠിച്ച പാഠങ്ങളുമായി മറുപക്ഷം വിജയം നേടാനുള്ളവഴി കണ്ടിട്ടു കാലം കുറച്ചായി. ഇന്ന് പരാജയത്തിന്റെ മുറിവുകളും വ്രണങ്ങളും നക്കിത്തുടച്ചിരിക്കുന്ന ഇടതുപക്ഷക്കാർക്കു് ഒന്നറിയാമല്ലോ. നാല്പത്തിരണ്ടുശതമാനത്തിനുമേൽ വോട്ടുവാങ്ങാൻ ഒരു തരംഗവും കൂട്ടില്ലാതെതന്നെ അവർക്ക് ഇപ്പോഴും കഴിയും. ഒരു സുരേഷ്കുറുപ്പിനെ നിറുത്തി കോട്ടയംപോലൊരു സ്ഥലത്തു് വിജയം പിടിച്ചുപററാൻ അവർക്കു് ഒരു തരംഗമാലയും വിഘാതമായില്ല. നീലച്ചന്ദ്രനുദിക്കുമ്പോൾ മാത്രം നാടുകാണാനിറങ്ങുന്ന ഉണ്ണികൃഷ്ണനെപ്പോലൊരു സ്ഥാനാർത്ഥിയെ നിറുത്തി, വടകരയിൽ പതിനായിരം വോട്ടു ഭൂരിപക്ഷം നേടുന്നതിലും ഇടതുമുന്നണിക്കു് ഒരു തരംഗവും തലവേദനയായില്ല. തോററുപോകാതെ കാത്തയിടങ്ങൾ ജയിച്ചെടുത്തു. ജയിച്ചുപോരുമെന്ന് അലംഭാവപൂർവ്വം നോക്കിയിരുന്നയിടങ്ങൾ വിട്ടുകൊടുക്കേണ്ടിവന്നു. ആലപ്പുഴപോലുള്ള ചില മണ്ഡലങ്ങൾമാത്രം ഹൈ വോൾട്ടേജ് ക്യാമ്പെയ്ൻ കാരണം ഇതിനു വ്യത്യാസമായി ചൂണ്ടിക്കാണിക്കാനുണ്ടാവാം. പോളിങ് ശതമാനം ഉയർത്തിയതു് ഇടതുമുന്നണിക്കു് പണ്ടുണ്ടായിരുന്ന കഴിവുകൊണ്ടല്ല; ഭരണമുന്നണി കാണിച്ച ശുഷ്കാന്തിയാണ്. തരംഗമുണ്ടെന്നുംപറഞ്ഞു് ഭരണമുന്നണിക്കാർ വെറുതെ ഇരുന്നിരുന്നുവെങ്കിൽ 17–3 എന്നതു് 3–17 ആയി മാറുമായിരുന്നുവെന്ന് ആർക്കാണറിഞ്ഞുകൂടാത്തതു്? വേണ്ടിടങ്ങളിൽ പുതിയ സ്ഥാനാർത്ഥികളെ ഇറക്കിയും, വേണ്ടിടങ്ങളിൽ പഴയവരെത്തന്നെ നിറുത്തിയും, തോററുപോകുമെന്നു കണ്ട തിരുവനന്തപുരംപോലുള്ള മണ്ഡലങ്ങളിൽ അവസാനത്തെത്തുള്ളി വിയർപ്പുപോലുമൊഴുക്കി വോട്ടെല്ലാം പെട്ടിയിലാക്കിയും പണമിറക്കിയും ഭരണമുന്നണി ജയിച്ചു. അതിലെവിടെ ഇപ്പോൾ പലരും കോലാഹലംകൂട്ടുന്ന തരംഗമാലകൾ?



മണമ്പൂർ സുരേഷ്

# ശ്യാമതാളവുമായി വന്ന അതിഥി

"കർപ്പൂര ദീപങ്ങളാകട്ടെ കണ്ണുകൾ
കസ്തൂരിപോലെ മണക്കട്ടെ വാക്കുകൾ
നിന്റെ കരാംഗുലീസ്പർശമണികളാൽ
എന്റെ നെഞ്ചാകെയുഴിഞ്ഞ്
ഉള്ളുണർത്തുക..."

കാളിങ്ബെൽ അമർത്താതെ കാതോർത്തുനിന്നു. അകത്തെ കവിതയുടെ സ്വച്ഛന്ദമായ ഒഴുക്കിന് തടസ്സംവരുത്താതെ നാഗ്രഹിച്ചു. ശാന്തയുടെ ആദ്യഭാഗത്ത് കടന്നിട്ടേയുള്ളു, കടമ്മനിട്ട. കവിത നേരിട്ടാസ്വദിക്കാനുള്ള ആഗ്രഹം ഞങ്ങളെ അകത്തേക്ക് കടത്തി. കടമ്മനിട്ടക്കവിതകൾ എനിക്ക് പുത്തനനുഭവമായിരുന്നില്ലെങ്കിലും കടമ്മനിട്ട കവിതചൊല്ലി കേൾക്കുന്നത് ഇതാദ്യമായാണ്. അച്ചടിമഷിയിൽനിന്നും മോചനംനേടി സ്രഷ്ടാവിൽ നിന്നൊഴുകുന്ന കവിത. അർത്ഥ—ബിംബങ്ങളുടെ കയങ്ങളിലേക്കിറങ്ങിച്ചെല്ലാൻ ആസ്വാദകനെ സജ്ജനാക്കുന്ന കവിത.

ലണ്ടനിലെത്തിയ കടമ്മനിട്ടയെക്കാണാൻ ടെലഫോണിലൂടെ ക്ഷണം കിട്ടിയപ്പോൾ അതിയായ ആഹ്ലാദമുണ്ടായി, അതിനുമുമ്പേ ചെറിയൊരറപ്പും. ഇവിടെ പ്രസിദ്ധരായ വ്യക്തികളാരെങ്കിലും എത്തിയാൽ വരിനിന്ന് ദർശനം നേടുന്ന ഒരു പതിവുണ്ട്. വ്യക്തിപരമായ ഒരു കൂടിക്കാഴ്ച ആയതിനാൽ 'ഉന്നതന്മാരുടെ' ചുററും ഒരു കാന്തവലയത്താലെന്നപോലെ പാഞ്ഞടുക്കുന്ന ഈ കാണികളുടെ കുടുക്കിലകപ്പെട്ടുപോകുമോ എന്ന ഭയമായിരുന്നു.

കടമ്മനിട്ട താമസിച്ചത് ശ്രീ. പ്രാക്കുളം സദാശിവന്റെ വീട്ടിലായിരുന്നു. അവിടെ എത്തിയപ്പോഴാണ് എന്റെ ഭയം അസ്ഥാനത്തായിരുന്നുവെന്ന് മനസ്സിലായത്. ഖജനാവിൽനിന്ന് കാശുംവാരി വിദേശയാത്രയ്ക്കു പുറപ്പെടുന്ന മന്ത്രിപുംഗവന്മാരേയും മററും സ്നേഹാദരവുകൊണ്ട് ശ്വാസംമുട്ടിക്കുന്ന ആ കാന്തവലയം, കണികാണാൻപോലും ലഭിച്ചില്ല.

ഒരുപക്ഷേ കടമ്മനിട്ടയെ മനസ്സിലായപ്പോഴേക്കും അദ്ദേഹത്തിന്റെ ലണ്ടൻ പരിപാടി അവസാനിച്ചതുകൊണ്ടും ആവാം.

കവിതയുടെ കുമ്പടഞ്ഞെന്നും ഇല്ലെന്നുമുള്ള അക്കാദമിക് വാദകോലാഹലങ്ങളൊക്കെ ആനുകാലികങ്ങളിലൂടെ വായിച്ചറിഞ്ഞശേഷം നാട്ടിലേക്ക് മടങ്ങിയപ്പോഴാണ് എന്റെ കൊച്ചുഗ്രാമമായ മണമ്പൂരുവച്ച് കടമ്മനിട്ടയുടെ—കവിതയുടെ—മാഹാത്മ്യം ഞാൻ ശരിക്കും അറിഞ്ഞത്. അവിടെ എന്റെ സുഹൃത്തുക്കൾ സായംസന്ധ്യകളെ ധന്യമാക്കിയത് സിനിമാഗാനങ്ങൾ ആലപിച്ചുകൊണ്ടായിരുന്നില്ല. കവിത, കവിതമാത്രമായിരുന്നു അവർ ചൊല്ലിയത്. കടമ്മനിട്ടയുടേയും ബാലചന്ദ്രൻചുള്ളിക്കാടിന്റേയും, സച്ചിദാനന്ദന്റേയും മററും കവിതകൾ. കവിത ചൊല്ലാൻ കഴിവുള്ളയാളിന്റെ ശബ്ദംകേൾക്കാൻ കാതോർത്തുനില്ക്കുന്ന ഒരുവിഭാഗം യുവാക്കൾ.

ലണ്ടനിൽവച്ച് കടമ്മനിട്ടയെ പരിചയപ്പെടുത്തേണ്ടിവന്നിടത്ത് ഞാനെന്റെ ഗ്രാമത്തിലെ ഈ ചെറിയ അനുഭവവുംകൂടി കൂട്ടിച്ചേർത്തു. കവലകൾതോറും കവിതപാടി—പ്രത്യേകിച്ചും അടിയന്തരാവസ്ഥയുടെ കാളരാത്രികളിൽ സെൻസറുടെ കത്രിക ആശയങ്ങളെ നിർവ്വംസംഗംചെയ്ത സമയത്ത്—കവിത ജനങ്ങളിലെത്തിച്ച മലയാളത്തിലെ ആദ്യത്തെ കവിയായിരുന്നു കടമ്മനിട്ടയെന്ന് ഞാൻ പറഞ്ഞു. കടമ്മനിട്ട അതിങ്ങനെ തിരുത്തി. കവിത ജനങ്ങളിൽ എത്തിച്ചുവെന്നല്ല, ജനങ്ങളുടെ നീറുന്ന വിഷയങ്ങൾകൊണ്ട് കവിത ജനങ്ങളുടേതാക്കി മാററി.

1983–ലെ ഏററവും നല്ല മലയാളസാഹിത്യകാരൻ എന്ന ബഹുമതിക്കർഹനായി, ന്യൂയോർക്ക് കേന്ദ്രമായി പ്രവർത്തിക്കുന്ന അന്തർദ്ദേശീയ മലയാള ഫൗണ്ടേഷന്റെ അവാർഡും നേടി, നാട്ടിലേക്ക് മടങ്ങവേയാണ് മലയാളി അസോസിയേഷൻ ഒഫ് ദ യൂ. കെ–യുടെ പ്രസിഡൻറ് ദേവസ്യയുടെ ക്ഷണം സ്വീകരിച്ച് കടമ്മനിട്ട ലണ്ടനിൽ എത്തിയത്. ഒരാഴ്ചക്കാലം മാത്രം ഇവിടെ കഴിച്ചുകൂട്ടിയ കടമ്മനിട്ടയ്ക്ക് വിവിധ രാജ്യങ്ങളിൽ നിന്നായി അൻപതിൽപ്പരം സാഹിത്യകാരന്മാർ പങ്കെടുത്ത 'പൊയററ്റി സൊസൈററി ഒഫ് ഗ്രേററ് ബ്രിട്ടന്റെ' ഒരു സ്വീകരണത്തിൽ പങ്കെടുക്കാൻ കഴിഞ്ഞു. മലയാളകവിത ഭൂമിശാസ്ത്രപരമായ അതിർവരമ്പുകളെ മുറിച്ചുകടന്ന അപൂർവ്വാവസരങ്ങളിൽ ഒന്ന്! 'നാഷണൽ പൊയററ്റിസെൻറർ' സംഘടിപ്പിച്ച കവിതാപാരായണത്തിൽ പങ്കെടുക്കുവാനും കടമ്മനിട്ടയ്ക്ക് പ്രത്യേക ക്ഷണം ലഭിച്ചിരുന്നു.

ലണ്ടനിലെ ഹ്രസ്വമായ സന്ദർശനത്തിനിടയിൽ കടമ്മനിട്ട പകർന്നുതന്ന സാഹിത്യ ജീവിതവീക്ഷണം പുതിയ അറിവുതന്നെ ആയിരുന്നു. അമേരിക്കയിൽ എത്തിയപ്പോൾ തന്നെ ഏററവുമധികം വേദനിപ്പിച്ചത് കടലുകൾ കടന്ന് ഭൂഖണ്ഡങ്ങൾ കഴിഞ്ഞ് അവിടെയെത്തിയ മലയാളികളിലെ ജാതിചിന്തയായിരുന്നുവെന്നു കടമ്മനിട്ട പറയുമ്പോൾ, ഔദ്യോഗിക ജല്പനങ്ങളിലെ മരിച്ച വാക്കുകളല്ല നാം കേൾക്കുന്നത്. വേദനിക്കുന്ന ഒരു ഹൃദയത്തിന്റെ തുടിപ്പ് ആ വാക്കുകളുടെ പിന്നിൽ നമുക്കനുഭവപ്പെടും. കഴിഞ്ഞൊരു വർഷത്തിലെ പുതുവത്സരപ്പിറവിയിൽ തിരുവനന്തപുരത്തുനടന്ന വർഗ്ഗീയക്കോമരങ്ങളുടെ പേക്കൂത്തിൽ ഹൃദയംനൊന്ത് 'പുതുവത്സരാശംസകൾ' എന്ന കവിതയെഴുതിയ കടമ്മനിട്ട ഇതു പറയുമ്പോൾ അതിശയം കൂറുന്നവർ അധികം ഉണ്ടാവില്ല. 400 കോടി ലോകജനതയിൽ 3 കോടിയോളമാണ് മലയാളികൾ (ഇതു ശരി തന്നെയല്ലേ?) ഈ ചെറിയ ജനവിഭാഗത്തിനിടയിലെ ചേരിതിരിവുകൾകൊണ്ട് ഞങ്ങളൊന്നുമൊന്നുംതന്നെ നേടുന്നില്ല—കടമ്മനിട്ട പറഞ്ഞു. ഈ തമ്മിലടിയുടെ ഫലമനുഭവിക്കാൻ പണക്കാരുണ്ട്, ധനവാന്മാരായ നേതാക്കന്മാർ. പാവപ്പെട്ട നായരും ഈഴവനും ഒന്നും, ഒന്നും തന്നെ നേടുന്നില്ല. എൻ. എസ്. എസ്സിന്റെ ആസ്തി കേരള സർക്കാരിന്റേതിനോളം തന്നെ വരും. എസ്. എൻ. ഡി. പി. യും അതുപോലെ തന്നെ ആണല്ലോ. ഇവരുടെ കോളേജുകളിലേക്ക് ഒരു പാവപ്പെട്ട നായരോ ഈഴവനോ തന്റെ കുട്ടിക്കായി കടന്നുചെല്ലട്ടേ അഡ്മിഷന്. അപ്പോൾ അറിയാം അവരുടെ സമുദായസ്നേഹത്തിന്റെ തനിനിറം. കൈക്കൂലി ഉണ്ടോ അഡ്മിഷനുണ്ട്. ഇല്ലേ? വെറുതേ മടങ്ങിക്കൊള്ളൂ എന്നതായിരിക്കും അവരുടെ സമീപനം. ഈഴവനോ നായർക്കോ വേണ്ടി മുതലക്കണ്ണീർ പൊഴിക്കുന്ന ഒരൊററ നേതാവിനെയും അപ്പോൾ അവിടെ കാണുകയില്ല. മകന് ബി. എസ്‌സി അഡ്മിഷൻ കിട്ടാൻ, തന്റെ പദവി ഉപയോഗിക്കേണ്ടി വന്നുവെന്ന് കടമ്മനിട്ട പറയുമ്പോൾ ആ വാക്കുകളിലെ അമർഷവും വേദനയും ഞങ്ങൾക്കു ചുററും തീക്കനൽവിതറി.

മലയാളി അസോസിയേഷന്റെ ആഭിമുഖ്യത്തിൽ ഇവിടെ നടന്നുവരുന്ന വാരാന്ത്യ മലയാളംസ്കൂൾ കടമ്മനിട്ടയെ തികച്ചും അഭിമാനഭരിതനാക്കി. പ്രിൻസിപ്പൽ ചിറക്കര പരമേശ്വരൻപിള്ള, കടമ്മനിട്ടയെ സ്കൂളിലേക്ക് സ്വാഗതം ചെയ്തു. നൂറിലധികം വിദ്യാർത്ഥികൾ





ഇവിടെ പഠിക്കുന്നു. ഈ പാശ്ചാത്യനാടിന്റെ മാറിൽ മലയാള ഭാഷാസ്നേഹികളുടെ ഈ സംരംഭം വളരെ ശ്ലാഘനീയമാണെന്നും, അതേ സമയം അമേരിക്കയിലെ കുട്ടികൾ മലയാള ഭാഷ, സംസാരിക്കാൻതന്നെ, ബുദ്ധിമുട്ടുള്ളവരാണെന്നും തെല്ലൊരു ദുഃഖത്തോടുകൂടി കടമ്മനിട്ട പറഞ്ഞു. മുതിർന്നവർ പോലും അവിടെ ഇംഗ്ലീഷിലാണത്രേ സംസാരം (ഇവിടെയും മലയാളി സായിപ്പന്മാർ ഇല്ലാതില്ല). തുടർന്ന് ''കോഴി'' എന്ന തന്റെ കവിത കുട്ടികൾക്കുവേണ്ടി അദ്ദേഹം ചൊല്ലി. ആശയങ്ങളുടെ ആഴത്തിലിറങ്ങാൻ അദ്ധ്യാപകർ അവരെ സഹായിക്കുമെന്നദ്ദേഹം അവരോടു പറഞ്ഞു. കവിത ചൊല്ലിയശേഷം കടമ്മനിട്ട ഇങ്ങനെ പറഞ്ഞു നിർത്തി: ഈ താളമുണ്ടല്ലോ, ഇതു് ലോകത്തിലെ മറെറാരു ഭാഷയ്ക്കും ഇല്ലാത്തതാണ്, മലയാളത്തിനു മാത്രം അവകാശപ്പെട്ടതു്.

ഇവിടത്തെ മലയാളികളുടെയിടയിൽ ഈയിടെ പടർന്നുപിടിച്ച ഒരു പുതിയ ഭ്രമം—വീഡിയോ ചിത്രങ്ങൾ—കടമ്മനിട്ടയും ശ്രദ്ധിച്ചുവെന്ന് സംഭാഷണത്തിൽ നിന്നും മനസ്സിലായി. കായംകുളം കൊച്ചുണ്ണി മുതൽ നാട്ടിൽ റിലീസാകാത്ത ചിത്രങ്ങൾവരെ ഇവിടെ എത്തുന്നു—ആഴ്ചയിൽ ഏഴെട്ടു ചിത്രങ്ങൾ വീതം. മലയാള ഭാഷയുമായി ബന്ധപ്പെടാനുള്ള എളുപ്പമാർഗ്ഗമെന്നതിനാൽ ഈ പടങ്ങളെല്ലാം ബഹുഭൂരിപക്ഷംപേരും മുടങ്ങാതെ കാണാറുണ്ട്. അച്ഛനും മകളും അപ്പൂപ്പനുമെല്ലാം ഒരേ മുറിക്കകത്ത് വിവേചനമേതുമില്ലാതെ ചിത്രങ്ങൾ കാണാനിരിക്കുമ്പോൾ മലയാള ചലച്ചിത്രരംഗത്തെ ചെളിക്കുണ്ടിൽ നിന്നുയർന്നുവരുന്ന ബഹുഭൂരിപക്ഷം ചിത്രങ്ങൾ, 'അവളുടെ രാവും' 'മദാലസയുടെ മാറിടവും' അരങ്ങു തകർക്കുന്നു.

ഇരുപതാം നൂററാണ്ടിന്റെയും ഇനി വരുന്ന നൂററാണ്ടുകളുടെയും ഗതി മാററിമറിച്ച മഹാനായ തത്ത്വചിന്തകൻ കാൾ മാർക്സ് അന്ത്യവിശ്രമം കൊള്ളുന്ന ഹൈഗേററ് സെമിട്രിയും അദ്ദേഹം 'മൂലധനം' എഴുതാൻ ഗവേഷണം നടത്തിയ ബ്രിട്ടീഷ് മ്യൂസിയത്തിലെ ലൈബ്രറിയും സന്ദർശിക്കണമെന്നതു് കടമ്മനിട്ടയുടെ ലണ്ടൻ സന്ദർശനത്തിന്റെ മുഖ്യ ലക്ഷ്യങ്ങളിലൊന്നായിരുന്നു. ലണ്ടൻ നഗരത്തിൽനിന്നും നാലഞ്ചു മൈലകലെയുള്ള ഹൈഗേററ് സെമിട്രിയിൽ. അന്നു തണുപ്പുള്ള ഒരു പ്രഭാതമായിരുന്നു. മാർക്സിന്റെ സ്മാരകത്തിനരികെ എഴുപതു വയസ്സിനു മുകളിൽ പ്രായമുള്ള ഒരു ഇംഗ്ലീഷുകാരനെ കണ്ടു—വിക്ടർ ഫെയർമാൻ. നവംബറിലെ കൊടും തണുപ്പിൽനിന്നു രക്ഷ നേടാൻ ഒരു വലിയ ഓവർകോട്ടിനുള്ളിൽ അഭയംതേടിയിരിക്കുകയാണയാൾ. വളരെ ശ്രദ്ധയോടെ ആ സ്മാരകം വെടിപ്പാക്കുകയും സന്ദർശകർക്ക് വിവരങ്ങൾ നല്കുകയും ചെയ്യുന്നുണ്ട്. ഇപ്പോഴും ബ്രിട്ടീഷ് കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ അംഗത്വമുള്ള ഫെയർമാൻ കൃത്യമായി എന്നും ഈ ചരിത്രപുരുഷന്റെ സ്മാരകത്തിൽ എത്തും. അവിടെ കൊഴിഞ്ഞുവീണ ഇലകളും സന്ദർശകർ തലേദിവസം അർപ്പിച്ചിട്ടുപോയ രക്തപുഷ്പങ്ങളും മാററി വെടിപ്പാക്കും; സന്ദർശകർക്ക് മാർക്സിന്റെ ജീവിതത്തേയും ബലികുടീരത്തേയും സംബന്ധിച്ചുള്ള വിവരങ്ങൾ നല്കും. മാർക്സിനോടൊപ്പം സഹധർമ്മണി ജെന്നി വെസ്റ്റ്ഫലനും പുത്രി ഹെലേനായും പൗത്രൻ ഹാരിലോങ്കേറും ഇവിടെ അന്ത്യവിശ്രമംകൊള്ളുന്നു. ഹൈഗേററ് സെമിട്രിയിൽ പ്രവേശിച്ച് അല്പദൂരം നടക്കുമ്പോൾ പാതവക്കത്തുതന്നെ കാണുന്ന മാർക്സ് സ്മാരകം 1956 മാർച്ച് 14–ന് പൂർത്തിയാക്കിയതാണ്. മാർക്സ് കുടുംബത്തെ ആദ്യം അടക്കിയ സ്ഥലം ഇവിടെനിന്നും അല്പം ഉള്ളിലേക്കു പോയാലേ കാണാൻ കഴിയുകയുള്ളു. വിക്ടർ ഞങ്ങളെ അവിടേക്ക് കൂട്ടിക്കൊണ്ടുപോയി. ശവക്കല്ലറകൾ തിങ്ങിഞെരുങ്ങി നില്ക്കുന്ന ഈ ഭാഗം നിർദ്ധ

(ശേഷം 50-ാം പേജിൽ)



ലണ്ടനിൽ കാൾമാർക്സിന്റെ സ്മാരകത്തിനു മുന്നിൽ



എം. പി. നാരായണപിള്ള

# നിന്ദിതരും പീഡിതരും

ക്രിസ്ത്യാനികൾ രണ്ടിനമുണ്ട്. വാസ്കോഡഗാമ കോഴിക്കോട്ട് നങ്കൂരമിട്ടതിനുശേഷം ഒരു സോദ്ദേശ്യസാഹിത്യത്തിന്റെ ഭാഗമായി മാർഗ്ഗം കൂടിയവർ ഒരിനം. മററേ ഇനം, ടി തീയതിക്കുമുമ്പ് ഈ ലൈൻ എടുത്തവർ. അതും ഇറക്കുമതി ചെയ്ത മിഷണറിമാരുടെ സഹായം കൂടാതെ, പായ്ക്കപ്പലുകൾ കൊണ്ടുവന്ന പഴയ പീരങ്കികൾ കണ്ടു പേടിക്കാൻ തുടങ്ങുന്നതിനുമുമ്പ്, റോമായിൽ 'മൂഗാധിപത്യം' നടന്നിരുന്നകാലത്ത്, ക്രിസ്മസ്സിന് നക്ഷത്രവിളക്കുകൾ തൂക്കുന്ന വീടുകൾക്ക് അയൽക്കാർ തീവച്ചിരുന്ന കാലത്ത്, സുവിശേഷമെന്നുകേട്ടാൽ അങ്ങാടിമരുന്നോ പച്ചമരുന്നോയെന്ന് സായിപ്പിനറിയില്ലാതിരുന്നകാലത്ത്, 'പാപം ചെയ്യാത്തവൻ ആദ്യം കല്ലെറിയട്ടെ' എന്ന തത്വശാസ്ത്രം സ്വീകരിച്ചാൽ നഷ്ടപ്പെടാനല്ലാതെ ഒന്നും നേടാനില്ലാതിരുന്നെന്നറിഞ്ഞിരുന്നിട്ടും ഈ വഴിക്ക് തല്ലുകൊള്ളാൻ വേണ്ടി മാത്രം ഇറങ്ങിപ്പുറപ്പെട്ട ആദി കമ്മ്യൂണിസ്ററുകൾ. അവർ പെററുപെരുകിയ സന്തതികളോടാണ് ഈ ലേഖനത്തിന്റെ സാരോപദേശം.

കാരണമുണ്ട്. ആ അഭിമാനം മാത്രമേ ഈ വർഗ്ഗത്തിനെ ഇന്നു രക്ഷിക്കാനാകൂ. ഈ ഒരു വർഗ്ഗത്തിനെ മാത്രമല്ല—അവരുംപ്പെടുന്ന നമ്മുടെ സമൂഹത്തിനെപ്പോലും. ഈ അഭിമാനം മറന്നുപോയതാണ് അവരുടെയും നമ്മുടെയും ദുരന്തം. തരിസാപ്പള്ളിശാസനം മുതലിങ്ങോട്ടുള്ള ചരിത്രം വായിച്ചിട്ടുള്ള, ശരാശരി ബുദ്ധിയുള്ള, ഏതു മലയാളിക്കുമറിയാം, അവർ സമരം ചെയ്തു് ഹിന്ദുക്കളോടും മുസ്ലിങ്ങളോടുമായിരുന്നില്ല, വെളുത്ത തൊലിയുള്ള അവരുടെതന്നെ മതക്കാരോട് ആയിരുന്നുവെന്ന്. പലപ്പോഴും പോർച്ചുഗീസുകാരെ അടിച്ചതിനു കത്തു കയററാതിരുന്നതും പറങ്കിക്ക് പെണ്ണുകൊടുക്കാതിരുന്നതും ഇതുകൊണ്ടായിരുന്നു. അന്നവർക്ക് കൂട്ടിനു നിന്നതു് മലയാളം പറഞ്ഞിരുന്ന, മീനച്ചിൽ കർത്താക്കന്മാരെപ്പോലുള്ള മലയാളം പറഞ്ഞിരുന്ന ഞങ്ങളായിരുന്നു.

ഈ ചരിത്രത്തിന്റെ പശ്ചാത്തലത്തിൽ സുറിയാനി ക്രിസ്ത്യാനികളുടെ ഇന്നത്തെ പെർഫോമൻസ് റിപ്പോർട്ട് നമുക്കൊന്നുണ്ടാക്കാം.

കേരളത്തിലെ ഭരണത്തെ സംബന്ധിച്ചിടത്തോളം അവരർഹിക്കുന്നതിലധികം അവർക്കിന്ന് കിട്ടുന്നുണ്ട്—പണമായും പട്ടയമായും. ആവശ്യത്തിലധികം അവർ സംതൃപ്തരുമാണ്!

എന്നാൽ ദില്ലിയിലെ വലിയ ഭരണക്കാരുടെ കളിയിൽ—[മുഗൾ സാമ്രാജ്യത്തിന്റെ തുടർച്ചയായി ഇംഗ്ലീഷ് ഈസ്റ്റിന്ത്യാക്കമ്പനിയുംകൂടി അമാൽഗമേററ് ചെയ്തു് നിലവിൽവന്ന പബ്ലിക് ലിമിററഡ് കമ്പനി; പില്ക്കാലത്തു് ഓഹരിക്കാരുടെ സംഖ്യ അമ്പതിൽ കുറവായപ്പോൾ, കമ്പനീസ് ആക്ട് അനുസരിച്ച് പ്രൈവററ് ലിമിററഡ് കമ്പനിയാക്കി മാററിയ സ്ഥാപനം] സുറിയാനിക്രിസ്ത്യാനികൾ ''നിന്ദിതരും പീഡിതരുമാണ്.''

അവരുടെ കാര്യംനോക്കാൻ അവരെക്കൊണ്ട് കൊള്ളില്ലെന്ന് തോന്നിയപ്പോഴാണ്, ഭൂതദയ എന്ന വികാരം മൂത്തു്, കേവലം ഒരു നായരായ ഞാൻ ഈ ഡയലോഗുമായി ഇറങ്ങാൻ നിശ്ചയിച്ചതു്.

എനിക്ക് ചില പഴയ കഥകൾ മാത്രമേ പറയാനുള്ളു. ഗുണപാഠം നിങ്ങടെ ബുദ്ധിയുപയോഗിച്ച് കണ്ടു പിടിച്ചു കൊള്ളൂ.

പി. ടി. ചാക്കോയെ ഓർമ്മയുണ്ടോ? വലിയ മീശവച്ചുകൊണ്ടുനടക്കാൻ അർഹതയുണ്ടായിരുന്ന അപൂർവ്വം കോൺഗ്രസ്സുകാരിലൊരാൾ. ഒരു കാലത്തദ്ദേഹം ജവഹർലാൽ നെഹ്റു നേരിട്ടുനടത്തിയിരുന്ന കോൺഗ്രസ്സിലെ ഏററവും ചെറുപ്പക്കാരനായ ഒരു പാർലമെൻറ് മെമ്പർ ആയിരുന്നു. ഒരുദിവസം അദ്ദേഹം പെട്ടെന്ന് പാർലമെൻറംഗത്വം രാജിവച്ച് ചാമംപതാലിലേക്ക് വണ്ടി കയറി. കാരണമായി ദില്ലിയിലെ കോൺഗ്രസ് നേതൃത്വം ഒരു നുണക്കഥ പ്രചരിപ്പിച്ചു. ചാക്കോ തന്റെ എം.പി.സ്ഥാനം കൊട്ടുകാപ്പള്ളിക്ക് വിററെന്ന്. (എന്തിന് കമ്യൂണിസ്ററുകാർക്കുപോലും ആ അപവാദം കിട്ടിയതു് കോൺഗ്രസ്സുകാരിൽനിന്നായിരുന്നു!!!) ചാക്കോയെ അറിയുന്നവർക്കറിയാം—ചാക്കോ തന്തയ്ക്കു പിറന്നവനായിരുന്നുവെന്ന്. അയാൾ എന്നും അതു തെളിയിച്ചിരുന്നു. തിരുവനന്തപുരത്തു് മന്ത്രിയായിരിക്കെ ചാക്കോ നടപ്പിലാക്കിയ സെക്രട്ടേറിയററിലെ ഗേററ് പാസിന്റെ നിയമം പാലിച്ച് മന്ത്രിയായ ചാക്കോയെ തടഞ്ഞുനിറുത്തിയ സെക്യൂരിട്ടി പൊലീസുകാരനു് അക്കാര്യത്തിന് രണ്ട് എക്സ്ട്രാ ഇൻക്രിമെൻറ് കൊടുക്കാനുള്ള മഹാമനസ്കത ചാക്കോയ്ക്കുണ്ടായിരുന്നു. ഇന്നത്തെ എത്ര മന്ത്രിമാർക്കുണ്ട്? ഇവിടെ മാത്രമല്ല; ദില്ലിയിലും. ചാക്കോ പാർലമെൻറ് വിടാൻ കാരണം മറെറാന്നായിരുന്നു. അദ്ദേഹം പണ്ഡിത്ജിയെ വിമർശിച്ചു. പണ്ഡിത്ജിയുടെ ദഹിക്കാത്ത സോഷ്യലിസ്ററ് സാമ്പത്തികനയങ്ങളെ. ചാക്കോയുടെ പില്ക്കാല ചരിത്രം സുറിയാനി ക്രിസ്ത്യാനികളെങ്കിലും മറക്കരുതു്. ഭൂനയബില്ല് പാസാക്കി പ്രസിഡന്റിന്റെ അംഗീകാരം വാങ്ങി നിയമമാക്കാൻ രണ്ടുമാസം രാപകലദ്ധ്വാനിച്ചതിന്റെ ഞരമ്പുകളുടെ ടെൻഷൻതീർക്കാൻ അദ്ദേഹം അല്പം മററേ സുഖം തേടി. (നെപ്പോളിയൻ മുതൽ ജോൺ കെന്നഡിവരെയുള്ള ചരിത്രപുരുഷന്മാരെല്ലാം നടത്തിയിരുന്ന സോദ്ദേശ്യസാഹിത്യം. ഞാൻ കല്ലെറിയില്ല. പാപം ചെയ്യാത്തവനു മാത്രമേ കല്ലെറിയാൻ അവകാശമുള്ളു.) ആ സമയത്തു് അദ്ദേഹത്തിന്റെകൂടെ എത്രപേർ നിന്നു? രാഷ്ട്രീയത്തിലേക്കു തിരിച്ചുവരാൻ അദ്ദേഹം നടത്തിയ അവസാനത്തെ ശ്രമമായ കെ. പി. സി. സി. പ്രസിഡൻറ് തിരഞ്ഞെടുപ്പിൽ ഏതൊക്കെ ഡി. സി. സി. കളാണ് കൂടെ നിന്നതു്. എത്ര തിരുവിതാംകൂർ ക്രിസ്ത്യാനികൂടെ നിന്നു? ചാക്കോയുടെ ഓർമ്മ വിററ്, പിൽക്കാലത്തു രാഷ്ട്രീയം കളിച്ചു, പാർട്ടികളുണ്ടാക്കിയ, ക്രിസ്ത്യാനികളിലധികവും ആ തിരഞ്ഞെടുപ്പിൽ അദ്ദേഹത്തിന്റെ കാലുവാരിയവരായിരുന്നു. പൊതുജനം മറക്കും. ബുദ്ധിയും ഓർമ്മശക്തിയുമുള്ളവർക്ക് മറക്കാനാവില്ല. സാക്ഷരതത്തിന്റെ ഭരണമാർഗ്ഗമായ കാശ്മീരി ബ്രാഹ്മണരെക്കാൾ മുന്നിൽ നില്ക്കുന്ന സുറിയാനി ക്രിസ്ത്യാനിക്കതിനുള്ള ബുദ്ധി വേണം.

കേന്ദ്ര ധനകാര്യമന്ത്രിസ്ഥാനം താത്വികമായ അഭിപ്രായവ്യത്യാസംകൊണ്ട് പുല്ലുപോലെ ഉപേക്ഷിച്ച് ഇറങ്ങിപ്പോന്ന ഡോക്ടർ ജോൺ മത്തായിയെ യാത്രയയ്ക്കാൻ ദില്ലിയിലെ വിമാനത്താവളത്തിൽ ഒരു ശ്വാനകൻപോലും ഉണ്ടായിരുന്നില്ലെന്ന കഥ മറന്നോ? ഇന്ന് ശിവകാശി കലണ്ടറുകളിലൂടെ അമരത്വം പ്രാപിച്ചിരിക്കുന്ന, ഇന്ത്യയ്ക്കു് സ്വാതന്ത്ര്യംവാങ്ങിത്തന്നതിന്റെ ക്രെഡിററു മുഴുവൻ പോക്കററിലാക്കി നടക്കുന്ന മഹാരഥന്മാർ പ്രോട്ടോക്കോൾ തെററിച്ചുപോകാതിരുന്നതു് കൃത്യാന്തരബാഹുല്യം കൊണ്ടായിരുന്നില്ല—സ്പർദ്ധകൊണ്ടായിരുന്നു! (ഇതു് പൊലീസിൽനിന്ന് കേട്ടറിഞ്ഞപ്പോൾ രോഗശയ്യയിൽ കിടന്നിരുന്ന സർദാർ വല്ലഭായിപ്പട്ടേലിന് സഹിച്ചില്ല. അദ്ദേഹം വിമാനം തടഞ്ഞുനിറുത്തി സ്വയം വിമാനത്താവളത്തിലെത്തി. അതു കണ്ടപ്പോൾ ഡോക്ടർ ജോൺമത്തായിയുടെ കണ്ണുനിറഞ്ഞു.)

'ബുദ്ധിമാന്മാരായ' നസ്രാണികളേ, ഒരു നായരായ എന്റെ വായിൽ നിന്നു കേൾക്കണോ നിങ്ങളീകഥയൊക്കെ?

പാലാ സെൻട്രൽബാങ്കിന്റെ കഥ മറന്നോ? നിങ്ങൾക്കിടയിൽ ബാലൻസ്ഷീററ് വായിച്ചാൽ മനസ്സിലാകുന്നവർ, പൊളിയുന്നതിന് തൊട്ടുമുമ്പുള്ള പാലാ സെൻട്രൽ ബാങ്കിന്റെ കണക്കൊന്ന് തപ്പിയെടുത്തു വായിക്കുക. പിന്നെ, ഇന്ന് ഭാരതസർക്കാർ നേരിട്ടു നടത്തുന്ന ഏതെങ്കിലുമൊരു ദേശവൽക്കൃതബാങ്കിന്റെ ഏററവും അടുത്തവർഷത്തെ ബാലൻസ്ഷീററും ഒന്നു വായിക്കുക. എന്നിട്ട് ഇതിൽ ഏതു ബാങ്കിലാണ് എന്റെയും നിങ്ങളുടെയും പണിയെടുത്തുണ്ടാക്കിയ കാശു് സുരക്ഷിതമായിരിക്കുന്നതെന്ന് പറഞ്ഞുതരിക. വിസ്തരിച്ചു വല്ലതും എഴുന്നള്ളിക്കുന്നതിന് മുമ്പ് ഒരു കാര്യംകൂടി ഓർക്കുക. ഓരോ ബാങ്കും മൊത്തം ഡെപ്പോസിററിന്റെ പത്തു മുപ്പത്തഞ്ചുശതമാനം ഗവണ്മെൻറ് സെക്യൂരിട്ടികളിൽ ''ഉറപ്പിനു''വേണ്ടി നിക്ഷേപിക്കാൻ ബാദ്ധ്യസ്ഥരാണല്ലോ?ബാലൻസ്ഷീററിൽ മൊത്തം ആ തുക എത്രയാണെന്ന് നോക്കുക. ഏതൊക്കെ ഗവണ്മെൻറ് സെക്യൂരിട്ടികളാണ് അതെന്ന് നോക്കുക. ഏതെങ്കിലും പത്രങ്ങളിൽ നിന്നോ വല്ല ബ്രോക്കറുടെ സഹായത്തോടെയോ ടി സെക്യൂരിട്ടികളുടെ മാക്കററ്നിലവാരം അറിയിക്കുക. എന്നിട്ട് ബാലൻസ്ഷീററിൽ കാണിച്ചിരിക്കുന്ന തുക എത്ര, നേരെകൊണ്ടുപോയി കച്ചവടമാക്കേണ്ടിവന്നാൽ കിട്ടുന്ന തുക എത്രയെന്ന് കണ്ടുപിടിക്കുക. (ഒരു ബാങ്ക് പൊളിയാൻ നേരത്താണല്ലോ സെക്യൂരിട്ടികൾ കിട്ടുന്ന വിലയ്ക്കു് വിൽക്കേണ്ടിവരിക). നിങ്ങൾ ഞെട്ടിപ്പോകും. അനേകശതകോടി രൂപയുടെ സെക്യൂരിട്ടികൾക്ക് ഇല്ലാത്ത വിലയിട്ട് (ഓവർ വാല്യുവേഷൻ നടത്തി) സർക്കാർ ബാങ്കുകൾ ഡെപ്പോസിററന്മാരെ കളിപ്പിക്കുകയായിരുന്നെന്ന്. ഉദാഹരണത്തിന് മാർക്കററിൽ വിററാൽ 65 രൂ. കിട്ടില്ലാത്ത ഒരു സെക്യൂരിട്ടിക്ക് 100 രൂപ മുഖവിലയിട്ട് ഇതാണ് ഞങ്ങടെ പണയമെന്നു പറഞ്ഞ് 100 രൂപ നിങ്ങളോട്ട് കടം വാങ്ങാൻ വരുന്നവനെപ്പററി അതു മനസ്സിലാക്കാൻ കഴിവുള്ളവന്റെ അഭിപ്രായം എന്താണ്? അതുതന്നെയാണ് ദേശവൽക്കൃതബാങ്കുകളുടെ ഉറപ്പിനെപ്പററിയുള്ള എന്റെ അഭിപ്രായം. അതുകൊണ്ടു തന്നെയാണ് മുത്തൂററു പാപ്പച്ചൻ മുതൽ ലാംബെല്ലാ രാജൻ വരെയുള്ള സകലമാന ബ്ലേഡുകമ്പനിക്കാരന്റെ കൈയിലും ഞാൻ വേലയെടുത്തുണ്ടാക്കുന്ന കാശു് ദേശവൽക്കൃതബാങ്കുകളിലേക്കാൾ സുരക്ഷിതമാണെന്ന് ഞാൻ കരുതുന്നതു്. പാലാ സെൻട്രൽബാങ്കു് നടത്തിയിരുന്ന കോട്ടുകാപ്പള്ളിയും കയ്യാലയ്ക്കകത്തുകാരും അടങ്ങുന്ന സുറിയാനി ക്രിസ്ത്യാനികളോ തന്തയ്ക്കുപിറന്നവർ, അതോ ബാങ്കു ദേശവൽക്കരണത്തിന്റെ പേരിൽ എന്നെയും നിങ്ങളെയും കപ്പിയിലിറക്കിയ ഭരണവർഗ്ഗമോ?

പാലാ സെൻട്രൽ ബാങ്കു മാത്രമല്ല, ബാങ്കിങ്ങിന്റെ കഥ എടുത്തുപറയേണ്ട ആവശ്യം ഉണ്ട്. സാമ്പത്തിക ചരിത്രത്തിൽ തിരുവിതാംകൂറിലെയും കൊച്ചിയിലെയും ക്രിസ്ത്യാനികൾക്ക് രാജസ്ഥാനിലെ മാർവാറികളെയും ഗുജറാത്തി ബനിയകളെയും ദില്ലിയിലെ ലാലാമാരെയും പാണ്ടിയിലെ ചെട്ടികളെയും ആൻറ് വെർപ്പിലെയും സൂറിക്കിലെയും യഹൂദന്മാരെയും ബോംബെയിലെ പാഴ്സികളെയും പിന്നിലാക്കാൻ ഒരവസരമുണ്ടായിരുന്നു—ഭാരത സ്വാതന്ത്ര്യം അഴിമതിയുടെ ഇൻഷ്വറൻസായി സാമ്പത്തിക സ്വാതന്ത്ര്യവും അതിലൂടെ വ്യക്തിസ്വാതന്ത്ര്യവും കയ്യേറിയില്ലായിരുന്നെങ്കിൽ. വെള്ളത്തിലെ മീൻപോലായിരുന്നു സുറിയാനി ക്രിസ്ത്യാനികൾ ബാങ്കിങ്ങിനകത്തു്. നീന്താൻ അവരെയാരും പഠിപ്പിക്കേണ്ടതില്ലായിരുന്നു.

പക്ഷേ, നാഷണൽ ക്വയ്‌ലോൺ ബാങ്കിന്റെ കാലം മുതലിങ്ങോട്ട് നടന്നതെന്താണ്? കടംവാങ്ങിയ ആയിരം രൂപകൊണ്ട് മാമ്മൻമാപ്പിളയുണ്ടാക്കിയ സ്ഥാപനം അക്കാലത്താരും സ്വപ്നം കാണാത്ത വളർച്ച നേടിയപ്പോൾ, ശത്രുക്കൾ പൊളിച്ചു. പത്രവാർത്തകളിലൂടെയും ഉച്ചഭാഷിണിയിലൂടെയും ചരിത്രവിജ്ഞാനം നേടുന്നവരെ സംബന്ധിച്ചിടത്തോളം ഒരു റെഡിമെയ്ഡ് വില്ലനെയും കിട്ടി. സർ സി. പി. രാമസ്വാമി അയ്യർ. എന്നാൽ മാമ്മൻമാപ്പിളയുടെ കൊച്ചുമക്കളടക്കം അതിന്റെ മുഴുവൻ സത്യവും അന്വേഷിച്ചിട്ടുണ്ടോ? എല്ലാവർക്കുമറിയാം. 'എന്റെ എല്ലാം തരാം. ഈ ബാങ്കുകളേറെറടുത്തു് നടത്തി പാവപ്പെട്ട നിക്ഷേപക്കാരനെ രക്ഷിക്കൂ' എന്ന് പോയി സി. പി. യോട് യാചിക്കുന്നതിനു പകരം 'എന്റെ സ്വത്തു് രക്ഷിക്കൂ. പകരം ഞാനെന്റെ ആത്മാവ് പണയം. അവിടുന്നു പറയുന്നതൊക്കെ മനോരമയിലച്ചടിച്ചോളാം, അവിടത്തെ വാക്കുകളാണ് ഇന്നുമുതലെന്റെ രാഷ്ട്രീയം' എന്നു പറഞ്ഞിരുന്നെങ്കിൽ നാഷനൽ ക്വയ്‌ലോൺ ബാങ്ക് പൊളിയുമായിരുന്നോ? കണ്ടത്തിൽ കുടുംബക്കാർ ഇന്ന് ടാററായുടെയും മഫത്‌ലാലിന്റെയും ഭരത്റാം—ചരത്റാം സെററിന്റെയും നിലവാരത്തിലേക്ക് എത്തില്ലായിരുന്നോ? ഒരു എം.ആർ. എഫിന്റെ സ്ഥാനത്തു് ചുരുങ്ങിയതു് അതുപോലെ ഇരുപത്തഞ്ചെണ്ണം കൈയിലിരിക്കില്ലായിരുന്നോ? ബാങ്കും പോയി, പത്രം പൂട്ടി താക്കോല് മങ്കൊമ്പിൽ സ്വാമിയെ ഏല്പിച്ചു.

മാമ്മൻ മാപ്പിളയുടെ മേൽവിലാസം സെൻട്രൽജയിലായി. എന്നിട്ടെന്തു്? ഇന്ന്, എന്നെപ്പോലുള്ള ശരാശരി ചരിത്രവിദ്യാർത്ഥികളുടെ മനസ്സിൽ ജി. ഡി. ബിർളയ്ക്കു കൊടുക്കുന്നതും ജെ. ആർ. ഡി. ടാററായ്ക്കു കൊടുക്കാത്തതുമായ ആ പ്രത്യേക മാന്യത മാമ്മൻ മാപ്പിളയ്ക്കുണ്ട്. അതു പോരെ. വിഷയത്തിൽ നിന്നും മാറുന്നതിനു മുമ്പ് പരിണാമഗുപ്തിയിലേക്കു വരട്ടെ. സർ സി. പി. എന്തൊക്കെ ചെയ്താലും അതിനപ്പുറം ദില്ലിയിൽ മാമൂദീസ മുക്കിയവന്മാരുടെ ഒരു ഭരണമുണ്ടായിരുന്നു. അന്നത്തെ ''റിസർവ്ബാങ്ക്'' നടത്തിയിരുന്നവർ. അവർക്ക് നാഷണൽ ക്വയിലോൺ ബാങ്ക് രക്ഷിക്കാൻ പററില്ലായിരുന്നോ? കാണാൻ ചെന്നപ്പോഴേക്കും കപ്പലുകയറിയ ഒരുദ്യോഗസ്ഥന്റെ കഥ മാമ്മൻ മാപ്പിള തന്നെ പറഞ്ഞിട്ടുണ്ട്. അവിടെ വേല വച്ചതായിരുന്നുഎന്ന കാര്യത്തിൽമാത്രം മാമ്മൻമാപ്പിളയ്ക്കു തെററുപററി. (അതറിയേണ്ടവർ അന്വേഷിച്ചു കണ്ടുപിടിക്കട്ടെ. അന്വേഷണത്തിന് ചെലവാക്കാനായി എന്നെക്കാളും കാശുണ്ടല്ലോ). ഗുണപാഠം: പ്രിൻസ് ഹെൻറി ദി നാവിഗേററുടെ കാലംതൊട്ട് പ്രിയദർശിനിമകൻ രാജീവിന്റെ കാലംവരെ സുറിയാനി ക്രിസ്ത്യാനികൾക്ക് കേന്ദ്രത്തിൽനിന്നു വലിയ കോളൊന്നും കിട്ടിയിട്ടില്ല.

അതിനുദാഹരണം വേണോ? കഴിഞ്ഞ കുറെക്കാലമായി പത്രപ്രവർത്തനത്തിന് പത്മഭൂഷൺ കിട്ടുന്നവരുടെ ലിസ്റ്റ് പതിവായി ഞാൻ വായിക്കാറുണ്ട്. എന്തൊക്കെ നമുക്കഭിപ്രായവ്യത്യാസമുണ്ടെങ്കിലും തെക്കെ ഇന്ത്യയിൽ പത്രപ്രവർത്തനത്തിന് പത്മഭൂഷണോ പത്മവിഭൂഷണോ വല്ലതും നൂറുശതമാനം അർഹിച്ചിട്ട് ഇതുവരെകിട്ടാത്ത ഒരാളെ പറയാൻ പറഞ്ഞാൽ എന്റെ നാക്കത്തുവരുന്ന ആദ്യത്തെ നാമം കെ. എം. മാത്യു എന്നായിരിക്കും. നമുക്കിഷ്ടമായാലും ഇഷ്ടപ്പെട്ടില്ലെങ്കിലും പുള്ളി ഇതുവരെ ഈ രംഗത്തു ചെയ്ത പ്രവർത്തനങ്ങളുടെമാത്രം അടിസ്ഥാനത്തിൽ നീതിപൂർവ്വം ഒരു തീരുമാനം ആരെങ്കിലുമെടുത്താൽ ചെയ്യുന്ന കാര്യമാണ്. ശത്രുവോ മിത്രമോ അല്ലാത്ത, മാത്തുക്കുട്ടിച്ചായനെ ഇതേവരെ മുഖാമുഖം കണ്ടിട്ടില്ലാത്ത, കാണാൻ താല്പര്യംപോലുമില്ലാത്ത മാളിക്കത്താഴത്തു് പരമേശ്വരൻ നായർ മകൻ നാരായണപിള്ള എന്ന ശരാശരി പൗരന്റെ അഭിപ്രായമാണിതു്. പക്ഷെ, അദ്ദേഹത്തിന് അതു് കിട്ടില്ലെന്നെനിക്കറിയാം. മുൻകാലങ്ങളിൽ പലതവണ ആലോചിച്ചിട്ട് തള്ളിക്കളഞ്ഞതിന്റെ പല കാരണങ്ങളും അറിയാം. (എഴുത്തു് നമ്മുടെ വയററിപ്പിഴപ്പായതുകൊണ്ട് ഇതൊക്കെ അന്വേഷിച്ചറിയണമല്ലോ). ഒരു കഥ പറഞ്ഞാൽ നിങ്ങൾക്കിതു് മനസ്സിലാകും. കുറച്ചുകാലം മുമ്പ് മനോരമക്കാർ ഇംഗ്ലീഷിൽ നടത്തുന്ന ഒരു സാഹസമായ വീക്ക് എന്ന വാരികയിൽ



## ആഷാമേനോൻ

# ഗ്രസിക്കപ്പെട്ടവർ

ഇന്ത്യൻ ചരിത്രത്തിന്റെ സമീപകാല വിപര്യയങ്ങളിലൊന്ന് വന്ധ്യമായിപ്പോയ വിപ്ളവസന്നാഹങ്ങളാണ്. ഇവിടെ വിപ്ലവമെന്നത് അതിന്റെ തന്നെ ഒരു ആരംമാറാട്ടമായി കലാശിക്കയാണുണ്ടായത്. വിപ്ലവം എന്ന വാക്കിന് ജ്യോതിശ്ശാസ്ത്രജ്ഞർ കല്പിച്ചിട്ടുള്ള സാരം തന്നെ രാഷ്ട്രമീമാംസയിലും നല്കാൻ വിരോധമില്ലെന്ന് ചൂണ്ടിക്കാണിച്ചത് കമ്യൂവാണ്. പരിക്രമണം എന്ന അർത്ഥമാണിവിടെ സൂചിതമാവുന്നത്. ഒരു ഭരണമേധാവിയിൽ നിന്ന് മറെറാരു ഭരണമേധാവിയിലേക്ക് വന്നെത്തുന്ന പ്രക്രിയയ്ക്ക് ഭ്രമണം എന്ന പേരു നല്കുന്നതിൽ എന്ത് വ്യാകരണപ്പിശകാണ്? ക്രൂരതയുടെ ഒരു പാഠഭേദം—അതു മാത്രം. ചരിത്രത്തിന്റെ നീണ്ട വഴിത്താരകളിലൊന്നുംതന്നെ അന്തസ്സത്തയുള്ള ഒരു വിപ്ലവം സംഭവിച്ചിട്ടില്ലെന്ന് അനുമാനിക്കുന്നതിൽ അപാകതകളൊന്നുമില്ല. വിപ്ലവം ലാക്കാക്കുന്നത്, അതിന്റെ ശുദ്ധമായ അനുസന്ധാനത്തിൽ, എല്ലാവിധമുള്ള ഭരണമേധാവിത്വങ്ങളുടേയും മൃത്യുവാണെന്നതിനാൽ. ഇവിടെയാവട്ടെ, ഇന്ത്യൻ സ്വഭാവം അതിന്റെ വേരുകളിലേക്ക് കൂടുതൽ ആഴ്ന്നുപോകയാണുണ്ടായത്. ഉപരിതലം അല്പം ചുവന്നു കലങ്ങിയതൊഴിച്ചാൽ, അടിത്തട്ടിൽ ഒരു നിർമ്മലപ്രവാഹംപോലും സംഭവിച്ചതുമില്ല. പിൻവാങ്ങൽ, സഹിഷ്ണുത, വിധിനിർണ്ണായകത്വത്തിലുള്ള ഊന്നൽ, നുകത്തോടുള്ള വിധേയത്വം എന്നിവയാണ് ഇന്ത്യൻസ്വഭാവം. ഒരു പക്ഷേ, ദ്രാവിഡവംശത്തിന്റെ ആദിമത്വത്തിലേക്കുവരെ ആണ്ടുചെല്ലുന്നതാവാം ഈ പ്രേരണകൾ. ഗോത്രകലാപങ്ങളിൽ പതഞ്ഞുയരുന്ന താല്ക്കാലികരോഷം, യഥാർത്ഥവിപ്ലവത്തിന് ഇന്ധനമായി ഭവിക്കുന്ന ക്രോധമായി നാം തെററിദ്ധരിക്കരുത്. ലോലമനസ്കരായ യുവാക്കളുടെ ഊർജ്ജം ഇതിൽ ഒരു വൃഥാബലിയായിത്തീരുമ്പോൾ നമുക്ക് ആശങ്കാകുലരാകാതെ വയ്യ. ഒരിക്കൽ രാവറുതികളിൽ വരച്ചിട്ട പദ്ധതികൾ, നൈതികതയും അനിവാര്യ ഹിംസയും തമ്മിലിടയുന്ന വിങ്ങലാർന്ന നിശ്ശബ്ദതകൾ, അവനവന്റെ രക്തംകൊണ്ട് ഇതിന്റെ കണക്കുതീർക്കേണ്ടിവരുമെന്ന ഭീഷണികൾ—ഈ ആപൽക്കരമായ സന്നദ്ധതയ്ക്കിടയ്ക്കാവും 'തിരുത്തലുകളും' പിളരലുകളും. കനത്ത ഈ അഭിലാഷ ഭംഗങ്ങളെ സമചിത്തതയോടെ നേരിടാൻ അവർ പ്രാപ്തരായെന്നുവരില്ല. പലരും നിൽക്കക്കള്ളിയില്ലാതെ തളരുന്നു. പൈതൃകങ്ങളിൽ നിന്ന് നിഷ്കരുണം അകററപ്പെട്ട അവർക്ക് ഒരു പുനഃപരിശോധനയ്ക്ക് ശേഷിയില്ലാതാവുകയാണ്. ഇത്തരം തിരിച്ചടികളെ ഉള്ളിലേക്ക് വലിച്ചെടുത്തുകൊണ്ട് നിമ്നമമായ കലാവിഷ്കാരങ്ങളിലൂടെ അവയെ മറികടക്കാൻ ചുരുക്കം പേർക്കേ കഴിയൂ. മററ് ഭൂരിപക്ഷവും ലജ്ജാസഹമായ ഒരു അനുരഞ്ജത്തിനൊരുങ്ങുന്നു. ജീവിതത്തിന്റെ വിളുമ്പിൽ, ഇവർ നിർമ്മാണകൗശലരെ തെഴുപ്പിക്കുന്നു. ആദർശാത്മകമായ സംഘർഷങ്ങൾക്കുപകരം ഒത്തുതീർപ്പുകൾ സ്വാഗതം ചെയ്യുന്ന അവരുടെ ചുവടുകൾ ഇനി അനായാസമാണ്. സ്വപ്നത്തെ കർച്ച അഭിമുഖീകരിക്കാൻ വയ്യാത്ത ആദ്യത്തെ കൂട്ടരാവട്ടെ, കിടുങ്ങുന്ന തണുപ്പാളങ്ങളന്വേഷിച്ചു പോവുന്നു; അല്ലെങ്കിൽ ഫെവിക്കോളും മഷിയും കലർത്തിയ വിഷലായിനി പ്രാണധമനി കീറുന്ന ഒരു കപ്പിച്ചില്ല്—മൃതിയെ അതിന്റെ നിർദ്ദയത്വത്തിൽത്തന്നെ അവർ ഏററുവാങ്ങുന്നു. ഇനിയും ജീവിക്കയാണെങ്കിൽ, കായേനെപ്പോലെ സ്വന്തം സോദരരെ കൊല്ലേണ്ടിവരുമെന്ന ഭീതിയും അവരെ അതിലേക്ക് ത്വരിപ്പിക്കുന്നു. ഇത്രയുംഎഴുതിയത് ഈ സ്വയം ഹത്യകളെ ന്യായീകരിക്കാനല്ല. പക്ഷേ, സ്വത്വമെന്നത് നിർബാധം പണയപ്പെടുത്തി ഒരിക്കൽ തങ്ങളെ പോററിയ ആവേശങ്ങളെ എഴുതിത്തള്ളി വെറുമൊരു ഉപഭോക്തൃ സമൂഹത്തിന്റെ അണികളായിത്തീരുന്ന ഭൂരിപക്ഷത്തേക്കാൾ എന്തോ ഒരു ധാർഷ്ട്യം ഈ രക്തസാക്ഷികൾക്കുണ്ട്. അതുകൊണ്ടുതന്നെ, പിഴച്ചുപോവുന്ന ഒരുവില്ല കുലയ്ക്കലിനെച്ചൊല്ലി മനസ്സ് പ്രണിതമാവുന്നു: ഇച്ഛാധീനമല്ലാത്ത ഒരു പ്രപഞ്ചത്തെ തിരസ്കരിക്കാനുള്ള ഊററം അവർ പ്രകടിപ്പിക്കുമ്പോഴും.

നിങ്ങളുടെ ഘടികാരത്തിന്റെ മുഖം തുടച്ചുമാററുക, അതു കാണിക്കുന്ന സമയം എത്രയോ പിന്നിലാണ്—ഷോൾ സെനിത്സിന്നിന്റെ ഈ വരി ഓർമ്മിപ്പിക്കുന്ന സുനിൽദാസിന്റെ കവിതകളുടെ മികവിനെക്കാളേറെ, അവയ്ക്ക് അയാളുടെ മുറിഞ്ഞുപോയ ജീവിതവുമായുള്ള ലയദാർഢ്യമാണ് പരാമർശിക്കേണ്ടത്. അവനവന്റെ ആദർശഗോപുരങ്ങൾ തകരുന്നത് കാൺകെ, സ്വയം ഒടുക്കേണ്ടിവന്ന പ്രതിഭാധനരുമായി ഈ യുവാവിനെ താരതമ്യം ചെയ്യേണ്ടതില്ല. എന്തെല്ലാമോ ഉൾവലിവുകളിൽപ്പെട്ട്, ഇരുപത്തൊന്നാം വയസ്സെത്തുന്നതിനു മുൻപ് മരണം വേൾക്കേണ്ടിവന്ന ഈ യുവാവിന്റെ ദുരന്തം അല്ലാതെതന്നെ നമ്മെ ക്ഷതപ്പെടുത്തുന്നുണ്ട്; വിശേഷിച്ചും, അന്തിമമായ കപ്പൽച്ചേതം താൻ എതിർപാർത്തിരുന്നെന്ന് അയാൾ കുറിച്ചിട്ടതു വായിക്കുമ്പോൾ. സ്വാതന്ത്ര്യത്തിന്റെ രുചി സ്വന്തം ചോരയുടെ ഉപ്പാണെന്ന് അയാൾ മനസ്സിലാക്കിയിരിക്കുന്നു. ഈ ഘടികാരത്തിൽ ഭീതിദമായ ഒരു തുക്കിലിടലിന്റെ ദീനസ്പന്ദങ്ങളുമുണ്ട്. ഇവിടെ പതുക്കെ യാമങ്ങൾ അടഞ്ഞുപോകയാണ്. അടിച്ചുകൊണ്ടേയിരിക്കുന്ന പന്ത്രണ്ടാം മണിക്കൂറിനുശേഷം ഇനിയൊരു പുലരിയില്ല. ഈ യാമശൂന്യത തന്റെതന്നെ കപ്പൽച്ചേതമാണെന്ന് അന്നേ അയാൾ ഗ്രഹിച്ചിരിക്കുമോ? കൊലമരത്തിൽനിന്ന് തല്ക്കൊലയിലേക്ക് പിൻമാറേണ്ടി വന്നപ്പോൾ അയാൾ സ്വയം മാപ്പുകൊടുത്തിരിക്കില്ല. പിഴുതെറിയപ്പെട്ട നാവിൽനിന്ന് ഇനിയൊരായിരം നാവുകൾ ഉയിർക്കൊള്ളുമെന്ന് അയാൾ പ്രത്യാശിച്ചിരിക്കുമോ? വിപ്ലവാത്മകമായ തിരനീക്കങ്ങളിൽ സുനിൽദാസിന് പ്രത്യാശ നശിച്ചുവരികയായിരുന്നു. വിപ്ലവമെന്നത് അപ്പവും വീഞ്ഞും പോലെ വിശുദ്ധമാണത്രേ (അവൻ പറയുന്നത്) എന്ന സന്ദേഹ വാക്യത്തിൽത്തന്നെ അതുണ്ട്. വൻകടലും ചെറുകടലും ശോഷിച്ച് ഒരു വിരയാവുന്നതിന് തുല്യമായ പരിണതിയാണ് ഇവിടെ ഉളവാകുന്നതെന്ന് അയാൾ ഖേദിക്കുന്നു. ദേഹപോഷകാഹാരം അവിടെ പാഷാണമായിത്തീരുകയാണ്. വിപ്ലവത്തെ സുഗമമാക്കിത്തീർക്കേണ്ട പേശികൾ അതിന് കാലപാശമായി ഭവിക്കുന്നു. ഒരിക്കലും പൂവിടാതെ, വൃഥാവിൽ പടരുകമാത്രം ചെയ്യുന്ന ഒരു ചെടിത്തഴപ്പിനെ അത് മനസ്സിൽ കൊണ്ടുവരുന്നു. വിപ്ലവത്തിനായി സ്വയം സമർപ്പിച്ചുകഴിഞ്ഞ ഒരു യുവാവിൽ ഇതുണർത്തിയ കരടുകൾ മാരകങ്ങളായിരിക്കണം. സമുന്നതമായ സുഖത്തങ്ങൾക്കുകീഴെ മുഢമായ ഒരു ചിരിയുമായി വർത്തിക്കുന്ന അയാൾക്കു മുന്നിൽ അവശേഷിക്കുക, ഒരു പാഴ്പ്പറമ്പാണ്.

ഇരുപത്തൊന്നാംവയസ്സിൽ ആത്മഹത്യ ചെയ്ത സുനിൽദാസിന്റെ 'ഘടികാരം' എന്ന കവിതാസമാഹാരത്തെ മുൻനിറുത്തിക്കൊണ്ട് ഇന്ത്യയിൽ പരാജയപ്പെട്ട വിപ്ലവസന്നാഹങ്ങൾ യുവാക്കളെ ആത്മഹത്യയിലേക്കു നയിക്കുന്നതിന്റെ പൊരുൾ വേവലാതിയോടെ അന്വേഷിക്കുകയാണ് ആഷാമേനോന്റെ മനസ്സ്.

വിട്ടു നഷ്ടപ്പെട്ടുപോയ കുഷ്ഠകനെപ്പോലെയോ, ധാന്യവയലുകൾ അകന്നകന്നുപോയ പക്ഷിക്കൂട്ടങ്ങൾപോലെയോ അയാൾ വിഭ്രമചിത്തനാകയാണ്. തുറുങ്കിലടയ്ക്കപ്പെട്ട സഹോദരൻ—അയാളാണ്. സ്വന്തംചോരയുടെ ഉപ്പാണ് സ്വാതന്ത്ര്യത്തിന്റെ രുചിയെന്ന് സുനിൽദാസിനെ ബോദ്ധ്യപ്പെടുത്തിയത്— ഭീതിയുടേയും കാരാഗൃഹത്തിന്റെയും നാളുകൾ അറുതിയെത്താറായെന്ന് എഴുതുമ്പോൾ നോവിപ്പിക്കുന്ന ഒരമ്പരപ്പു മാത്രമാണ് കവിയുടെ പ്രതികരണം. എന്തോ എവിടെയോ ഒററികൊടുക്കപ്പെട്ടിരിക്കയാണെന്ന ബോധം ഇവിടെ മനസ്സിൽ ശക്തമാവുന്നു. അവനവൻ അവനവനിലേക്കുതന്നെ ചുരുങ്ങിക്കൂടുന്നത് ഈ ഘട്ടത്തിലാണ്. കുതിക്കാനൊരുങ്ങുന്ന ഓരോ കാൽവയ്പിലും അദൃശ്യമായ വിലങ്ങുകൾ വന്നുവീഴുന്നു. ഈ കാലഘട്ടത്തിന്റെ അലറുന്ന നൈരാശ്യം വിപ്ലവത്തിന്റെ പഥത്തിലേക്ക് തുടർപൊ[illegible] പ്രതീക്ഷ പൊടുന്നനെ ഇല്ലാതാവുന്നു. നിഷ്കരുണം തടയപ്പെട്ട ഈ കർമ്മൗന്മുഖ്യം പകയോടെ, കരിന്തേളുകളെപ്പോലെ തിരിഞ്ഞുകുത്തുകയാണ്. സ്വന്തം അസ്ഥികഷണംകൊണ്ട് ഉരച്ചുമൂർച്ച വരുത്തിയ അമ്പ് പെട്ടെന്ന് ലക്ഷ്യരഹിതമായിത്തീരുന്നു. ദാരുണമായ ഒരു സ്വയംഹത്യയ്ക്കുള്ള അരങ്ങ് ഇവിടെ രൂപപ്പെടുകയാണ്. കാർന്നുതിന്നുന്ന ജാഡ്യത്തിൽ ഇനിയും തനിക്ക് നിഷ്ക്രിയനായി തുടരാനാവില്ലെന്ന് അയാൾ ധരിക്കുന്നു. എന്തെല്ലാമോ കണക്കുകളുടെ ഉത്തരം ജീവരക്തത്തിൽ കുറിക്കാൻ മുഹൂർത്തമായിരിക്കുന്നു. നഷ്ടപ്പെട്ട മോചനത്തിന്റെ വെളിപാടുകൾക്കെതിരെ, അയാൾ സ്വന്തം രക്തപ്രവാഹത്തിൽ ചില്ലുതരികൾ കടത്തിവിടുന്നു.

വൈകിപ്പോയ സന്ദേശവുമായെത്തുന്ന
ഒരു ദൂതനെപ്പോലെ
അക്കങ്ങൾ നിരത്തിക്കൊണ്ടു



കണക്ക് തീർക്കാൻ സമയമാ-
യെന്നറിയിക്കുന്നു.

അതിവിഹ്വലമായ ഒരു ഗ്രസിക്കപ്പെടലിന്റെ ദീനത ഇവിടെ ഓരോ വാക്കുകളിലും തിരിച്ചറിയാം. മൂലതകളെ വററിക്കുന്ന ഒരു ഉൾക്കൂട് അവയിലുണ്ട്. വികലമായി ഭവിച്ച തന്റെ തിറയാട്ട് അവസാനിപ്പിക്കാറില്ലെന്ന് ആരാണ് അയാളോട് ഉരിയാടിയിരിക്കുക? മരിച്ചുപോയെന്ന് നാം നിനയ്ക്കുന്ന ഓരോന്നും വീണ്ടും പുതിയ രൂപഭാവങ്ങൾ കൈക്കൊള്ളുകയാണെന്ന് കുറിച്ചിട്ട സുനിൽദാസ് ഇനിയൊരു ജന്മാന്തരവസന്തം സ്വപ്നം കണ്ടിരിക്കുമോ? ഉറവകളടഞ്ഞുപോയ ആ ഹൃദയവും വെന്തുവെളുത്ത ആ കൃഷ്ണമിഴികളും വിറങ്ങലിച്ചുപോയ ആ നാവും ഏതോ ശവംനാറിപ്പൂക്കൾക്ക് വളമായിത്തീർന്നിരിക്കേ, നാം നിരൂപിക്കേണ്ടതെന്ത്? ശവംതീനിയുറുമ്പുകൾ അരിച്ചുതുടങ്ങിയ ഒരു സ്വപ്നത്തിന്റെ മുഖം? വസന്തം കാത്തുനിൽക്കെ, രസപാതമേററ് വരണ്ടുണങ്ങിയ ഒരു സസ്യത്തണ്ട്? പ്രഭാതം ശ്വസിക്കാൻ ജലപ്പരപ്പിലേക്ക് നുരയിട്ടുയരവെ, ചൂണ്ടയിൽ കുരുങ്ങിപ്പോയ ഒരു വർണ്ണമത്സ്യം? സത്യങ്ങൾ വിളിച്ചുപറയാൻ വെമ്പിയ ഒരു വെളിച്ചപ്പാടിന്റെ അറുത്തിടപ്പെട്ട നാവ്?

നിശ്ശബ്ദതകൾ കീറി, പറക്കുന്ന
പക്ഷികൾക്ക്
വേടനെക്കുറിച്ചുള്ള ഓർമ്മകൾ,
വേട്ടയാടലുകൾക്ക് ഭൂമിയോളം
പഴക്കമുണ്ട്.

പറക്കലാരംഭിക്കുന്ന ഓരോ പറവയും തന്നെ ലക്ഷ്യമാക്കിവരുന്ന അമ്പിലേക്കാണ് പറക്കുന്നതെന്ന കഠിനമായ ബോധം എങ്ങനെയോ മനസ്സിലേശുന്നു. നനവേറിയ ആകാശങ്ങളുടെ സ്വച്ഛന്ദ്യം അവയ്ക്ക് കൈമോശം വന്നിരിക്കുന്നു,—എന്നേക്കുമായി. സ്വയം ഒടുക്കുക എന്ന വിപൽസന്ദേശം സ്ഫടികജനാലകൾ തകർക്കുന്ന കാററായി, തീരങ്ങളെ ശ്രദ്ധിക്കുന്ന നീരൊഴുക്കായി, നാലരികുകളിൽ കറുപ്പുകലർന്ന ക്ഷണപത്രങ്ങളായി വരുമ്പോൾ. [illegible]തിന് കീഴ്വഴങ്ങുക. വൃഥാവിൽ പേററുനോവനുഭവിക്കുന്ന രാവിനോടും, തുയിലുണർത്താനൊരുമ്പെടുന്ന പക്ഷികളോടും, ജ്വരമൂർച്ഛയിൽ പേക്കിനാവുകളുടെ നെററിത്തടം നനച്ച സ്നേഹമയിയായ മാതാവിനോടും, സാന്ത്വനത്തിന്റെ ചീട്ടുകൾ ഇടയ്ക്ക് നൽകിയിരുന്ന പെൺകിടാവിനോടും യാത്രാമൊഴിനൽകി പുറപ്പെട്ടുപോവുക–പുനരുത്ഥാന ദിനത്തിന് തലേന്ന്, ആറാമിന്ദ്രിയത്തിലൂടെ തന്നിലേക്ക് വന്ന അധിഭൗതിക സന്ദേശത്തെ അങ്ങനെ, സഫലീകരിക്കുക.

ഈ സ്വയം ഹനിക്കലിന്റെ അനഭികാമ്യതയെക്കുറിച്ച് വിധിയെഴുതാൻ എനിക്ക് ധൈര്യമില്ല, ഞരമ്പ് കീറുന്ന ഉദ്വേഗത്തിൽ ഒരു യുവാവു നടപ്പിലാക്കിയ തീരുമാനത്തെ അതിന്റെ സാന്ദ്രതയിൽ സ്വീകരിക്കയല്ലാതെ. ഈ കവിതകൾ രചിക്കുമ്പോൾ സുനിൽദാസിന്റെ ചേതന, ഘോരമായ ഒരു പനിക്കോളിലൂടെ കടന്നുപോയിരിക്കണം.

രാജീവ്ഗാന്ധി നാഗപ്പൂരിൽ വിദ്യാർത്ഥികളെ അഭിസംബോധനചെയ്തു പ്രസംഗിക്കുന്ന ഒരു ചിത്രം അച്ചടിച്ചു. അതിനു കീഴിൽ എഴുതിയിരുന്ന ക്യാപ്ഷൻ ഓർമ്മയുണ്ടോ. "'Not a word about education. Rajiv Gandhi addressing the NSUI meeting." എന്തിനേറെ, പതിനൊന്നു വാക്കു പോരെ, ഇന്ത്യയെ രക്ഷിക്കാനിറങ്ങിയിരിക്കുന്ന യുവരാജാവിന്റെ ഉത്തരവാദിത്വബോധം വർണ്ണിക്കാൻ. ഗുണപാഠം: എത്രയൊക്കെ പിടിച്ചാലും ചിലപ്പോൾ ചോരയും ജനററിക്സും അസ്സർട്ട് ചെയ്തുപോകും. ഇതു മാത്തുക്കുട്ടിച്ചായന്റെ കഥമാത്രമല്ല. സുറിയാനിക്രിസ്ത്യാനികളുടെ മുഴുവൻ കഥയാണ്. ദീപികയച്ചൻ ഫാദർ വിക്ടർ നരിവേലിയെത്തേടി ദില്ലിയിൽനിന്ന് ബഹുമതികൾ വരാത്തതിന്റെ കാരണമറിയണോ? വേണ്ട. സ്ഥലപരിമിതി അനുവദിക്കുന്നില്ല.

ഈ പത്രഭൂഷണന്മാരുടെ കഥ പറയുമ്പോൾ വേറൊരു കഥകൂടി പറഞ്ഞാലെ അവഗണനയുടെ ക്രൂരത മുഴുവൻ മനസ്സിലാകൂ. അർഹിക്കുന്ന കെ. എം. മാത്യുവിനു കൊടുക്കാൻ തയ്യാറാകാത്തപ്പോൾ, ഏതെങ്കിലുമൊരു സുറിയാനിക്രിസ്ത്യാനിക്ക് പത്രപ്രവർത്തനത്തിനുതന്നെ കൊടുത്തില്ലെങ്കിൽ മോശമല്ലേ. എല്ലാത്തിനുമുണ്ടല്ലൊ ജാതിയും ന്യൂനപക്ഷസംരക്ഷണവും. ഇന്ദിരാഗാന്ധി മറെറാരു സുറിയാനിക്രിസ്ത്യാനിയെ പത്രപ്രവർത്തനത്തിൽത്തന്നെ കണ്ടുപിടിച്ചു. പോത്തൻഫിലിപ്. നല്ല പേര്. അദ്ദേഹം പണ്ട് പത്രപ്രവർത്തകനായിരുന്നു—അതായത് വിദേശ പ്രസിദ്ധീകരണങ്ങൾക്ക് പരസ്യം വില്ക്കാനുള്ള സപ്ലിമെന്റുകൾ ഇറക്കുന്നതിൽ അഗ്രഗണ്യനായിരുന്നു. ഇന്ദിരാഗാന്ധിയുടെ ഉററ മിത്രങ്ങളിൽ പെട്ടിരുന്നു. അദ്ദേഹത്തിന്റെ സ്വാധീനത്തിൽ പതിനഞ്ചുവഷം മുമ്പ് ഇന്ത്യയിലെത്തിയ അപൂർവ്വം സിറോക്സ് കോപ്പിയിങ്മഷീനുകളിലൊന്ന്, കാണാനും ഉപയോഗിക്കാനുമുള്ള ഭാഗ്യം മാത്തുക്കുട്ടിച്ചായന്റെ തറവാട്ടിലെ ചില അംഗങ്ങൾക്കുണ്ടായിരുന്നു. അതു കടന്നുവന്ന വഴിയും അവരിൽ ചിലരറിഞ്ഞിരുന്നില്ലേ? അതിനൊക്കെ അതീതമായി ഒരു യോഗ്യതകൂടിയുണ്ടായിരുന്നു. അദ്ദേഹം ഗ്രന്ഥകർത്താവായിരുന്നു. ഇന്ദിരാഗാന്ധിയെപ്പററി നാലുകളറിൽ കവറുള്ള ഒരു ഗ്രന്ഥം രചിച്ചു. നിദ്രാവിഹീനങ്ങളായ രാവുകളിൽ ഞാൻ അതു ശ്രദ്ധാപൂർവ്വം വായിച്ചിരുന്നു. നാലു പേജുവായിക്കുമ്പോഴേക്കും രണ്ടു വെസ്പാറക്സടിച്ചുനേടുന്ന ഗാഢമായ ഉറക്കം കൈവന്നിരുന്നു. അത്തരം ഗ്രന്ഥങ്ങളിറക്കാനുള്ള ശേഷി മാത്തുക്കുട്ടിച്ചായനുണ്ടായിരുന്നെങ്കിൽ ഇന്ന് പത്മഭൂഷണമെന്തിന്, ഭാരതരത്നം പോക്കററിൽ കിടക്കില്ലായിരുന്നോ?

(തുടരും)

# ജീവിതവും ഞാനും

## കെ. സുരേന്ദ്രൻ



**"ആത്മകഥ അതിന്റെ നീളം വീതിയിൽ എഴുതുവാനുള്ള സന്നദ്ധതയോ സന്നാഹമോ എനിക്കില്ല. മനസ്സിൽ വിള്ളലുണ്ടാക്കിയ ചില സംഭവങ്ങൾ ഉണർത്തിവിടുന്ന ഓർമ്മകളേയും അവയുടെ പശ്ചാത്തലങ്ങളേയും കുറിച്ചിടുവാൻ ശ്രമിക്കുന്നു എന്നുമാത്രം—" കെ. സുരേന്ദ്രന്റെ ആത്മകഥാ കുറിപ്പുകൾ ഇവിടെ ആരംഭിക്കുന്നു.**

ഓർമ്മകൾ ഉപ്പിലിട്ടു വയ്ക്കാൻ കഴിവുള്ള ഒരു മനസ്സല്ല എന്റേതു്. വസ്തുതകളുടെ സാരാംശം മനസ്സിൽ ശേഷിക്കുമെങ്കിലും വിശദാംശങ്ങൾ അപ്പോഴേ മനസ്സിൽ നിന്നു് കൊഴിഞ്ഞുപോകാറാണു് പതിവു്. തൊട്ടടുത്തു നടന്ന ഒരു സംഭവം പോലും വാക്കാൽ വിവരിക്കുമ്പോൾ ഞാൻ തപ്പിത്തടയും, എഴുതുമ്പോൾ കുറെ വ്യത്യാസം വരാം. ഏകാന്തതയിൽ സംഭവങ്ങൾ കുറേക്കൂടി വിശദമായി വിരിഞ്ഞുവരും. എന്നാലും എല്ലാം പിടിച്ചു സൂക്ഷിക്കുന്ന ഒരു മനസ്സല്ല എന്റേതു്. പ്രത്യേകമായ ചില ഓർമ്മകളിലോ ചിന്തകളിലോ മനസ്സു പുതഞ്ഞുപോകുന്നതുകൊണ്ടാവാം അന്യഥായുള്ള ഈ കൊഴിച്ചു കളയൽ എന്നാണു് പണ്ടേയുള്ള എന്റെ താത്വികാശ്വാസം. ഇതു ശരിയാണെന്നു വന്നാൽത്തന്നെയും ഇത്തരം ഒരു മനസ്സു്, നിത്യജീവിതത്തിന്റെ കാടും പടലും മൂടിക്കിടക്കുന്ന ഓർമ്മയുടെ ഇടനാഴിയിലൂടെ—മുപ്പത്തുനാലുത്തു വർഷങ്ങളുടെ നീളമുള്ള ഇടനാഴിയിലൂടെ—എങ്ങനെ പിറകോട്ടു പോകും? ഈ അധൈര്യമാണു് ആത്മകഥാരചനയിൽനിന്നും എന്നെ ഒഴിച്ചുനിറുത്തിയതു്. ഇപ്പോഴും ആത്മകഥ അതിന്റെ നീളം വീതിയിൽ എഴുതാനുള്ള സന്നദ്ധതയോ സന്നാഹമോ എനിക്കില്ല. മനസ്സിൽ വിള്ളലുണ്ടാക്കിയ ചില സംഭവങ്ങൾ ഉണർത്തിവിടുന്ന ഓർമ്മകളേയും അവയുടെ പശ്ചാത്തലങ്ങളേയും കൂട്ടത്തിൽ സമ്പർക്കവശാൽ പൊങ്ങിവരാനിടയുള്ള സ്വാനുഭവങ്ങളേയും കുറിച്ചിടുവാൻ ശ്രമിക്കുന്നുവെന്നു മാത്രം.

ആയിരത്തിത്തൊള്ളായിരത്തി എൺപത്തിരണ്ടു് ഡിസംബർ മുപ്പതാം തീയതി, ഞാൻ സഹോദരനെപ്പോലെ കരുതിയിരുന്ന പാറപ്പുറം ഒരു ഞെട്ടലുണ്ടാക്കിക്കൊണ്ടു് മരിച്ചപ്പോൾ ഓർമ്മകളുടെ ഒരു ചുഴി ഉള്ളിൽ രൂപംകൊള്ളുന്നതായി തോന്നിയതാണു്. തല്പരരായ സുഹൃത്തുക്കൾ സ്മരണകൾ എഴുതാൻ നിർബ്ബന്ധിക്കാതെയുമിരുന്നില്ല. എങ്കിലും ഒന്നു രണ്ടു ലേഖനങ്ങൾക്കും പ്രസംഗങ്ങൾക്കും അപ്പുറംപോകാൻ എനിക്കു് കഴിഞ്ഞില്ല.

1983 ജൂലൈ ഒന്നാംതീയതി കേശവദേവും മരിച്ചു. ദേവിന്റെ മരണമാകട്ടെ ഈ മട്ടിൽ അപ്രതീക്ഷിതമല്ല. ചില വർഷങ്ങളായിത്തന്നെ അദ്ദേഹം ശയ്യാവലംബി ആയിരുന്നല്ലോ. കഴിവുകൾ സാധാരണ നിലയിലേക്കു വരുമെന്നു് ആശിക്കാൻ കഴിയാത്തമട്ടിൽ തളർന്നുകൊണ്ടിരിക്കയുമായിരുന്നു. ആ നിലയ്ക്കു് മരണം ഒരു മോചനമായിരുന്നുവെന്നു പറയാം. എങ്കിലും വാർത്തകേട്ടപ്പോൾ, ശരീരം കണ്ടപ്പോൾ, അത്തരം ഒരു ഭയമായിരുന്നില്ല മനസ്സിൽ.

നാഷണൽ ബുക്ക്സ്റ്റാളിന്റെ തിരുവനന്തപുരം ബ്രാഞ്ച് മാനേജർ ഗംഗാധരൻ നായരാണു് ആദ്യമായി വിളിച്ചറിയിച്ചതു്. ശ്വാസം നിന്നതായി മകൻ പറയുന്നു എന്നാണു് അറിയിപ്പു്. സംഭവം നടന്നു് ഏതാനും മിനിട്ടുകൾക്കകമായിരിക്കണം. കെ. എസ്. കൃഷ്ണനെ അറിയിച്ചിട്ടു് ഞാൻ അപ്പോൾത്തന്നെ പുറപ്പെട്ടു. വഴിയിൽവച്ചു് കെ. എസ്സും കയറി. ഞങ്ങളാണു് ആദ്യം ചെല്ലുന്നതു്. "നിങ്ങൾ വരുന്നതിനുമുമ്പു് എല്ലാം കഴിഞ്ഞു..." എന്ന സീതാലക്ഷ്മി ദേവിന്റെ അലമുറ കേട്ടുകൊണ്ടാണു് ഞങ്ങൾ ജഡത്തെ സമീപിക്കുന്നതു്.

അന്നു് പാറപ്പുറത്തിന്റെ മൃതശരീരത്തിനടുത്തു നില്ക്കേ എനിക്കു് എന്നെ ഒട്ടും നിയന്ത്രിക്കുവാൻ കഴിഞ്ഞിരുന്നില്ല. പുരോഗമന സാഹിത്യസമിതിയിലെ എം. എൻ. കുറുപ്പു് എന്നെ പിടിച്ചു് വെളിയിൽ കൊണ്ടുവന്നു് അവരുടെ കാറിലിരുത്തി 'ദേശാഭിമാനിയി'ലേക്കു ചരമവാചകങ്ങൾ ആവശ്യപ്പെട്ടപ്പോൾ സംസാരിക്കാൻ കഴിവില്ലാതെ കടലാസ്സിൽ എഴുതിക്കൊടുക്കുകയാണു് ഞാൻ ചെയ്തതു്. പക്ഷേ, ഇപ്പോൾ ആ തരത്തിലുള്ള അടക്കമില്ലായ്മ എനിക്കു് തോന്നിയില്ല. മനോരമ ലേഖകൻ ചരമക്കുറിപ്പു് ആവശ്യപ്പെട്ടപ്പോൾ സാധാരണ സ്വരത്തിൽത്തന്നെ ഏതാനും വാചകങ്ങൾ പറഞ്ഞുകൊടുക്കാനും എനിക്കു കഴിഞ്ഞു.

ഇതു ശരിയാണെങ്കിലും മനസ്സിന്റെ അടിത്തട്ടിൽ എന്തോ നടക്കുന്നുണ്ടെന്നു് ഞാൻ അറിഞ്ഞിരുന്നു. സംസ്കാരകർമ്മത്തിനു് ശ്മശാനത്തിൽ പോയപ്പോഴും ചിതാഭസ്മ നിമജ്ജനത്തിനു് കന്യാകുമാരിയിൽ പോയപ്പോഴും മനസ്സിൽ ചില അടിയൊഴുക്കുകൾ ഉണ്ടാകുന്നതായി എനിക്കു തോന്നിയിരുന്നു. സ്വന്തം തറവാടു് ഉപേക്ഷിച്ചുപോന്ന ദേവിനു് ഒരു രണ്ടാം തറവാടു് സാഹിത്യപ്രവർത്തക സഹകരണസംഘമായിരുന്നു. സംഘത്തിന്റെ പ്രസിഡന്റെന്ന നിലയിൽ ദേവിന്റെ പുത്രനായ ജ്യോതിദേവിനോടൊപ്പം ഞാനുംകൂടി കടലിലിറങ്ങി ചിതാഭസ്മം പ്രക്ഷാളനം ചെയ്യണമെന്നാണു് വന്നുകൂടിയതു്. സംഘത്തിന്റെ പ്രതിനിധിയായിട്ടല്ലെങ്കിൽക്കൂടി, ഇതിനുവേണ്ടി കടലിലിറങ്ങുവാൻ എനിക്കു് മടിയുണ്ടായിരുന്നില്ല. അഥവാ, ഈ വന്നുകൂടലിൽ യാദൃച്ഛികത്വത്തിന്റേതെങ്കിലും സ്വാഭാവികതയുടേതായ ഒരൗചിത്യം കുടികൊള്ളുന്നതായും എനിക്കു തോന്നി. ഒരു നാല്പതുകൊല്ലമായി ഞാൻ ദേവിനെ അറിഞ്ഞിരുന്നു—കൃതികളെ ബഹുമാനിക്കുന്ന സാഹിത്യവിദ്യാർത്ഥിയായി, സുഹൃത്തായി, അഭ്യുദയകാംക്ഷിയായും. കുടുംബത്തിനുള്ളിൽവച്ചും പുറത്തുവച്ചും അടുത്തറിഞ്ഞിട്ടുണ്ടു്, വളരെ എന്നും



പറയാം. മററാരെക്കാളും എന്നു പറയാൻ പാടില്ലെങ്കിലും മററാരെപ്പോലെയും എന്നും പറയാം.

ദേവിനോടു് അടുപ്പമുണ്ടായിരുന്നു എന്നു പറഞ്ഞതു് സാധാരണ അർത്ഥത്തിലല്ല എന്നുകൂടി ഇവിടെ വിശേഷിപ്പിക്കണം—അതായതു് പാറപ്പുറത്തിനോടു് അടുപ്പമുണ്ടായിരുന്നു എന്നു പറഞ്ഞതുപോലെയല്ല. എനിക്കും എന്നോടും അടുപ്പമുള്ളവർ എന്നും കൈവിരലിലെണ്ണാവുന്നവരേയുള്ളൂ. ബന്ധങ്ങളെ സാമൂഹ്യാർത്ഥത്തിൽ വർദ്ധിപ്പിക്കുന്നതിലും പരിപാലിക്കുന്നതിലും വാസനയില്ലാത്ത ഒരാളാണു് ഞാൻ. എന്നാൽ പാറപ്പുറം ഇങ്ങനെയല്ലായിരുന്നുതാനും. ആളുകളോടു് പെട്ടെന്നു് അടുക്കുവാനും അടുത്തുകഴിഞ്ഞാൽ പ്രത്യേകമായ അടുപ്പമുണ്ടെന്നു് ഓരോരുത്തർക്കും തോന്നിപ്പിക്കുവാനും പാറപ്പുറത്തിനു് ഒരു കഴിവുണ്ടായിരുന്നു. ഈ കഴിവു് ഒരു സിദ്ധിയുടെ മട്ടിൽ പ്രകാശിച്ചു കണ്ടിട്ടുള്ളതു് വയലാർ രാമവർമ്മയിലാണു്. പാറപ്പുറവും സാമൂഹ്യമായ ഒരു വിജയം തന്നെയായിരുന്നു. ഞാനാകട്ടെ, സാമൂഹ്യരംഗങ്ങളിൽ എന്നും ആകാവുന്നിടത്തോളം ഒഴിഞ്ഞുനില്ക്കാനാണു് ഇഷ്ടപ്പെടുന്നതു്. സത്യം പറഞ്ഞാൽ എന്റെ പുസ്തകങ്ങളുടെ പിറകിൽ മറഞ്ഞുനില്ക്കാനാണു് എനിക്കു് എപ്പോഴും പ്രിയം. ഇങ്ങനെ കുറെയൊക്കെ ഭിന്നരുചികളാണെങ്കിലും പാറപ്പുറത്തിനെ ഞാൻ വളരെ ഇഷ്ടപ്പെട്ടിരുന്നു. കാലക്രമത്തിൽ ബാഹ്യകാരണങ്ങളാൽ ഞങ്ങളുടെ അടുപ്പത്തിനു് ചില്ലറ നിറഭേദമുണ്ടാകാതിരുന്നില്ലെങ്കിലും, സൗഹൃദത്തിന്റെ മാനുഷികവും ബുദ്ധിപരവുമായ ദാഹങ്ങളെ മററാരെക്കാളും സംതൃപ്തമാക്കുവാൻ പാറപ്പുറത്തിനു് കഴിഞ്ഞിരുന്നു. ഈ പ്രത്യേക പരിഗണന എന്നേക്കുറിച്ചും ഒരളവുവരെ പാറപ്പുറത്തിനും ഉണ്ടായിരുന്നിരിക്കണം എന്നേ എനിക്കു വിശ്വസിക്കാൻ കഴിയൂ. അല്ലെങ്കിൽ ഞാൻ കാട്ടിയ പ്രത്യേകത ഏകപക്ഷീയവും തന്മൂലം സാങ്കല്പികവുമാണെന്നു് വരുമല്ലോ. ഇത്തരം കാര്യങ്ങളിൽ സ്വപ്നവും പൂച്ചും തമ്മിൽ വേർതിരിച്ചറിയാനുള്ള സ്പർശനശക്തിസാമാന്യനിലയിൽ എല്ലാ ഹൃദയങ്ങൾക്കും ഉണ്ടാവാതിരിക്കില്ല. ഇതിനു് എടുത്തുകാണിക്കാവുന്ന ഉദാഹരണങ്ങൾ ബാഹ്യതലത്തിൽനിന്നു് ചൂണ്ടിക്കാണിക്കുന്നതു് അർത്ഥശൂന്യമാണു്. എങ്കിലും ഒരു ചെറിയ സംഭവം ഇവിടെ സൂചിപ്പിച്ചുപോവുന്നു. ഒന്നാമതു് പാറപ്പുറത്തിന്റെ ഒരു നഖചിത്രം ഇവിടെ കിട്ടും; ജീവിച്ചിരിക്കുന്ന സാക്ഷിയുമുണ്ടു്.

പാറപ്പുറം മരിക്കുന്നതിനു് ഒരു മൂന്നു നാലു കൊല്ലംമുമ്പാണു്. ഞാൻ മാവേലിക്കരെ ചെല്ലുമ്പോൾ ആ വീട്ടിൽ താമസിക്കുന്ന സ്വാഭാവികതയോടെ പാറപ്പുറം തിരുവനന്തപുരത്തു വരുമ്പോഴും—മാസത്തിൽ ഒരിക്കലെങ്കിലും വരും—എന്റെകൂടെയായിരിക്കും താമസം. കമ്പനി ചേർന്നുവരുമ്പോഴേ പുറത്തു തങ്ങൂ. കമ്പനിചേരലും പൊതുക്കാര്യങ്ങളുമൊക്കെ അവസാനഘട്ടത്തിലെ പരിണാമമാണു്. അതിനുമുമ്പു് ഒററയ്ക്കു തന്നെയായിരിക്കും വരവു്. വന്നാൽ മിക്കവാറും ഒരുദിവസത്തിൽ കൂടുതൽ തങ്ങാറില്ല. ഒരു ദിവസം. 24 മണിക്കൂർ. ജീവനു് ഇരട്ടി വോൾട്ടേജാണു് അപ്പോൾ.

പറയാൻവന്ന സംഭവം. അന്നു വൈകുന്നേരത്തോടെ ഞങ്ങൾ നടക്കാനിറങ്ങി. അപ്പോൾ ഞാൻ പറഞ്ഞു, എനിക്കു് മെയിൻറോഡിലേക്കു് ഒന്നു പോകണമെന്നു്. വഴുതക്കാട്ടുനിന്നുള്ള റോഡു്, സ്പെൻസർ കവലയിലെത്തുന്നതിനു് പത്തുവാരക്കിപ്പുറത്തു് കേന്ദ്രഗവണ്മെന്റിന്റെ പ്രൊവിഡന്റ് ഫണ്ടു് ആഫീസ്സുണ്ടു്. അവിടെ കയറി എനിക്കു് പി. ആർ. നാഥനെ ഒന്നു കാണണം—നോവലിസ്റ്റും കഥാകൃത്തുമായ നാഥനെ. ഞങ്ങൾ ഒത്തു നടക്കാൻപോകുന്ന ഒരു പതിവുണ്ടു്. മിക്കവാറും നാഥൻ വീട്ടിൽ വരികയാണു പതിവു്. അല്ലെങ്കിൽ ഇങ്ങനെ ഞാൻ ആഫീസിൽചെന്നു കാണും. നടപ്പിനു് നാഥനേയും കൂട്ടാം. മാത്രമല്ല, നാഥനു് പാറപ്പുറത്തിനെ പരിചയപ്പെടണമെന്നും ആഗ്രഹമുണ്ടു്.

പാറപ്പുറത്തിനെ നിരത്തിൽ നിർത്തിയിട്ടു് മൂന്നാമത്തെ നിലയിൽ കയറി ഞാൻ ആളിനെ ഇറക്കിക്കൊണ്ടുവന്നു. ഞങ്ങൾ മൂന്നുപേരുംകൂടി മെയിൻറോഡിലേക്കു നടന്നു. തൊട്ടടുത്തുള്ള ഇന്ത്യാ കോഫീഹൗസിലേക്കു് നാഥൻ ഞങ്ങളെ ക്ഷണിച്ചു.

"ഏയു് കാപ്പിയോ, ഈ നല്ലനേരത്തു്! നാഥന്റെ കയ്യിൽ പൈസയുണ്ടോ?"

"പിന്നെന്തു്—"

"എന്നു പറഞ്ഞാൽ?"

"പത്തിരുപതു രൂപാവരെ കാണും."

"കൊള്ളാവുന്നവൻ. ശരി. നടന്നോ!"

ഞങ്ങൾ തെക്കോട്ടു നടന്നു് സേവ്യേഴ്സ് റസ്റ്ററന്റിൽ കയറി.

കൂട്ടത്തിൽ പറയട്ടെ, നാഥനും ഞാനുമായി പലകൊല്ലങ്ങളിലെ പരിചയമുള്ളവരാണു്. മിക്കവാറുമെന്നോണം വൈകിട്ടു് ഞങ്ങൾ മണിക്കൂറുകൾ ഒത്തു നടക്കുന്നു. നടക്കാനൊക്കാത്ത ചുററുപാടിൽ വീട്ടിലിരുന്നു് സൂര്യനു് കീഴിലുള്ള എല്ലാക്കാര്യങ്ങളെക്കുറിച്ചും വർത്തമാനം പറയുന്നു. പാറപ്പുറവും അതുപോലെ ചിലരുമൊത്തു് ചില സമയങ്ങളിൽ ഗ്ലാസ്സുകൾ കൂട്ടിമുട്ടിച്ചിട്ടുണ്ടെന്നു് ഞാൻ സൂചിപ്പിച്ചിട്ടുണ്ടു്. നാഥനും ഒന്നോ രണ്ടോ തവണ സന്ദർഭവശാൽ സംഗതി രുചിച്ചു നോക്കിയ കാര്യം എന്നോടു് വിട്ടുപറഞ്ഞിട്ടുണ്ടു്. സംഭാഷണ തലത്തിൽ നിസ്സംഗതയോടെ പറഞ്ഞിട്ടുണ്ടെന്നല്ലാതെ ഇതു് ഒന്നു പ്രയോഗിച്ചു നോക്കുന്നതിനെപ്പററി അന്നേവരെ ഞാൻ സംസാരിച്ചിട്ടോ ചിന്തിച്ചിട്ടോ ഉണ്ടായിരുന്നില്ല. എന്നേക്കാൾ വളരെ പ്രായം കുറഞ്ഞ നാഥനെ സംബന്ധിച്ചിടത്തോളം ഒരു വലിയേട്ടന്റെ സങ്കോചം അബോധമായിത്തന്നെ എന്നിൽ പ്രവർത്തിച്ചിരുന്നു. പാറപ്പുറവും ഏതാണ്ടു് എന്റെ പ്രായമാണു്. ഒരു രണ്ടു വയസ്സിന്റെ ഇളപ്പമേ ഉണ്ടായിരുന്നുള്ളൂ. എന്നാലും പരിചയപ്പെട്ടു പത്തുമിനിട്ടിനകം, പത്തുവാചകങ്ങൾ സംസാരിച്ചുതീരുന്നതിനകം, അപരിചിതത്വത്തിന്റേയും പ്രായക്കുറവിന്റേയും സങ്കോചങ്ങളെ കൈയടക്കി ഞാൻ അപ്രത്യക്ഷമാക്കിക്കൊണ്ടു് ഇങ്ങനെ ഒരു സ്വീകാര്യാന്തരീക്ഷമുണ്ടാക്കാൻ പാറപ്പുറത്തിനു് കഴിഞ്ഞു. താൻ ബഹുമാനിക്കുന്ന തലമുതിർന്ന ഈ സാഹിത്യനായകൻ തന്നോടെടുത്ത സ്വാതന്ത്ര്യത്തിൽ നാഥനും സന്തോഷമേ തോന്നിയുള്ളൂ.



പാറപ്പുറത്തു്

ആ സായാഹ്നം മറെറാരു കാര്യംകൊണ്ടു സ്മരണീയമാണു്. അന്നു് പാറപ്പുറം സംഘം ഡയറക്ടർ ബോർഡു് അംഗമായിരുന്നു. അതിനകത്തെ ചില കാര്യങ്ങളെക്കുറിച്ചു് ഞാൻ തർക്കിച്ചും പിന്നെ കുററപ്പെടുത്തിയും സംസാരിച്ചു. ആദ്യമൊക്കെ പാറപ്പുറം സ്വയം നീതീകരിച്ചു പിന്നെ മിണ്ടാതിരുന്നു. എന്നിട്ടു് പെട്ടെന്നു് വിങ്ങിക്കരഞ്ഞുകൊണ്ടു്, കണ്ണീരൊഴുക്കിക്കൊണ്ടു്, എന്റെ ചങ്ങാതി പറഞ്ഞു:

"ഞാൻ ചിലപ്പോൾ വിട്ടുവീഴ്ചയും കോംപ്രമൈസും ഒക്കെ ചെയ്യും. ഇല്ലെന്നു പറയുന്നില്ല. പക്ഷേ ഓരോന്നു ചെയ്യുമ്പോഴും, ഈ മനുഷ്യന്റെയടുത്തു് എന്തു സമാധാനം പറയും എന്നാണു് എന്റെ മനസ്സിൽ..."

ഞാൻ അപ്പോൾ പറഞ്ഞ വാചകങ്ങളും മായാത്ത ഓർമ്മയിൽ നില്ക്കുന്നു.

"നാഥൻ നിങ്ങൾ ഭാഗ്യവാനാണു്. പരിചയപ്പെട്ട ദിവസംതന്നെ പാറപ്പുറം കരയുന്നതു് കാണാൻ നിങ്ങൾക്കു കഴിഞ്ഞല്ലോ."

ആവർത്തിച്ചു പറഞ്ഞാൽ, തൊഴിലുകൊണ്ടെന്നപോലെ വീക്ഷണംകൊണ്ടും കൂടുതലും യോജിച്ചുപോകുന്ന ഒരു തോഴനായിരുന്നു എനിക്കു പാറപ്പുറം. ചിലപ്പോഴൊക്കെ അതിനപ്പുറവുമായിരുന്നു. ചില ഏകാന്തവേളകളിൽ, ആഴത്തിലുള്ള ദുഃഖത്തെക്കുറിച്ചു് സംസാരിക്കുമ്പോൾ, മനസ്സിന്റെ കവചങ്ങൾ ഒന്നൊന്നായഴിച്ചു ചെല്ലുമ്പോൾ മനസ്സെന്ന ജ്വാലയിലെത്തുമ്പോൾ, രണ്ടു ജ്വാലകളും ലയിക്കുമ്പോൾ—അത്തരം അനുഭവങ്ങൾ ഹ്രസ്വങ്ങളെങ്കിലും സാക്ഷാത്കാരങ്ങൾ തന്നെയാണെന്നല്ലേ പറയാവൂ...

(തുടരും)

എസ്. സുധീഷ്

# സഹ്യന്റെമേഘങ്ങൾ കഥയെ കൊണ്ടുപോകട്ടെ

നവീന കഥാ സാഹിത്യത്തിന്റെ ഗുണനിലവാരത്തെക്കുറിച്ചുള്ള ചർച്ച ഭൂതകാലത്തിന്റെ പൈങ്കിളി ദാർശനികന്മാരെ പീഡിപ്പിക്കുന്ന ഒരു വെല്ലുവിളിയാണ്. അകാലവാർദ്ധക്യം ബാധിച്ചു തീർപ്പെട്ടുപോയ ആധുനികതാവാദിത്തമ്പുരാക്കന്മാരുടെ ഗതികിട്ടാത്ത ആത്മാക്കൾ, നവീന കഥാസാഹിത്യം ദുർബ്ബലമാണ് എന്നു പത്രപംക്തികളിൽ കിടന്നലറിവിളിക്കുന്നു. എനിക്കു ശേഷം പ്രളയം എന്ന മനോഭിരാമമായ ആഗ്രഹചിന്തയിൽ കാലം കഴിച്ചുകൂട്ടുന്നവർക്ക് മറ്റ് ഉപജീവന മാർഗ്ഗങ്ങളില്ലാതായിത്തീർന്നിരിക്കുന്നു. ആധുനികതാവാദത്തിന്റെ ദാർശനികജല്പനങ്ങൾക്കു വിപണനമൂല്യം നഷ്ടപ്പെട്ടപ്പോൾ കൊച്ചു കച്ചവടക്കാർ അവയെ നിഷ്ക്കരുണം കഥാമണ്ഡലത്തിൽനിന്ന് തിരസ്ക്കരിച്ചുകളഞ്ഞു. തിരസ്ക്കാരം മഹാപീഡനമായി. വാഴ്ത്തപ്പെടാൻ വേണ്ടിയുള്ള പൈങ്കിളി ദാർശനികത ഏതാണ്ട് കഥാസാഹിത്യത്തിൽനിന്നപ്രത്യക്ഷമായി. വല്ലപ്പോഴും വീണുകിട്ടുന്നപൈങ്കിളിനുറുങ്ങുകളെ വാഴ്ത്തിപ്പാടാൻ ശ്രമിച്ചാലോ, പണ്ടത്തെപ്പോലെ ഫലിക്കുന്നില്ല. പണ്ട് ഒരു കടിയാലൊരു പുലിയെ കണ്ടിച്ച കഥ പറഞ്ഞിട്ടെന്തു മേൻഗതി? ഇനി എങ്ങനെ സാഹിത്യോപജീവനം തുടരും എന്നതാണ് കാലഘട്ടത്തിന്റെ മുഖ്യ ദാർശനിക സമസ്യ.

വ്യവസ്ഥാപിതമായ ഒരു സാഹിത്യ പ്രസ്ഥാനത്തിന്റെ തിരസ്കാരം മാറ്റത്തിനുവേണ്ടിയുള്ളതാണ്. മാറ്റം വളർച്ചയ്ക്കുവേണ്ടിയുള്ളതാണ്. അങ്ങനെ നോക്കുമ്പോൾ അനുവാചകനിലുണ്ടായ ആശാവഹമായ മാറ്റം വളർച്ചയെ മുൻനിറുത്തിയുള്ളതാണ്. അനുവാചകന്റെ ആസ്വാദനശേഷിയോടു രമിക്കാൻ ആധുനികതാവാദത്തിന്റെ സാമ്പ്രദായികത്വത്തിനു കെല്പുണ്ടാവുന്നില്ല എന്നതുകൊണ്ടാണ് അനുവാചകന്റെ മനോഭാവത്തിൽ മാറ്റമുണ്ടായിരിക്കുന്നത്. വളർച്ചയ്ക്കുവേണ്ടിയുള്ള ഈ മാറ്റത്തെ പരിമിതമായെങ്കിലും ആശ്വസിപ്പിക്കാൻ പുതിയ കഥയ്ക്കുകഴിയുന്നു. ആധുനികതാവാദ സാമ്പ്രദായികതയെ പിൻതള്ളിക്കൊണ്ട് നിലനിൽക്കുവാൻ കഴിയുന്നു എന്നതുതന്നെയാണ് പുതിയ കഥയുടെ പരിമിതമായ മേന്മ. അതിശയോക്തിപരമായഅഭിനന്ദനപ്രകടനങ്ങൾകൊണ്ട് പാവം കഥകളെ വിശ്വസാഹിത്യവിപത്തുകളായി ചിത്രീകരിക്കുന്ന ആധുനികതാവാദത്തിന്റെ ആസ്വാദനരീതിതന്നെയും ഇന്നു പിൻതള്ളപ്പെട്ടുപോയിരിക്കുന്നു. ഇക്കാര്യത്തിൽ പുതിയ എഴുത്തുകാർ ഭാഗ്യവാന്മാരാണ്. പ്രശസ്തിയുടെ തടിമിടുക്കുള്ളവരാണെങ്കിലും കള്ളവിഗ്രഹങ്ങളുടെ കാലത്തെ സൃഷ്ടിക്കുന്ന എണ്ണപ്പെട്ട പ്രതി(ഭ)കളായിത്തീർന്നിട്ടില്ല അവർ.

ഒരു കഥപറയുക എന്നതു് മനുഷ്യന്റെ ജന്മാവകാശമാണ്. ആ മൗലികാവകാശത്തിന്റെ, പ്രായേണ പ്രായം കുറഞ്ഞ രൂപമാണ് കഥാസാഹിത്യം. നാടകത്തിലും കവിതയിലുംകൂടി ഈ അവകാശം നിർവ്വഹിച്ചുപോന്ന മലയാളിക്ക് സ്വാതന്ത്ര്യവും ലളിതവുമായ ഒരു പന്ഥാവ് 'കഥാസാഹിത്യ'ത്തിൽ കണ്ടെടുക്കാൻ കഴിഞ്ഞു. പാശ്ചാത്യസാഹിത്യകൃതികളുടെ മാതൃകയിൽ ഒരു നോവൽപുസ്തകം രചിക്കുക എന്ന വിനീതമായ അഭിലാഷം നിർവ്വഹിക്കാനുദ്യമിച്ച ചന്തുമേനോനെ കഥയുടെ രൂപശാസ്ത്രം വേവലാതിപ്പെടുത്തിയിരുന്നില്ല. എന്തിനെഴുതണം, എങ്ങനെ എഴുതണം എന്നിങ്ങനെയുള്ള മൗലിക പ്രശ്നങ്ങളുടെ അസ്വസ്ഥതയും അദ്ദേഹത്തിനുണ്ടായിരുന്നില്ല. എന്നാൽ കഥപറയുക എന്ന ന്യായമായ അവകാശത്തെ കഥാസാഹിത്യരൂപത്തിൽ പ്രയോജനപ്പെടുത്തിയപ്പോൾ എന്തിന് എന്നതിന്റെ ഉത്തരമായ ഒരു വീക്ഷണവും എങ്ങനെ എന്നതിന്റെ ഉത്തരമായ രീതിയും അദ്ദേഹത്തിന്റെ കൃതികളിൽ തെളിഞ്ഞുവന്നു. പഴയ ഫ്യൂഡൽ സമ്പ്രദായങ്ങളെയും ജീവിതത്തെയും ഇംഗ്ലീഷ് (മുതലാളിത്ത പ്രവണതകൾ) കൊണ്ടു പരിഷ്കരിക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ വീക്ഷണം. സോഷ്യൽ റിയലിസമായിരുന്നു അദ്ദേഹത്തിന്റെ രീതി.

സോഷ്യലിസ്റ്റ് റിയലിസം, സോഷ്യൽ റിയലിസത്തിൽ പൂർവ്വനിശ്ചിതമായ ഒരു വീക്ഷണവും ലക്ഷ്യവും കലർത്തുവാനുള്ള ശ്രമമായിരുന്നു. അധഃസ്ഥിതവർഗ്ഗാനുഭാവിയായ ഒരു പൂർവ്വനിശ്ചിത വീക്ഷണവും അതിനനുയോജ്യമായ പ്രമേയവും സ്വീകരിച്ചെങ്കിലും സോഷ്യലിസ്റ്റ് റിയലിസത്തിൽ കഥപറയാനുള്ള ജന്മാവകാശത്തിന് അപകടം പിണഞ്ഞില്ല. എന്തിനു കഥപറയണം എന്ന ചോദ്യം കഥയെനിയന്ത്രിച്ചിരുന്നെങ്കിലും കഥയിലെ 'കഥാംശ'ത്തിനു മാനഹാനി സംഭവിച്ചില്ല. സാമൂഹ്യ നവീകരണത്തിന്റെ പുത്തൻ ആദർശകാമനകൾ കഥയിലേക്കു കടന്നുവന്നപ്പോൾ കഥ മാറുകയായിരുന്നു. വളരുകയായിരുന്നു. വിശദാംശാഖ്യാനത്തിന്റെയും കഥാപാത്രാവിഷ്കരണത്തിന്റെയും താല്പര്യങ്ങളും, ഇതിവൃത്തത്തെക്കുറിച്ചുള്ള ദൃഢമായ സങ്കല്പങ്ങളും സോഷ്യലിസ്റ്റ് റിയലിസം കേടുപാടുകൂടാതെ സൂക്ഷിച്ചു. അതുകൊണ്ട് സോഷ്യലിസ്റ്റ് റിയലിസം മനുഷ്യകഥാനുഗായി തന്നെയായി.

സോഷ്യലിസ്റ്റ് റിയലിസത്തിലെ അധഃസ്ഥിതവർഗ്ഗാനുഭാവ കാമനകളെ തിരസ്ക്കരിച്ചുകൊണ്ട് പുതിയൊരു സോഷ്യൽറിയലിസം വീണ്ടും കഥാരംഗത്തു പ്രത്യക്ഷപ്പെട്ടു. 'ജനാധിപത്യ' സംവിധാനത്തോടെ നിർണ്ണായകശക്തിയാർജ്ജിച്ച മദ്ധ്യവർഗ്ഗക്കാരന്റെ കഥയാണ് പുതിയ സോഷ്യൽറിയലിസത്തിൽ ആവിഷ്കരിക്കപ്പെട്ടതു്. കഥ പറയുക എന്ന മൗലികാവകാശം ഇവിടെ കൂടുതൽ ഊർജ്ജസ്വലമായി. പൂർവ്വനിശ്ചിതമായ വീക്ഷണം അസ്വീകാര്യമായി. പട്ടാളക്കാരനും, അദ്ധ്യാപകനും, കൊച്ചുകച്ചവടക്കാരനും, പൊളിഞ്ഞതറവാട്ടിലെ അന്തേവാസികളും കഥയുടെരംഗം പിടിച്ചടക്കി. പാത്രാവിഷ്കരണവ്യഗ്രത കൂടുതൽ സജീവമായി. ഇടത്തട്ടുകാരന്റെ ഗാർഹികവും സാമൂഹികവുമായ വൈയക്തികതയെ ഉപജീവിച്ച ഒരു പ്രസ്ഥാനമായിരുന്നു അതു്. മനുഷ്യമനസ്സിന്റെ അനുഭൂതിസംഘർഷങ്ങൾ ആവേശത്തോടെ ആവിഷ്കരിക്കപ്പെടുന്ന ഈ ഘട്ടത്തിൽ പലപ്പോഴും കഥാകൃത്ത് ഒരു നിരീക്ഷകന്റെ നിർവ്യക്തികതയിൽനിന്നും വസ്തുനിഷ്ഠതയിൽനിന്നും വ്യതിചലിച്ചു. തൊഴിലാളിവർഗ്ഗാനുഭാവത്തിലും അധഃസ്ഥിത ജീവിതദുരിതത്തിലും വ്യാജവാസം കഴിച്ച മദ്ധ്യവർഗ്ഗ മനസ്സിനെ, കുറെക്കൂടി സത്യസന്ധമായ പഥത്തിലേക്കു പിടിച്ചിറക്കി എന്നതാണ് ഈ കഥാപ്രസ്ഥാനത്തിന്റെ നേട്ടം. പൂർവ്വനിശ്ചിതവീക്ഷണത്തെയും അതിന്റെ കാമനകളെയും തിരസ്കരിച്ചുവെങ്കിലും മദ്ധ്യവർഗ്ഗക്കാരന്റെ വീക്ഷണകാമനകളെ അബോധപൂർവ്വം ഉന്നയിക്കുക എന്നതു് ഈ പ്രസ്ഥാനത്തിന്റെ സ്വാഭാവിക നീതിയായിരുന്നു. ഉപരിമദ്ധ്യവർഗ്ഗത്തിന്റെ (Upper middle class) സാമൂഹ്യപ്രശ്നങ്ങളെയും വർഗ്ഗപരിഷ്കരണതാല്പര്യങ്ങളെയും തെളിമയോടെ ചിത്രീകരിച്ച ചന്തുമേനോന്റെ സോഷ്യൽ റിയലിസത്തിൽ നിന്നും, അധഃസ്ഥിതവർഗ്ഗാനുഭാവ കാമനകൾക്ക് ഊന്നൽ നല്കിയ സോഷ്യലിസ്റ്റ് റിയലിസത്തിൽനിന്നും വ്യത്യസ്തമായ മദ്ധ്യവർഗ്ഗതനിമ പുതിയ സോഷ്യൽ റിയലിസത്തിനുണ്ടായിരുന്നു.

കഥാസാഹിത്യപ്രസ്ഥാനത്തിന്റെ ഗതിപരിണാമങ്ങളെ വിശകലനം ചെയ്യുമ്പോൾ വ്യക്തമാവുന്ന ഒരു വസ്തുതയുണ്ട്. ഈ ഗതിപരിണാമങ്ങൾ പരിഷ്കരണപര (revisionist) ങ്ങളാണ്. സമൂലപരിവർത്തനം (total revolution) ഈ ഗതിപരിണാമങ്ങളിൽ കണ്ടെത്താനാവില്ല. ഓരോ പുതുപ്രസ്ഥാനവും മുൻപ്രസ്ഥാനത്തിൽ നിക്ഷിപ്തമായിരുന്ന ചില അംശങ്ങളെത്തന്നെ മുന്നോട്ടു കൊണ്ടുപോവാനുള്ള ശ്രമം എന്നനിലയിൽ മുൻ പ്രസ്ഥാനത്തിന്റെ സ്വാഭാവിക പരിണാമമാണ്. ആന്തരികസ്വഗതാഖ്യാനത്തിന്റെ രീതി അവലംബിച്ച കഥയിൽനിന്നുതിരിഞ്ഞുവന്ന കാലികമായ കാല്പനികമോഹഭംഗവീക്ഷണവും അതിന്റെ നിരാശാബോധവും തന്നെയാണ് ആധുനികതാവാദത്തിന്റെ അടിത്തറ. ഉദാഹരണത്തിനു് ആധുനികതാവാദ കാലഘട്ടത്തിലെ ഏറ്റവും മെച്ചപ്പെട്ട കൃതികളിലൊന്നായി വിലയിരുത്തപ്പെട്ടിരിക്കുന്ന 'ഖസാക്കിന്റെ ഇതിഹാസം.' ആന്തരിക സ്വഗതാഖ്യാനപ്രസ്ഥാനത്തിന്റെ, സവിശേഷതകൾ അതിൽ തെളിഞ്ഞുനില്ക്കുന്നുണ്ട്. ആന്തരികസ്വഗതാഖ്യാനത്തിന്റെ മനോവ്യാപാരനിഷ്ഠ, ശില്പപരിചരണം, വാക്കുകൾ മിനുക്കിയെടുക്കാനുള്ള താല്പര്യം, കഥ്രാമഭൂമിയെ കാല്പനികതയുടെ കണ്ണീരിൽ കതിർക്കാനുള്ള പരിശ്രമം, അനുഭൂതി സ്പർശവേദ്യത (Sensitivity) എന്നിവയുടെ മെച്ചപ്പെട്ട രൂപശില്പമാണ് ഖസാക്കിന്റെ ഇതിഹാസം. ഏകാന്തതാബോധവും മോഹഭംഗനിഷ്ഠമായ നിരാശാബോധവും ആന്തരികസ്വഗതാഖ്യാന കഥാപ്രസ്ഥാനത്തിൽനിന്നു സ്വാഭാവികമായി ഉരുത്തിരിഞ്ഞതായിരുന്നു എങ്കിൽ, ഖസാക്കിന്റെ ഇതിഹാസത്തിലെ നിരാശാ—നിഷേധാത്മകതയും അരാജകത്വവും, പൂർവ്വനിശ്ചിതമായ ഒരു വീക്ഷണമാണ് എന്ന വ്യത്യാസം കാതലായുണ്ട് എന്നതു മറച്ചു വയ്ക്കുന്നില്ല. പക്ഷേ, മുതലാളിത്തത്തിനനുരൂപമായ വർഗ്ഗനവീകരണത്തെ അനുകൂലിക്കുന്ന ചന്തുമേനോന്റെ ഉപരിമദ്ധ്യവർഗ്ഗവീക്ഷണത്തിന്റെ മറ്റൊരു പതിപ്പാണ് ഖസാക്കിന്റെ ഇതിഹാസം എന്നു പറഞ്ഞാൽ തെറ്റാവില്ല.

ആന്തരിക സ്വഗതാഖ്യാന കഥാപ്രസ്ഥാനത്തിലെ കാല്പനികത കഥയുടെ 'യാഥാതഥ്യ' നിഷ്ഠയുമായി ബന്ധം പിരിഞ്ഞുപോകാത്ത രൂപഭദ്രതകൊണ്ട് ശില്പബലമാർജ്ജിച്ചിരുന്നു. എന്നാൽ ആധുനികതാവാദപ്രസ്ഥാനത്തിലെ അധിയുക്തിക കാല്പനികത, കാല്പനികതയ്ക്കു മൂക്കുകയറില്ലാത്ത സഞ്ചാരസ്വാതന്ത്ര്യം അനുവദിച്ചുകൊടുത്തു. തൽഫലമായി കഥയുടെ കാര്യകാരണസമഗ്രതയ്ക്കു് ഉടവുതട്ടി. ആശയവാദാത്മകത ഇതിവൃത്തത്തിനു മേക്കിട്ടു കയറി. കഥയുടെ വീടു തകർക്കാൻ വേണ്ടി ഫാൻറസിയുടെ കാളക്കൂട്ടനെ കയറൂരിവിട്ട കഥാകൃത്തുക്കൾ, വായനക്കാർ എന്നുമെന്നും ഈ കായികാഭ്യാസപ്രകടനം കണ്ടു മിഴിച്ചിരുന്നുകൊള്ളുമെന്നു കരുതിയെങ്കിലും, അവരുടെ വിശ്വാസങ്ങളുടെ പരാജയം ദയനീയമായിരുന്നു. കലയ്ക്കു് യാഥാർത്ഥ്യത്തെ നിഷേധിക്കാം. കല്പനയെ ഉപജീവിക്കാം. പക്ഷേ യാഥാർത്ഥ്യത്തെ വഞ്ചിക്കുന്ന അധികാല്പനികതയ്ക്കു് കലയുടെ മണ്ഡലത്തിൽ അല്പായുസ്സേ ഉണ്ടാവുകയുള്ളു. ഒരു ചെപ്പടിവിദ്യക്കാരന്റെ ഐന്ദ്രജാലികവിദ്യ കാണികളിൽ താല്ക്കാലികമായി അദ്ഭുതം സൃഷ്ടിച്ചെന്നിരിക്കും. അധികാല്പനികമായ ആധുനികതാവാദകഥാപ്രസ്ഥാനം മലയാളത്തിൽ സൃഷ്ടിച്ചതു് അത്തരത്തിലുള്ള താല്ക്കാലിക സംഭ്രമം മാത്രമായിരുന്നു.

അധികാല്പനികതയെപ്പോലെ തന്നെ ആധുനികതാവാദ കഥാപ്രസ്ഥാനത്തിന്റെ മുഖ്യസവിശേഷതയാണ് 'ആശയപ്രചാരണം.' സോഷ്യലിസ്റ്റ് റിയലിസത്തിന്റെ കാലഘട്ടത്തിൽ മലയാള കഥാസാഹിത്യം ആശയപ്രചാരണത്തിന്റെ നോവ് അനുഭവിച്ചറിഞ്ഞതായിരുന്നു. എന്നാൽ പൂർവ്വനിശ്ചിതമായ സോഷ്യലിസ്റ്റ് ആശയവീക്ഷണത്തെ യാഥാർത്ഥ്യവുമായി ബന്ധിക്കുവാനും കഥയ്ക്കുള്ളിൽ തളച്ചുനിറുത്തുവാനും സോഷ്യലിസ്റ്റ് റിയലിസം പരിശ്രമിച്ചു. സോഷ്യൽ റിയലിസവും സോഷ്യലിസ്റ്റ് റിയലിസവും തമ്മിലുള്ള പരിമിതമായ സ്വരച്ചേർച്ചയ്ക്കു കാരണവും ഇതുതന്നെയായിരുന്നു. ആശയപ്രചാരണത്തിന്റെ ഈ നിയന്ത്രിതത്വം എക്സിസ്റ്റൻഷ്യലിസ്റ്റ് ആശയവീക്ഷണത്തെ പ്രചരിപ്പിക്കുവാൻ ശ്രമിച്ച ആധുനികതാവാദപ്രസ്ഥാനത്തിലുണ്ടായില്ല. എക്സിസ്റ്റൻഷ്യലിസ്റ്റ് ആശയവീക്ഷണം സ്ഥാപിക്കുവാൻവേണ്ടി മെനഞ്ഞെടുത്ത കഥകൾ ജല്പനഭാവികളായിരുന്നു. സോഷ്യലിസ്റ്റ് ആശയപ്രചാരണം അച്ചടക്കവും മിതത്വവും പാലിച്ചിരുന്നുവെങ്കിൽ എക്സിസ്റ്റൻഷ്യലിസ്റ്റ് ആശയപ്രചാരണം ജല്പനങ്ങളുടെ ഒരു കോലാഹലം തന്നെ സൃഷ്ടിച്ചു.

ആധുനികതാവാദപ്രസ്ഥാനത്തിലെ ആശയപ്രചരണാത്മകതയും നിഷേധനാട്യവും ഒരു പുതിയ അച്ചടക്കത്തിലേക്കു കൂറുമാറാൻ ശ്രമിക്കുന്നതു് തുടർന്നു നാം കാണുന്നു. സർവ്വനിഷേധത്തിന്റെയും അർത്ഥശൂന്യതയുടെയും അരാജകത്വത്തിന്റെയും ആശയങ്ങൾക്ക് എതിരുനില്ക്കുന്ന ചൂഷിതവർഗ്ഗാനുഭാവിയായ വീക്ഷണത്തിന്റെ ആശയ പ്രചാരണം നിർവ്വഹിക്കുന്ന 'സംഘം' കഥകളാണ്, മെച്ചപ്പെട്ട അച്ചടക്കം പ്രദർശിപ്പിച്ചുകൊണ്ട് ആശയ പ്രചാരണ താല്പര്യത്തിന് പുത്തൻ ലക്ഷ്യബോധമുണ്ടാക്കിക്കൊടുത്തതു്. ഇടതുപക്ഷ രാഷ്ട്രീയ തീവ്രവാദത്തിന്റെ സാഹസികരംഗങ്ങൾ എം. സുകുമാരൻ നേതൃത്വം കൊടുത്ത ഈ സംഘ കഥാപ്രസ്ഥാന രൂപീകരണത്തിനു സഹായകമായി. ആധുനികതാവാദപ്രസ്ഥാനത്തിലെ ഒരു പ്രമുഖ സങ്കേതമായ 'അന്യാപദേശരൂപക'ങ്ങളെ ഉപജീവിച്ചുകൊണ്ടാണ് സംഘകഥാ പ്രസ്ഥാനം മുന്നേറിയതു്. കഥകൾ, വികസിപ്പിച്ചെടുത്ത രൂപകങ്ങൾ ആയിട്ടാണ് അവിടെ പ്രത്യക്ഷപ്പെട്ടതു്. അതുകൊണ്ടുതന്നെ അവ റിയലിസത്തിന്റെ തിരസ്കാരമായിത്തീർന്നു. പരോക്ഷത ഇത്തരം രൂപകങ്ങളുടെ ശാപംതന്നെയായിരുന്നു. പരിചിത മനുഷ്യലോകവുമായി പ്രത്യക്ഷബന്ധമില്ലാതെ, മനുഷ്യനെ ആശയരൂപകങ്ങളാക്കിത്തീർത്തകഥകൾ, ഒരർത്ഥത്തിൽ മജ്ജയും മാംസവും നഷ്ടപ്പെട്ട ശവപേടകങ്ങൾതന്നെയായിരുന്നു. തീവ്രവാദ സാഹസികതയുടെ പരാജയത്തോടെ സംഘകഥാപ്രസ്ഥാനത്തിന് നിലനില്പില്ലാതായിത്തീരുകയും ചെയ്തു. 'സോഷ്യലിസ്റ്റ് റിയലിസ'ത്തെ ആവേശിച്ചിരുന്ന ആശയവാദാത്മകതയുടെ ധാർഷ്ട്യം കലർന്നതും ബാലൻസ് തെറ്റിയതുമായ സ്വരവിശേഷങ്ങളാണ്, ആധുനികതാവാദകഥാപ്രസ്ഥാനത്തിലുണ്ടായതു്. കഥയെക്കാൾ പ്രധാനം അതിലടിച്ചേൽപ്പിക്കപ്പെടുന്ന ആശയമാണ് എന്ന നിലപാടു സ്വീകരിച്ച സംഘം കഥകൾ, ശില്പപരമായ അച്ചടക്കംകൊണ്ട് സോഷ്യലിസ്റ്റ് കാൽപ്പനികത കഥാരംഗത്തു് ആവിഷ്ക്കരിച്ചു.

സംഘംകഥകളുടെ പരാജയത്തോടെ മലയാളത്തിൽ നാവുനീട്ടിയ ഉപഹാസ കഥാപ്രസ്ഥാനം വീണ്ടും സർവ്വപുച്ഛത്തിന്റെയും സർവ്വ നിരാസത്തിന്റെയും പ്രദർശനാത്മകത പ്രചരിപ്പിക്കാൻ ശ്രമിച്ചു. വിരുദ്ധോക്തിനിഷ്ഠമായ ശൈലിയും രൂപഘടനയും കൊണ്ട് ആധുനികതാവാദ പ്രസ്ഥാനത്തെക്കാൾ മെച്ചപ്പെട്ട അച്ചടക്കം ഈ ഘട്ടത്തിൽ കഥാകൃത്തുക്കൾ പ്രദർശിപ്പിക്കുന്നുണ്ട്. ആധുനികതാവാദ കഥാസാഹിത്യത്തോടെ അരങ്ങേറിയ മുതലാളിത്ത കാല്പനികതയുടെ എതിർമുഖമായിരുന്നു ഈ ഉപഹാസകഥാപ്രസ്ഥാനം. അതായതു് മുതലാളിത്ത വീക്ഷണത്തിന്റെതന്നെ അടിത്തറയുള്ള അപകാല്പനികതയാണ് അതിന്റെ മുഖ്യഭാവം. മൂല്യത്തകർച്ചയുടെയും രാഷ്ട്രീയ

> "സൗരയൂഥത്തിന്റെ സന്തുലിതത്വത്തെ തകർക്കുന്ന ദാർശനികസാഹിത്യം മാത്രമേ രചിക്കൂ എന്നു വാശിപിടിച്ചിരിക്കുന്ന വിശ്വമഹാകഥാകാരന്മാർ ഇനിയും കൊച്ചുമലയാളത്തിൽ അവശേഷിക്കുന്നു. അവർ ആ പിടിവാശി ഉപേക്ഷിക്കണം"—ഇതാണ് സുധീഷിനു പറയാനുള്ളതു്.

സദാചാരത്തകർച്ചയുടെയും മുഖമറയ്ക്ക
ള്ളിൽ നിന്നുകൊണ്ട്, മുതലാളിത്തത്തെ
സേവിക്കാനുള്ള ബുദ്ധിപൂർവ്വമായ പരി
ശ്രമം ഈ പ്രസ്ഥാനത്തിന്റെ നേതാക്ക
ന്മാർ വച്ചുനടത്തി. അതിന്റെ അനുയാ
യികളിൽ പലരും കഥയറിയാതെ ആട്ടം
കാണുകയായിരുന്നു എന്നുമാത്രം. കഥാകൃ
ത്തുക്കൾ കാരിക്കേച്ചറിസ്റ്റുകൾ ആയി
ത്തീരേണ്ടതുന്നതു് ഇതോടെ കാലഘട്ടത്തി
ന്റെ ആവശ്യംതന്നെയായി.

ഉപഹാസകഥാപ്രസ്ഥാനത്തിന്റെ തി
രസ്കാരത്തിലെത്തിനിൽക്കുന്ന പുതിയ
കഥ മനുഷ്യകഥാനുഗായിത്വത്തെ വീ
ണ്ടെടുക്കുവാനും, സരളവും സാധാരണ
വുമായ മനുഷ്യജീവിതത്തിന്റെ ശക്തി
യെ ഉപജീവിക്കാനും ശ്രമിച്ചു തുടങ്ങി
യിട്ടുണ്ട്. ആധുനികതാവാദത്തിന്റെ വര
വോടെ എഴുത്തുകാരനു് നഷ്ടപ്പെട്ടുപോയ
യാഥാർത്ഥ്യബോധവും തിരിച്ചറിവും ആ
ത്മാർത്ഥതയും സത്യസന്ധതയും കഥയി
ലേക്ക് സ്വാഭാവികമായും സ്വാഗതം ചെ
യ്യപ്പെടുന്നു.

## II

കഥയുടെയും കഥാകാരന്റെയും വലിപ്പ
ത്തെക്കുറിച്ച് വമ്പൻ സങ്കല്പങ്ങൾ പറ
ത്തിവിട്ടകാലമായിരുന്നു ആധുനികതാ
വാദത്തിന്റേതു്. മറേറതു കഥാസാഹി
ത്യപ്രസ്ഥാനത്തെക്കാളും സെൻസേഷൻ
സൃഷ്ടിക്കാൻ ഈ പ്രസ്ഥാനത്തിനു കഴി
ഞ്ഞു. അതുകൊണ്ടു തന്നെ സെൻസേഷ
ന്റെ വിപണിസാദ്ധ്യതകളെ പത്രവ്യവ
സായരംഗം കഴിയുന്നത്ര ചൂഷണം ചെയ്യു
കയും ചെയ്തു. വിലയിരുത്തലിന്റെ വക
തിരിവു നഷ്ടപ്പെട്ട് കിറുക്കുപിടിച്ച ആധു
നികതാവാദി വിമർശകർ ഇതരസാ
ഹിത്യ ശാഖകളെക്കാൾ ഗ്ലാമർ കഥയ്ക്കു
സൃഷ്ടിച്ചു. ആധുനികതാവാദകാലത്തെ
കവികൾ കഥാകാരന്മാരെക്കാൾ പാവ
പ്പെട്ടവരായിരുന്നു. കഷ്ടിച്ച് അയ്യപ്പ
പ്പണിക്കർ മാത്രമാണ് അക്കാലത്തു് താര
പദവി ലഭിച്ച കവി. മറിച്ച് കഥാരംഗ
ത്തു് ഓരോ കഥാകൃത്തും ഓരോ സൗരയൂഥ
മായിരുന്നു. ഇതിനു കാരണം വിമർശനം
തന്നെയാണ്. വിമർശനം ഒരു മാഗ്നി
ഫൈയിങ്ങ് ഗ്ലാസ് ആയിരുന്നു. യഥാർ
ത്ഥ വലിപ്പത്തിന്റെ പതിന്മടങ്ങു വലി
പ്പം കഥയ്ക്കും കഥാകാരനുമുണ്ടെന്നു തോന്നി
പ്പിക്കുന്ന മാഗ്നിഫൈയിങ്ങ് ഗ്ലാസ്.
ആധുനികതാവാദകഥയുടെ 'കയ്യാന'
ബല്ല്യൊരു കൊമ്പനാനയാണെന്ന് തൽ
ഫലമായി പലരും നിരീച്ചു. വലിപ്പത്തി
ന്റെ ഈ തോന്നലിൽ തൂങ്ങിപ്പിടിച്ച്
ജീവിതം തള്ളിനീക്കുന്ന വിമർശകൻ
പുതിയ കഥ ''ന്റുപ്പാപ്പാന്റെ കൊമ്പനാ
നയോളം പോന്നതല്ല'' എന്നു പറയു
മ്പോൾ, വിമർശകന്റെ തറവാട്ടു കൊമ്പ
നാന വെറും കുഴിയാനയായിരുന്നു എന്നു
കാലം തെളിയിച്ചുകഴിഞ്ഞതു് അംഗീ
കരിക്കാൻ വിസമ്മതിക്കുകയാണു ചെയ്യു
ന്നതു്. ആധുനികതാവാദകാലത്തെ മഹ
ത്തായ പത്തു കഥകളും, എൺപതുകളിലെ
സാമാന്യം ഭേദപ്പെട്ട പത്തു കഥകളും തിര
ഞ്ഞെടുത്തു് താരതമ്യപ്പെടുത്തി നോക്കി
യാൽ സംഗതി വ്യക്തമാവും.

മനുഷ്യാവസ്ഥയുടെ ദാർശനിക പ്രശ്ന
ങ്ങൾ വാർന്നൊലിക്കുന്നതുകൊണ്ട് ടി.
പത്മനാഭൻ മഹാ കഥാകൃത്താണെന്നു്
ഇവർ പറഞ്ഞുണ്ടാക്കി. ദാർശനികതയ്ക്കു്
തത്വചിന്താപരത എന്നൊരു അർത്ഥം
കൂടിയുണ്ടല്ലോ. 'ചിന്ത'യില്ലാത്ത പട്ടത്തു
വിളയുടെയും പത്മനാഭന്റെയും കഥക
ളിൽ തത്വചിന്താപരതയുണ്ടെന്നു പറയു
ന്നതിനെന്തർത്ഥമാണുള്ളതു്? മുറിവേററു
നോവുന്ന കാമനകളുടെ ഗദ്ഗദമാണ്
പത്മനാഭന്റെ കഥ. ഏകാന്തമനസ്സിന്റെ
മനോവ്യപാരങ്ങളിൽ കാമനകളുടെ ദുഃഖ
ക്കറുപ്പ് തുന്നിച്ചേർത്തിട്ടുണ്ട്. ജീവിത
ത്തിന്റെ രക്തം അതിൽ നിറംവീണു
നില്ക്കുന്നില്ല എന്നു മാത്രം. ശില്പ
ഭദ്രതയുടെ ആകർഷകത്വവും കാല്പനിക
മനോവ്യാധിയും ആന്തരിക സ്വഗതാ
ഖ്യാനത്തിന്റെ രീതിയിൽ ചുവടുവച്ചു
പത്മനാഭനെ ശ്രദ്ധേയനാക്കി എങ്കിലും,
പത്മനാഭനു സ്വാഭാവികമായും പരിമി
തികളുണ്ട്. പട്ടത്തുവിളയുടെ കഥയും

---

**വിശേഷാൽ പ്രതി ജീവന ക്കാർ എന്ന നിലയിൽ പട്ട ത്തുവിളയും പത്മനാഭനും ചെയ്ത സാഹിത്യസേവനം വിലയിടിച്ചു കാണിക്കുക യല്ല, വില പെരുപ്പിച്ചു കാണിക്കുന്ന സമ്പ്രദായ ത്തെ എതിർക്കുകമാത്രമാ ണിവിടെച്ചെയ്യുന്നതു്.**

---

മറിച്ചല്ല. അനുഭൂതിക്കു പകരം കഥയിൽ
ബുദ്ധി പ്രയോഗിച്ചാൽ കഥ ദാർശനിക
മായിക്കൊള്ളുമെന്നും, ഇക്കാലത്തെ ഫലി
തബോധത്തിൽ വമ്പിച്ച ദാർശനികത
മയങ്ങിക്കിടപ്പുണ്ടെന്നുമാണല്ലോ പത്മ
നാഭനെ വിട്ട് പട്ടത്തുവിളയെ പുക
ഴ്ത്താൻ ശ്രമിക്കുമ്പോൾ പുറത്തുവരുന്ന
ന്യായം. തന്മൂലം പട്ടത്തുവിള ദാർശ
നികതയുടെ പൊന്നോമനപ്പൂവുകൊണ്ടു്
ജീവിതത്തെ കടിച്ചുകീറുന്നു എന്നു് നാട്ടു
കാർ വിശ്വസിച്ചുകൊള്ളണം. ബുദ്ധി
യുടെ ശേഷിയും പരിഹാസവും കൗശല
വും കഥകളിലുണ്ടെങ്കിലും പട്ടത്തുവിള
സാമാന്യം ഭേദപ്പെട്ട ഒരെഴുത്തുകാരൻ
മാത്രമാണ്. വിശേഷാൽ പ്രതിജീവന
ക്കാർ എന്ന നിലയിൽ പട്ടത്തുവിളയും
പത്മനാഭനും ചെയ്ത സാഹിത്യസേവന
ത്തെ വിലയിടിച്ചു കാണിക്കുകയല്ല,
വിലപെരുപ്പിച്ചുകാണുന്ന സമ്പ്രദായത്തെ
എതിർക്കുക മാത്രമാണ് ഇവിടെ ചെയ്യു
ന്നതു്.

കഥകളിൽ എക്സിസ്റ്റൻഷ്യലിസ്റ്റ്
ഇക്കിളി നിറച്ചുവച്ചിരിക്കുന്ന മുകുന്ദൻ
കാലഘട്ടത്തിന്റെ ദാർശനികരോമാഞ്ച
മാണ്. (പാവം ദാർശനികത എന്ന
വാക്കിന്റെ ഗതികേട്! വിപ്ലവം എന്ന
വാക്കിനെക്കാളേറെ വ്യഭിചരിക്കപ്പെട്ട
ഒരു പദം മലയാളത്തിലുണ്ടെങ്കിൽ അതു
'ദാർശനികത' മാത്രമാണ്.) ജീവിതാ
വസ്ഥയെക്കുറിച്ചുള്ള ജല്പനങ്ങൾ തലങ്ങും
വിലങ്ങും വിതറുക. തന്റെ നായകൻ
എക്സിസ്റ്റൻഷ്യലിസ്ററ് ആണെന്ന്
അവകാശപ്പെടുക. നായകന്മാർ വ്യഭിച
രിച്ചിട്ടുള്ള ഒരുപററം പെണ്ണുങ്ങളുടെ നാമ
വിവരപ്പട്ടിക സ്വന്തം ആഗ്രഹചിന്താപൂ
രണംപോലെ അവതരിപ്പിക്കുക. ഭാംഗ്,
ചരസ്സ് തുടങ്ങിയ വമ്പൻ തൊണ്ടി
സാധനങ്ങൾ കഥയിൽ കടത്തിക്കൊണ്ടു
വരിക, തലകുത്തി നില്ക്കുക ഇത്രയു
മൊക്കെ ചെയ്താൽ കഥാകൃത്തു് ദാർശ
നികനാവുമെന്നാണ്, പൈങ്കിളി വിമർ
ശകർ പറയുന്നതു്. ഇത്തരം ആഗ്രഹ
കല്പനകളും 'കല്യാണക്കഥ'കളും തമ്മിൽ
എത്രമാത്രം അകലമുണ്ടെന്ന് മനുഷ്യൻ
സമചിത്തതയോടെ ആലോചിച്ചുനോ
ക്കണം. ഒരു കഥാകൃത്തിന്റെ ഏതു
രചനയിലും അവന്റെ മാനസികനി
ലവാരം നിഴലിക്കുന്നുണ്ടാവും. ഉദാഹ
രണത്തിനു് ഒ. വി. വിജയന്റെയും
എം. പി. നാരായണപിള്ളയുടെയും സ
ക്കറിയയുടെയും രാഷ്ട്രീയ ലേഖനങ്ങളിൽ
ക്കൂടി കടന്നുപോകുന്നവർക്ക് അവരുടെ
കഥകളിൽ പ്രവർത്തിക്കുന്ന മനസ്സിനെ
ക്കുറിച്ച് ധാരണയുണ്ടാവും. കൗശലം താ
രതമ്യേന കുറവായ രചനകളിൽ, എഴുത്തു
കാരന്റെ മനസ്സു വ്യക്തമായും തെളിഞ്ഞു
നിൽക്കുമെന്നു മാത്രം. 'കിളിവന്നു വിളി
ച്ചപ്പോൾ' എന്ന നോവൽ നോക്കുക.
സ്ത്രൈണവും അനുഭൂതിലോലവും മൃദുത്വ
മാർന്നതുമായ ഒരു ഓമന മനസ്സാണ് മുകു
ന്ദന്റേതെന്ന് ആ കൃതി വായിച്ചാൽ വ്യ
ക്തമാവും. മനുഷ്യബന്ധങ്ങളെ എത്രമാ
ത്രം മോഹകൗതുക (Fancy) നിഷ്ഠമായാ
ണ് മുകുന്ദൻ ചിത്രീകരിച്ചിരിക്കുന്നതു്
എന്നു നോക്കുക. മുട്ടത്തുവർക്കിയുടെ
രാഹേലമ്മ എക്സിസ്റ്റൻഷ്യലിസ്ററു മതം
സ്വീകരിച്ചാൽ മുകുന്ദന്റെ നിലവാരമുള്ള
കഥകൾ എഴുതിപ്പോവും. റാഹേലമ്മയെ
അതിൽനിന്നു തടഞ്ഞുനിറുത്താൻ ലോക
ത്തൊരു ശക്തിക്കും സാധ്യമല്ലതാനും.
കൗശലത്തിലും ശില്പാവിഷ്ക്കരണ
ത്തിലും റാഹേലമ്മ മുട്ടത്തുവർക്കിയെക്കാൾ
വളരെ മുന്നിലാണെങ്കിലും, പ്രജ്ഞാപര
മായ അഭ്യാസത്തിന്റെ മീശകൊണ്ട്
റാഹേലമ്മയുടെ മുഖം വിചിത്രമായിരി
ക്കുന്നുവെങ്കിലും, ഒരു കിളിക്കുഞ്ഞിന്റെ
കരച്ചിൽ റാഹേലമ്മ ഹൃദയത്തിൽ ലാളി
ച്ചുനിറുത്തിയിരിക്കുന്നു.

കഥയെഴുത്തു് എന്ന കൃത്യം നിർവ്വഹിച്ച
തിന്റെ പേരിൽമാത്രം, ഒരാൾ കഥാകാ
രനായിത്തീരുമെന്നുണ്ടോ? അയാൾ എഴു
തിയ കഥകൾ കലാഗുണമുള്ളതല്ലെങ്കിൽ
പ്പോലും അങ്ങനെ സംഭവിക്കാമെന്നുള്ള
തിനു തെളിവാണ് എം.പി. നാരായണ
പിള്ള. മുരുകൻ എന്ന പാമ്പാട്ടി സാക്ഷി.
എം. പി. നാരായണപിള്ള ശ്രേഷ്ഠനായ
കഥാകാരനാണ് എന്നു പറയുന്നതു്
അല്പം കടന്ന തമാശയാണ്. എം. പി.
നാരായണപിള്ളയുടെയും സക്കറിയയുടെ
യും രാഷ്ട്രീയ ലേഖനങ്ങളെക്കാൾ നില
വാരമുള്ള തമാശ. എന്നിട്ടും നാരായണ
പിള്ള മഹാകാഥികപദവി എങ്ങനെ സം
ഘടിപ്പിച്ചെടുത്തു എന്നു ചിന്തിക്കുമ്പോൾ

ണ് ഉപജാപത്തിന്റെ ദേശീയാതിർത്തികളെ ഭഞ്ജിച്ചുകൊണ്ട് സക്കറിയ മറെറാരു പ്രസ്ഥാനമായി മുന്നോട്ടു വരുന്നത്.

ഉപഹാസം ഒരു ജീവിതവീക്ഷണരീതിയായി സ്വീകരിച്ചിട്ടുള്ള എഴുത്തുകാർ നമുക്കുണ്ട്. അങ്ങനെയുള്ള ഉപഹാസമൗലികത്വം സക്കറിയയ്ക്കുണ്ടെന്ന് അദ്ദേഹത്തിന്റെ ആദ്യകഥകൾ വായിച്ചിട്ടുള്ളവർ സമ്മതിക്കുകയില്ല. ഉപഹാസം കാലത്തിന്റെ പ്രവണതയായിത്തീരുമ്പോൾ, അതിന്റെ ഭാഗമായിത്തീരുന്ന എഴുത്തുകാരും ഉണ്ട്. സക്കറിയ രണ്ടാമത്തെ വിഭാഗത്തിൽ പെടുന്നു. പാശ്ചാത്യരായ എക്സിസ്റ്റൻഷ്യലിസ്റ്റ് എഴുത്തുകാരുടെ രചനകൾ മുതലാളിത്തത്തിന്റെ ആധിപത്യദുർഗ്ഗങ്ങൾക്കെതിരെ പൊരുതിച്ചതയുന്ന മാനുഷികാവസ്ഥയുടെ ഉൾപ്പുള്ളവയാണ്. മലയാളത്തിലെ എക്സിസ്റ്റൻഷ്യലിസ്റ്റ് ദുഃഖാചരണമാവട്ടെ, മുതലാളിത്തത്തിന്റെ വിഷദംശനമേററ് മനുഷ്യാവസ്ഥയിലുണ്ടായ മൂല്യച്യുതിയുടെ കാല്പനീകരണമായിരുന്നു; ചുരുക്കത്തിൽ മുതലാളിത്ത സംസ്കാരത്തിന്റെ കാല്പനീകരണം. മലയാളത്തിലെ ആധുനികതാവാദം ക്യാപ്പിററലിസ്റ്റ് റൊമാൻറിസിസമാണെന്നു പറയുന്നത് അതുകൊണ്ടാണ്. തുടർന്നുള്ള സംഘകഥകളുടെ കാലത്ത് സോഷ്യലിസ്റ്റ് റൊമാൻറിസിസമുണ്ടാവുന്നു. സോഷ്യലിസ്റ്റ് റൊമാൻറിസിസത്തിന്റെ അന്ത്യത്തോടെയുണ്ടാവുന്ന ക്യാപ്പിററലിസ്റ്റ് റിയലിസമാണ് ഉപഹാസകഥാപ്രസ്ഥാനം. ഉപഹാസകഥാപ്രസ്ഥാനത്തിന്റെ കാലത്ത് നമ്മുടെ സാഹിത്യരംഗത്ത് വളരെ പ്രസക്തമായ ഒരുകാര്യം സംഭവിക്കുന്നു. ദന്തഗോപുരപരിസരങ്ങളിലെ വ്യക്തിനിഷ്ഠതാവാദത്തിൽ വിശ്വസിച്ചിരുന്ന ആധുനികതാവാദത്തിന്റെ അതുല്യ പ്രതിഭകൾ പരസ്യമായി രാഷ്ട്രീയ കാര്യങ്ങൾ എഴുതിത്തുടങ്ങുന്നു. കാല്പനികതയുടെ ദന്തഗോപുരത്തിൽ നിന്ന് പുതിയൊരു 'വക്രോക്തി റിയലിസ'ത്തിന്റെ പരുഷഭൂമിയിലേക്ക് അവർ ഇറങ്ങിവരുന്നു. ഉദാഹരണത്തിന് ഒ.വി. വിജയനും, സക്കറിയയും, എം. പി. നാരായണപിള്ളയും സ്ഥിരം രാഷ്ട്രീയ പംക്തീവര്യന്മാരായിത്തീർന്നതു ശ്രദ്ധിക്കുക. ഒ. വി. വിജയൻ, മുൻപും ഒരു കാർട്ടൂണിസ്റ്റ് എന്ന നിലയിൽ അറിയപ്പെട്ടിരുന്നതുനേരു്. പക്ഷേ പരസ്യമായ രാഷ്ട്രീയചർച്ചയ്ക്ക് വ്യക്തിസ്വാതന്ത്ര്യവാദികളും, രാഷ്ട്രീയ നിരപേക്ഷരരും, സാമൂഹ്യപ്രതിബദ്ധതാവിരുദ്ധരുമായ ആത്മീയ ബുദ്ധിജീവികൾ നേതൃത്വം കൊടുക്കുന്ന കാലമാണിതു്. ഗൂഢലക്ഷ്യാധിഷ്ഠിതമായ ഒരു ആക്ഷേപഹാസ്യപദ്ധതി അവരുടെ ലേഖനങ്ങളിലുണ്ട്. അതിന്റെ മറെറാരു പകർപ്പാണ് അവരുടെ ഉപഹാസകഥകൾ. ക്യാപ്പിററലിസത്തിനനുകൂലമായ ഒരു മനഃസ്ഥിതി ഗൂഢമായി സൃഷ്ടിക്കുകയും, എന്നാൽ രാഷ്ട്രീയ നിരപേക്ഷതാവാദത്തിന്റെ ഭാഗമായുള്ള സർവ്വപുച്ഛ–കാരിക്കേച്ചറിസമാണു തങ്ങൾ നടത്തുന്നതു് എന്ന് വായനക്കാരെ ബോധിപ്പിക്കുകയും ചെയ്യുന്ന തന്ത്രം എം. പി. നാരായണപിള്ളയുടെയും സക്കറിയയുടെയും കൃതികളിലാകെയുണ്ട്. സർവ്വവും തിന്മ നിറഞ്ഞതും അപഹാസ്യവുമാണെന്നു സ്ഥാപിച്ചാലേ പണത്തിനുവേണ്ടി മനുഷ്യനെ കച്ചവടച്ചരക്കാക്കുന്ന വിപണനനീതി വിജയിക്കുകയുള്ളു. അതുകൊണ്ട് ജീവിത മൂല്യങ്ങളെപ്പററി വിശ്വാസം വച്ചുപുലർത്തുന്ന സാധാരണക്കാരെ ബുദ്ധിജീവിധാർഷ്ട്യം ഉപയോഗിച്ചു 'വഹിക്കുക.' വിപണനവും മനുഷ്യന്റെ മൂല്യബോധവും തമ്മിലുള്ള സംഘട്ടനം മുതലാളിത്തത്തിന്റെ അനിവാര്യ സൃഷ്ടിയാണ്. മുതൽ സംഭരിക്കുന്നതിൽ ശ്രേഷ്ഠത കണ്ടെത്തുന്ന മുതലാളിത്തത്തിന്റെ പക്ഷത്തുനിന്നുകൊണ്ട് മനുഷ്യസംസ്കാരത്തെ അധിക്ഷേപിക്കുകയും വിപണനവാദപൊങ്ങച്ചത്തെ ശുശ്രൂഷിക്കുകയും ചെയ്യുക എന്നതാണ് സക്കറിയയുടെയും നാരായണപിള്ളയുടെയും ജീവിതനയം. ചുരുക്കത്തിൽ ആധുനികതാവാദകാലത്തെ അർത്ഥശൂന്യതാ സർവ്വസംഭോഗകാല്പനികത, അകാല്പനികമായ വിപണനവാദത്തിന്റെ പരുഷഭൂമിയിലെത്തി നില്ക്കുന്നതു് സക്കറിയയിലും നാരായണപിള്ളയിലും വ്യക്തമായി കാണാം. ചേരിചേരാനയ നിഷ്പക്ഷതയുടെയും വ്യക്തിസ്വാതന്ത്ര്യ മൂല്യത്തിന്റെയും പ്രച്ഛന്നതയ്ക്കുള്ളിൽനിന്ന് അവരുടെ ഗൂഢതാല്പര്യങ്ങൾ പുറത്തേക്കെത്തിവന്ന സന്ദർഭങ്ങൾ നിരവധിയാണ്. വ്യക്തിസ്വാതന്ത്ര്യ നിഷേധത്തിന്റെ പേരിൽ പോളണ്ട്—അഫ്ഗാനിസ്ഥാൻ സംഭവങ്ങളെ കഠിനമായി വിമർശിക്കുന്ന എഴുത്തുകാരൻ, പാബ്ലോ നെരൂദയെയും അലൻഡെയെയും കൊന്ന പട്ടാളഭരണാധികാരിയുടെ അദ്ഭുതവൈശിഷ്ട്യങ്ങളെ പ്രകീർത്തിക്കുമ്പോൾ, ആത്മീയസ്വാതന്ത്ര്യ പ്രേമത്തിന്റെ കള്ളി വെളിച്ചത്താവുന്നുണ്ടല്ലോ.

ഈ ആത്മവഞ്ചനാ മനഃസ്ഥിതിയുടെ ചുവട്ടിൽനിന്നുവേണം സക്കറിയാക്കഥകളിലെ ഉപഹാസപരമായ ജീവിതവീക്ഷണത്തെ പഠിക്കേണ്ടുന്നതു്. ആ ജീവിതവീക്ഷണത്തിന്റെ ഗരിമ, അതുകൊണ്ടുതന്നെ ചർച്ചാവിഷയമാക്കുന്നില്ല. എങ്കിലും ഒരു കാര്യംമാത്രം വ്യക്തമായി പ്പറയാം. വിജയന്റെ ജീവിതവീക്ഷണത്തെ സമഗ്രമായി പഠിക്കുമ്പോൾ വിജയന്റെ കഥകളോടൊപ്പം, ഭാഷാകാല്പനികതകൊണ്ട് അനുഭൂതിസാന്ദ്രവും മോഹനവുമായ 'ഇന്ദ്രപ്രസ്ഥ'ത്തെയും പരിഗണിക്കേണ്ടതുണ്ട്. രണ്ടും പരസ്പരപൂരകങ്ങളാണ്. അതുപോലെ പരസ്പരപൂരകങ്ങളാണ് സക്കറിയാ–നാരായണപിള്ളമാരുടെ രാഷ്ട്രീയ ലേഖനങ്ങളും കഥകളും. ഒന്നു മറെറാന്നിന്റെ കണ്ണാടിയാണ്. വിരുദ്ധോക്തിതന്ത്രവും ബുദ്ധിമുട്ടുതയുള്ള വസ്തുതാവികലനവുമാണ് രണ്ടിലും ശ്രദ്ധേയമായുള്ള പൊതുഘടകം. സക്കറിയയുടെ രാഷ്ട്രീയാക്ഷേപഹാസ്യത്തെ, മുട്ടത്തുവർക്കി സംസ്കൃതത്തിനെതിരെ ഉയർത്തിയ ആക്ഷേപഹാസ്യവുമായി തട്ടിച്ചുനോക്കുക. കൂടുതൽ കാർക്കശ്യവും കനവും സക്കറിയയുടെ ഭാഷയ്ക്കുണ്ടെന്നു തോന്നാം. പക്ഷേ, മൂർച്ചയും രോഷവും പാരുഷ്യവുമുള്ള പരിഹാസം ഒരു പക്ഷിയുടെ മനസ്സിനുപോലും സാദ്ധ്യമാവുന്നതാണെന്ന് മുട്ടത്തുവർക്കിയുടെ ഏററവും മികച്ച സാഹിത്യകൃതി എന്ന് അധിക്ഷേപിക്കപ്പെടാവുന്ന സംസ്കൃതവിമർശപത്രിക തെളിയിക്കുന്നുണ്ട്. മുൻവിധിയും അന്ധവിശ്വാസങ്ങളും മാററിവച്ചിട്ട് മുട്ടത്തുവർക്കിയുടെ പത്രികയും സക്കറിയയുടെ രാഷ്ട്രീയ ലേഖനങ്ങളും തമ്മിലുള്ള ദൂരവും സക്കറിയയുടെ രാഷ്ട്രീയ ലേഖനങ്ങളും സക്കറിയയുടെ ഉപഹാസകഥകളും തമ്മിലുള്ള മാനസിക ബന്ധവും പരിശോധിക്കുക. നസ്രാണിക്കഥയിൽനിന്നു നസ്രാണിക്കഥയിലേക്കുള്ള അകലത്തെപ്പററി വ്യക്തമായ ധാരണ നമുക്കുണ്ടാവും.

വിപണനതന്ത്രത്താൽ സാഹിത്യം നിയന്ത്രിക്കപ്പെടുമ്പോൾ സാഹിത്യക്കച്ചവടവും മത്സ്യക്കച്ചവടവും ഒരേഗതിയിലാവുന്നു. മത്സ്യത്തിന്റെ തൂക്കവും വലിപ്പവും വർദ്ധിപ്പിക്കുവാൻവേണ്ടി മത്സ്യത്തിനുള്ളിൽ അമോണിയം പൊടി കടത്തുന്ന സമ്പ്രദായമുണ്ട്. അതു മത്സ്യത്തിന്റെ ഗുണത്തെയും ഉൾക്കൊള്ളുന്നവന്റെ ശരീരത്തെയും ദോഷകരമായി ബാധിക്കും. കഥയ്ക്കുള്ളിൽ 'ദാർശനികത'യുടെ മായം കലർത്തുമ്പോൾ സംഭവിക്കുന്നതും ഇതുതന്നെയാണ്. അങ്ങനെ ദാർശനികതയുടെ മായം ചേർത്ത കഥയ്ക്കുള്ള മുഴപ്പും വലിപ്പവും ഭാരവും പുതിയ കഥയ്ക്കില്ലാത്തതുകൊണ്ടാണ് പുതിയ കഥ തീരെ ചെറുതാണെന്ന വിശ്വാസത്തിനു സാദ്ധ്യത വർദ്ധിക്കുന്നതെന്നു മാത്രം.

വമ്പത്തത്തെക്കുറിച്ചുള്ള മഹത്പ്രതീക്ഷകൾ ഇനിയും നമ്മുടെ കലാരംഗത്തുനിന്നു പൂർണ്ണമായും വിടവാങ്ങിയിട്ടില്ല. കവിയശഃപ്രാർത്ഥിത്വം ദേശകാലങ്ങളെ അട്ടിമറിക്കാൻ ശ്രമിക്കുന്നതിന് ഇനിയും ദൃഷ്ടാന്തങ്ങളുണ്ട്. നിർമ്മാണം കഴിഞ്ഞിട്ടില്ലാത്ത ഒരു ചലച്ചിത്രത്തെപ്പററി പ്രേക്ഷകർക്കു നല്കുന്ന മുന്നറിയിപ്പ് പത്രങ്ങളിൽക്കണ്ടതു്: ''വിശ്വ ചലച്ചിത്രവേദിയിൽ ഇടതടവില്ലാതെ ചർച്ച ചെയ്യപ്പെടാൻ സാദ്ധ്യതകളുള്ള അത്ഭുത കലാസൃഷ്ടി!'' സൗരയൂഥത്തിന്റെ സന്തുലിതത്വത്തെ തകർക്കുന്ന ദാർശനിക സാഹിത്യം മാത്രമേ രചിക്കൂ എന്നു വാശി പിടിച്ചിരിക്കുന്ന വിശ്വ മഹാകഥാകാരന്മാർ ഇനിയും കൊച്ചുമലയാളത്തിൽ അവശേഷിക്കുന്നു. അവർ പിടിവാശി ഉപേക്ഷിക്കണം. കാരണം അത്തരം ദാർശനികസാഹിത്യം ആണവയുദ്ധത്തെക്കാൾ മനുഷ്യരാശിക്കു ദോഷം ചെയ്യും. കഥ നിളാനദിയുടെ എളിമയിൽനിന്ന്, പശിമരാശി മണ്ണിന്റെ തനിമയിൽ നിന്നുതന്നെ ജനിച്ചുവരട്ടെ. സഹ്യന്റെ മേഘങ്ങൾ കഥയെ കൊണ്ടുപോവുന്നെങ്കിൽ കൊണ്ടുപോവട്ടെ.



## കെ. രാജേന്ദ്രബാബു

# അമേരിക്കൻ റിയ

മനുഷ്യരുടെ ഇടയിൽ ചില വിഭാഗങ്ങൾക്ക് ഒന്നിലധികം ഭാര്യമാർ ആകാം. ബഹുഭർത്തൃത്വം അംഗീകരിക്കുന്ന ജനവിഭാഗങ്ങളുമുണ്ട്. എങ്കിലും അവരുടെയിടയിൽ ഭാര്യയും, ഭർത്താവും കുട്ടികളുമടങ്ങുന്ന സംതൃപ്തകുടുംബമാണ് സർവ്വസാധാരണമായിട്ടുള്ളത്. മൃഗങ്ങളുടെയും പക്ഷികളുടെയും കുടുംബ ജീവിതത്തിലേക്ക് കടന്നു ചെന്നാൽ മനുഷ്യരെപ്പോലെ തന്നെ ഏകപത്നീവ്രതക്കാരെയും മരണം വരെ ഇണ പിരിയാത്ത ദമ്പതികളെയും കാണാം. യാതൊരു തത്വദീക്ഷയുമില്ലാതെ കണ്ട പെണ്ണുങ്ങളോടൊക്കെ ദാമ്പത്യം ഉറപ്പിക്കുന്ന ആണുങ്ങളും മനസ്സിനിണങ്ങിയ എല്ലാ ആണുങ്ങളുമായി ഇണ ചേരുന്ന പെണ്ണുങ്ങളും ഉൾക്കൊള്ളുന്ന ചില ജീവികളുമുണ്ട്. അക്കൂട്ടത്തിൽ എന്തുകൊണ്ടും മുൻപന്തിയിൽ നില്ക്കാൻ യോഗ്യതയുള്ള ഒരിനം പക്ഷിയാണ് അമേരിക്കൻ റിയ. പറക്കാനറിയാത്ത ഈ പറവകൾ ഒട്ടകപ്പക്ഷികളെ ഓർമ്മിപ്പിക്കുന്നു.

വലിപ്പം കൂടിയ, പറക്കാനറിയാത്ത പല പക്ഷികളുമുണ്ട്. റിയ, ഒട്ടകപ്പക്ഷി കിവി, കസോവരി, എമു എന്നിവയാണ് ഇക്കൂട്ടരിൽ പ്രധാനികൾ. പണ്ടൊരു കാലത്ത് ആകാശം സ്വന്തമാക്കിയിരുന്ന പക്ഷികൾ പ്രപിതാമഹന്മാരായിട്ടുള്ള ഇവ പരിണാമത്തിന്റെ ഗതിയിൽ എന്നോ നിലത്തിറങ്ങി ഓടിത്തുടങ്ങിയതായിരിക്കണം. നിലത്ത് നടന്നും, ഓടിയും ജീവിതം പോക്കാനുതകമാറ് കാലാന്തരത്തിൽ ഉചിതമായ അവയവഘടന ഇവയ്ക്കൊക്കെ ഉണ്ടായിവന്നതുമാകാം.

കഴുത്ത് നിവർത്തിപ്പിടിച്ചാൽ ഒന്നേമുക്കാൽ മീററുറോളം ഉയരംവരുന്ന ഒരു പക്ഷി. വളർച്ച മുററുമ്പോൾ അതിന് ഇരുപത്തിഅഞ്ചു കിലോഗ്രാം ഭാരം കാണും. തലയിലും കഴുത്തിലും നാമമാത്രമായ തൂവലുകളേ ഉള്ളൂവെന്നുവരികിലും, ഉടലിന്റെ ഒട്ടുമുക്കാലും മാർദ്ദവമുള്ള തൂവൽ നിറഞ്ഞുനില്ക്കുന്നു. അമേരിക്കയിലെ ഏററവും വലിയ പക്ഷിയായ ഇതിന് നീണ്ട കാലുകളും, ഓരോ കാലിലും മുമ്മൂന്നു വിരലുകളുമുണ്ട്. ആഫ്രിക്കയിലെ ഒട്ടകപ്പക്ഷിക്കാകട്ടെ ഈ രണ്ടു വിരലുകൾ മാത്രമേയുള്ളൂ. ആണും പെണ്ണും കാഴ്ചയിൽ ഒരുപോലെയാണ്. പക്ഷേ ആണിന് പെണ്ണിനെ അപേക്ഷിച്ച് അല്പം വലിപ്പക്കൂടുതലുണ്ട്. കോമൺ റിയ, ഡാർവിൻസ് റിയ എന്നീ രണ്ടിനങ്ങളെ ഇവയുടെ കൂട്ടത്തിൽ കാണാൻ കഴിയും. മുകളിൽ ബ്രൗൺ കലർന്ന ചാരനിറവും, അടിവശം വെളുത്തതുമാണ് കോമൺ റിയ. വടക്കുകിഴക്കൻ ബ്രസീൽ മുതൽ മദ്ധ്യആർജെൻറീനവരെയുള്ള പ്രദേശമാണ് കോമൺ റിയയുടെ ജന്മഭൂമി. എണ്ണത്തിൽ കുറവുള്ള ഡാർവിൻ റിയയാകട്ടെ വെള്ളപ്പുള്ളികളോടുകൂടിയ ബ്രൗൺ ചട്ടയണിഞ്ഞിരിക്കുന്നു. തെക്കൻ പെറു മുതൽ തെക്കൻ ആർജൻറീന വരെയുള്ള ഭൂവിഭാഗങ്ങളിലാണ് ഇവ വളരുന്നത്. തെക്കേ അമേരിക്കയിലെ സ്റ്റെപ്പി പുൽപ്രദേശങ്ങൾ സ്വന്തമാക്കിയിട്ടുള്ള ഈ പറക്കാനാവാത്ത പറവകൾ വൻകാടുകളിൽ നിന്ന് എപ്പോഴും അകന്നുകഴിയുന്നു.

ഇരുപതും മുപ്പതും എണ്ണമടങ്ങുന്ന സംഘമായാണ് ഇവ അലഞ്ഞുനടക്കുന്നത്. പ്രായംചെന്ന ആൺപക്ഷികൾ എപ്പോഴും ഒററയാന്മാരായിത്തന്നെ കഴിയും. ശത്രുക്കളുടെ സാന്നിദ്ധ്യം പരിസരത്തുണ്ടായാൽ ഓടി ഒളിക്കുകയോ ഏതെങ്കിലും ചെടികൾക്കിടയിൽ മാറയുകയോ ചെയ്യുന്നു. നല്ല മെയ്വഴക്കമുള്ള റിയയ്ക്ക് അതിവേഗം ഓടാനും അനായാസം ഒഴിഞ്ഞുമാറാനും കഴിയുന്നു. വേഗത്തിൽ ഓടിക്കൊണ്ടിരിക്കെ പെട്ടെന്ന് വളവു തിരിയേണ്ടിവരുമ്പോൾ ഒരു ചിറക് ഉയർത്തിപ്പിടിക്കും. കേൾക്കാനും കാണാനും അതിശയകരമായ സിദ്ധിയുള്ള പക്ഷികൾ. അക്കാരണത്താൽ ശത്രുക്കളെ അകലെവച്ചുതന്നെ മനസ്സിലാക്കാൻ ഇവയ്ക്കു സാധിക്കുന്നുണ്ട്. ഒരു സർവ്വഭുക്കായ റിയയ്ക്ക് പച്ചിലയും പഴങ്ങളും എന്നതുപോലെ ഓന്ത്, നത്തയ്ക്ക തുടങ്ങിയ പ്രാണികളും പഥ്യമാണ്. സസ്യവും, മാംസവും മാത്രമല്ല, തിളക്കമുള്ള ഏതു വസ്തുക്കളും ഇവ വെട്ടി വിഴുങ്ങുന്നു. വെള്ളം കുടിക്കണമെന്ന വിചാരമേ ഈ പക്ഷികൾക്കില്ല. പകരം ധാരാളം ചാറുള്ള പച്ചിലകൾ അകത്താക്കും.

സെപ്റ്റംബർ മുതൽ ഡിസംബർ



വരെയുള്ള മാസങ്ങളിലാണ് റിയ ഇണ ചേരുകയും മുട്ടയിടുകയും ചെയ്യുന്നത്. കാമിനിമാർക്കുവേണ്ടിയുള്ള കലഹങ്ങൾ ഇക്കൂട്ടരുടെയിടയിൽ സർവ്വസാധാരണമാണ്. കരുത്തനായ ഒരു ആൺപക്ഷി ഒരുപാടു പെണ്ണുങ്ങളെ സ്വന്തമാക്കുകയും തന്റെ സാമ്രാജ്യത്തിലേക്ക് അതിക്രമിച്ചു കടക്കുന്ന മററ് ആണുങ്ങളെ ഒക്കെ ആട്ടിപ്പായിക്കുകയും ചെയ്യും. മൃഗശാലയിൽ വളരുന്ന റിയപക്ഷികൾ ഇണ ചേരുന്ന മാസങ്ങളിൽ സൂക്ഷിപ്പുകാരനെപ്പോലും കൂട്ടിനുള്ളിൽ കടക്കാൻ അനുവദിക്കാറില്ല.

ഒരു ആൺ പക്ഷി തന്റെ കഴുത്തിലെ തൂവലുകൾ വിറപ്പിക്കുമ്പോൾ മനസ്സിലാക്കാം അവൻ ഇണചേരാൻ ഒരുങ്ങുകയാണെന്ന്. ക്രമേണ ദേഹമാസകലമുള്ള തൂവലുകൾ നിവർന്ന് വിറച്ചു തുടങ്ങും. പിന്നെ മുമ്പോട്ടും പിമ്പോട്ടും ഓടിക്കൊണ്ട് അവൻ ഒരു നൃത്തരംഗം അവതരിപ്പിക്കും. അപ്പോഴൊക്കെ കഴുത്ത് നിവർന്നും, ചിറകുകൾ വിടർന്നുമിരിക്കും. ഒപ്പം അമറുന്ന സ്വരത്തിൽ സംഗീതവും ആലപിക്കുന്നുണ്ടാവും. നൃത്തവേളയിൽ തന്നെ പെൺപക്ഷിയെ സമീപിക്കുകയും അപ്പോൾ അവരും ഇണചേരുന്ന പോസിൽ നിന്നു കൊടുക്കുകയും ചെയ്യും. ഒരു സീസണിൽ അവൻ ഒട്ടനവധി പെൺപക്ഷികളുമായി ദാമ്പത്യം പങ്കുവയ്ക്കും. തരം കിട്ടിയാൽ ഏതെങ്കിലും ആണിനോടൊപ്പം അവളും രമിക്കും. ഇണചേരുക, മുട്ടയിടുക എന്നീ രണ്ടു കർമ്മങ്ങളേ പെൺപക്ഷികൾക്കുള്ളൂ. കൂടുകൂട്ടുക, മുട്ടയ്ക്കടയിരിക്കുക, കുഞ്ഞുങ്ങളെ വളർത്തുക തുടങ്ങിയ വിഷമം പിടിച്ച പണികളൊക്കെ ആൺപക്ഷികൾ ഏറെറടുക്കുന്നു.

നിലത്ത് ഒരു കുഴി കുത്തിക്കഴിയുമ്പോഴേക്കും കൂടായി. ഏതാണ്ട് ഒരു മീററോളം നീളവും മുപ്പതു സെൻറിമീററർ ആഴവുമുള്ള കുഴികൾ. ഒരു സീസണിൽ പെൺപക്ഷി പതിനൊന്നുമുതൽ പതിനെട്ടു മുട്ടകൾവരെയിടും. താനുമായി ഇണ ചേർന്ന എല്ലാ ആൺപക്ഷികളുടെയും കൂടുകളിലായി ഇവ മുട്ടകൾ നിക്ഷേപിക്കുന്നു. ആൺപക്ഷികൾ അവയുണ്ടാക്കിയ കൂടുകളിലേക്ക് മുട്ടയിടാനൊരുങ്ങിനിൽക്കുന്ന പെണ്ണുങ്ങളെ ആനയിക്കാറുമുണ്ട്. ഒരു കൂട്ടിൽ പല പെൺപക്ഷികളുടേതായി ഏതാണ്ട് എൺപതോളം മുട്ടകളുണ്ടായിരിക്കും. ഒരു മുട്ടയ്ക്ക് ശരാശരി അര കിലോഗ്രാം ഭാരം കാണും. ഇളംമഞ്ഞ നിറത്തിൽ മിനുസമുള്ള പുറംതോടോടുകൂടിയ മുട്ടകൾ. ഒരു മുട്ട പൊട്ടി വിരിയാൻ നാല്പതുദിവസങ്ങളോളമെടുക്കും. ആകെയുള്ള എൺപതു മുട്ടകളിൽ പത്തോ പതിനഞ്ചോ മാത്രമേ വിരിഞ്ഞ് കുഞ്ഞുങ്ങളാകാറുള്ളൂ. പിറന്നുവീഴുമ്പോൾ മഞ്ഞ നിറത്തിൽ കറുത്ത വരകളുമായി വരുന്ന കുഞ്ഞുങ്ങൾക്ക് രണ്ടു വയസ്സു പ്രായമാകുന്നതോടെ മാതാപിതാക്കളുടെ ഛായ പകർന്നുകിട്ടുന്നു. പിറന്ന് മൂന്നുവർഷമെത്തുമ്പോൾ ഇവയ്ക്ക് ലൈംഗികമായ പ്രായപൂർത്തിയെത്തും. ഈ പക്ഷികൾക്ക് ഒരു ദുസ്വഭാവമുണ്ട്. നല്ല വിശപ്പു തോന്നിയാൽ തിന്നാൻ മറെറാന്നും കിട്ടിയില്ലെങ്കിൽ സ്വന്തം കുഞ്ഞുങ്ങളെത്തന്നെ പിടിച്ചു തിന്നുന്ന ശീലമാണത്.

ഇറച്ചിതിന്നാൻ രുചിയുള്ളതല്ല എന്നുവരികിലും, മനുഷ്യർക്ക് ഇവയെ പിടിക്കുക എന്നത് ഒരു ഹരമാണ്. കൂട്ടിക്കെട്ടിയ മൂന്നു ചരടുകളിൽ കല്ലുകൾ കൊരുത്തിട്ട്, അതെടുത്തെറിഞ്ഞാണ് ചിലർ ഇവയെ പിടികൂടുന്നത്. അററത്ത് കല്ലുകളുമായി ചെല്ലുന്ന ചരട് ഇവയുടെ കാലിൽ കുരുങ്ങുകയും ഓടാനാകാതെ പക്ഷി നിലത്തുവീഴുകയും ചെയ്യും. പൊടി തുടയ്ക്കുന്ന ബ്രഷുകളുണ്ടാക്കാൻ ഇവയുടെ തൂവലുകൾ ഉപയോഗിക്കാറുണ്ട്. ഇതിന്റെ ഒരു മുട്ട പന്ത്രണ്ടു കോഴിമുട്ടയ്ക്കു തുല്യമാണെന്നു പറയപ്പെടുന്നു. പല മൃഗശാലകളിലും റിയ വളരുന്നുണ്ട്. ഫ്രാങ്ക്ഫർട്ട് മൃഗശാലയിലുണ്ടായിരുന്ന റിയപ്പക്ഷികളുടെ മുട്ട ഇൻകുബേററിൽവച്ച് വിരിയിച്ചിട്ടുണ്ട്. 1955 മുതൽ 67 വരെയുള്ള പന്ത്രണ്ടു വർഷക്കാലത്തിനുള്ളിൽ അവയ്ക്ക് അങ്ങനെ 273 റിയക്കുഞ്ഞുങ്ങളെ സമ്പാദിക്കുവാൻ കഴിഞ്ഞു.






## സച്ചിദാനന്ദൻ


# ഒരു മധ്യേന്ത്യൻ വിലാപം

ഭോപ്പാൽ: ഡിസംബർ 1984

### ഒന്ന്

ഹേമന്തത്തിന്റെ, കണ്ണുപൊട്ടിക്കുന്ന മൂടൽമഞ്ഞിൽ,
നീ നിന്റെ പാവങ്ങളെ എവിടെ കുഴിച്ചുമൂടി, ഭോപ്പാൽ?
ആഗ്രഹായണ നിശയുടെ കറുത്ത മൗനത്തിലൂടെ മരണം
വെളുത്ത പല്ലിളിച്ച് പതുപതുത്ത കാലുകളിൽ നടന്നെത്തിയോ?
നിന്റെ കുടിലുകളിൽ തളർന്നുമയങ്ങുന്ന അച്ഛനും അമ്മയ്ക്കുമിടയിൽ
ഒരു ശബ്ദം കേൾപ്പിക്കാതെ വന്നുകിടന്നുവോ?
പ്രാണവായുവിന്റെ മോഹകവേഷമണിഞ്ഞെത്തിയ മരണം
അവരുടെ പഴന്തുണിത്തൊട്ടിലുകളെ മുലയൂട്ടി
ശവമഞ്ചങ്ങളാക്കി മാററിയോ?
പോയ വൈശാഖത്തിൽ ഞാനവിടെ വന്നപ്പോൾ
താജുൾമസ്ജിദിനു മുന്നിൽക്കണ്ട പ്രവാചക മുഖമുള്ള വൃദ്ധനെന്തുപററി?
ഹനുമാൻഗഞ്ചിൽ മുത്തുമാലകൾ വിററുനടന്ന
സുന്ദരിയായ ആ ഭീൽ യുവതിക്കെന്തുപററി?
വർഷത്തിലെ ഇന്ദ്രാവതീനദിയെപ്പോലെ ഛത്തീഡ്ഗഢിൽ സംസാരിച്ചുനടന്ന
ഷാജഹാൻബാദിലെ രോഷാകുലരായ ചെറുപ്പക്കാർക്കെന്തു പററി?
എന്തുപററി പഴയ ഭോപ്പാലിലെ ദുർഗ്ഗാക്ഷേത്രത്തിനു മുന്നിൽ
'ഗുലാലും' കർപ്പൂരവും വിററുനടന്ന ആ കൊച്ചുപെൺകുട്ടിക്ക്?
സിന്ധികോളനിയിലെ ഇലകളിലും മേഘങ്ങളിലും കിളിച്ചിറകുകളിലും
കവിതയെഴുതാൻ കൊതിച്ച കുഞ്ഞിമഞ്ജുവിനോ?
എവിടെ അമ്മു, കൃഷൻ, പന്നാ, റസിയാ?
എവിടെ ലാച്ചിയുടെ നായ്ക്കുട്ടിയും രോശ്നിയുടെ തത്തമ്മയും?

നിന്റെ നീലത്തടാകങ്ങൾക്കുമുകളിൽ പണ്ടേ
മരിച്ച കുട്ടികളുടെ മുഖവുമായി പറന്നുനടന്ന വവ്വാലുകളോ?
ശമ്‌ലാക്കുന്നുകളിലെ കറുത്തതെരുവുകളിൽ ഗ്രീഷ്മത്തിനെതിരെ
ജീവന്റെ കൊടികളുയർത്തിയിരുന്ന നിന്റെ വാകമരങ്ങളും കരിഞ്ഞുവോ?
നിന്റെ പാതിരകളുടെ ഇരുട്ടും തണുപ്പുമകററാൻ
ശ്മശാനങ്ങളിലെരിയുന്ന കുഞ്ഞിക്കണ്ണുകളുടെ നിലയ്ക്കാത്തവെളിച്ചമോ?
നിന്റെ പുലരികൾക്ക്, കരിഞ്ഞ കുറുകപ്പുല്ലിൽ പിടഞ്ഞുവീണ
പശുക്കിടാങ്ങളുഴറുന്ന ഗന്ധമോ?
നിന്റെ പതിനായിരം കുരുടർക്കു വഴികാട്ടാൻ ഒരിക്കലും
കൂടണയാത്ത കിളികളുടെ മരിച്ചുപോയ പാട്ടോ?

### രണ്ട്

വരൂ, തെരുവോരങ്ങളിൽ കുഴിച്ചുമൂടപ്പെട്ടവാ
നിരാലംബരായ മനുഷ്യരേ,
ഇടിഞ്ഞുവീണ ഖനികളിലും പൊട്ടിയ അണകളിലുംപെട്ടു
മണ്ണടിഞ്ഞ നാമശൂന്യരായ ആത്മാക്കളേ, വരൂ.
ശക്തിയായി ഉയിർത്തു വരൂ.
ഭൂമിയോളം വയസ്സായ 'ഗോണ്ട്വാന'യിലെ
ചുട്ടുപഴുത്തപാറക്കൂട്ടങ്ങളിൽനിന്ന്,
'ഭീംബേട്കാ' ഗുഹകളിൽ പ്രാകൃതർപൂർവ്വികർ കോറിയിട്ട
ആദിമ രേഖകളുടെ കിരാതശക്തിയിൽ നിന്ന്,
ഓർമ്മകൾപോലെ വളവുകൾനിറഞ്ഞ 'ചമ്പൽ'ന്റെ
കരുണയററ മഞ്ഞത്താഴ്‌വാരങ്ങളിൽനിന്ന്,
'രേവ'യുടെ വെള്ളപ്പുലികളുടെ രൂക്ഷപൗർണ്ണമിയിൽനിന്ന്,
സാലവനങ്ങളിലെ പുള്ളിമാനുകളുടെ അസ്ത്രവേഗത്തിൽനിന്ന്,
കാട്ടുപന്നിയെ എയ്തുവീഴ്ത്തുന്ന 'കോർബാ'യുടെ അമ്പിൻമുനയിൽനിന്ന്,
'മരിയാ'യുടെ പോത്തിൻകൊമ്പുവെച്ച പൊയ്മുഖത്തിൽനിന്ന്,
'അഗരിയാ'യുടെ ഉലയിൽ ചുട്ടുപഴുക്കുന്ന ഇരുമ്പിൽനിന്ന്,
'ചൗരാഗറി'ലെ ത്രിശൂലങ്ങളുടെ ഗോപുരത്തിൽനിന്ന്,
'ഗോണ്ടി'ന്റെ ചെണ്ടയുടെ മുഴങ്ങുന്ന ദുഃഖത്തിൽനിന്ന്,
മഹാനദിയുടെ മുക്കുവരുടെ ശാപത്തിൽനിന്ന്,
ത്രികാലജ്ഞരായ ജോഷിമാരുടെ കടുത്ത പ്രവചനങ്ങളിൽ നിന്ന്,
'മുണ്ടാരി'കളെപ്പോലെ കറുത്ത 'ബെയ്‌ലദില്ല' യിലെ ഇരുമ്പയിരിൽനിന്ന്,
ഖജുരാഹോവിന്റെ പൊള്ളിക്കുന്ന കാമത്തിൽ നിന്ന്
മഹുവാവീഞ്ഞിന്റെ മധുരച്ചവർപ്പാർന്ന വീര്യത്തിൽനിന്ന്
ജബൽപ്പൂരിന്റെ വെണ്ണക്കല്പാറകളിൽ വീഴുന്ന
വേനൽ മഴയുടെ ദ്രുതാലാപനത്തിൽനിന്ന്,
അളകയിലെ തടവറയുടെ വിരഹദുഃഖുമായി
വിന്ധ്യനുമീതേ പറന്ന ദുഷ്ടമേഘത്തിൽനിന്ന്,
കീർത്തനങ്ങളുടെ കൊടുമുടിയിൽനിന്നു വിലാപങ്ങളുടെ
താഴ്വരയിലേക്കു ചാടുന്ന കവിതയുടെ വൈദ്യുതാവേഗത്തിൽനിന്ന്
വരൂ, കഥക്കിന്റെ രണശൗര്യമാർന്ന ചുവടുകൾവച്ചുവരൂ,
ഉണരട്ടെ, 'ഭീലി'ന്റെ കൈത്തണ്ടയിൽ പച്ചകുത്തിയ വനദുർഗ്ഗ
ഉണരട്ടെ, 'മന്ദസോറി'ലെ അഷ്ടമുഖനായ രുദ്രശിവൻ,
വരൂ, കൈകോർക്കു മരണത്തിന്റെ വ്യാപാരത്തെ,
അലിവില്ലാത്ത അധികാരത്തെ,
അനാഥത്വത്തിന്റെ ക്രോധംകൊണ്ടാഞ്ഞുവെട്ടു.

### മൂന്ന്

വരണ്ടുപോയ വയലുകളിലും യുദ്ധച്ചുടലകളിലും
കൂട്ടിയിട്ടു തീവയ്ക്കപ്പെട്ട നിസ്വരായ മനുഷ്യരേ,
വരൂ, വിശുദ്ധിയായി ഉയിർത്തു വരൂ.
'അമർ കണ്ടകി'ലെ നർമ്മദയുടെ ഊതനിറമാർന്ന ആദിസ്രോതസ്സിൽ നിന്ന്,
'ബൈഗ'യുടെ ഉഴവുചാലുകളിൽ കന്യകമാർ വിതയ്ക്കുന്ന വിത്തുകളിൽനിന്ന്,
ഭഗോറിയയിലെ മേളയിൽ പരസ്പരം തിരഞ്ഞെടുക്കുന്ന
ആണും പെണ്ണും അന്യോന്യമണിയിക്കുന്ന പ്രണയ കുങ്കുമത്തിൽനിന്ന്,
കറുത്ത കൈകൾ നെയ്തെടുക്കുന്ന തിളങ്ങുന്ന പട്ടിൽനിന്ന്
തപതിയുടെ ഗോതമ്പുവയലുകളുടെ മൃതകനകത്തിൽനിന്ന്,
ബസ്തറിലെ വിശപ്പിന്റെ മഴവില്ലുടുപ്പുകളിൽനിന്ന്,
'ബുന്ദേൽഖണ്ഡ്'വാമൊഴിയുടെ പ്രശാന്തതരംഗങ്ങളിൽ നിന്ന്,
വിളംബത്തിൽ പാടുന്ന ശ്രാവണത്തിലെ മഞ്ഞുതുള്ളികളിൽ നിന്ന്,
'ഖയാലി'ന്റെ മണിനാഗവടിവുകളിലും 'ധ്രുപദി'ന്റെ
മൃദുലക്ഷേത്രഗണിതത്തിലും നിന്ന്
വരൂ, 'സാർഹുൽനൃത്തത്തിന്റെ മന്ദപാദങ്ങൾവച്ചുവ
ഉണരട്ടെ, ശാന്തിനാഥിലെ ധ്യാനസ്ഥനായ മഹാവീര
ഉണരട്ടെ, സാഞ്ചിയിലെ ധർമ്മചാരിയായ വിസ്മൃതഗൗത
വരൂ, പവിത്രമാക്കൂ ഞങ്ങളുടെ ജലവും വായു
ഞങ്ങളുടെ ഹൃദയവും ബുദ്ധിയും പവിത്ര
ഞങ്ങളുടെ പഴയ ഘരാനകളിൽ വീണ്ടും സന്തൂരി
ശുദ്ധകേദാരം മുഴങ്ങും
തിനവയലുകൾക്കു തെളിനിലാവ് തിരിച്ചുകി
നർമ്മദയുടെ വിലാപനിർഭരമായ കാററ് പ
സോയാപ്പൂക്കളുടെ സുഗന്ധമുച്ഛ്വസി





## എസ്. പി. രമേശ്

# നാരായണ തൈലം



**ഞാൻ** വീട്ടിൽവന്നു കയറുമ്പോൾ ഭാര്യ വളരെ വിശദമായി കളിമുറി തേച്ചു കഴുകുകയായിരുന്നു. കുട്ടകവും കലവും ബക്കറ്റുംകൂടി കഴുകി വൃത്തിയാക്കുന്നതു കേട്ടപ്പോൾ ഭാര്യയ്ക്ക് കലശലായ അസുഖമാവണം എന്നെനിക്കു മനസ്സിലായി—നടുവുവേദന. ഭാര്യയുടെ ഈ അസുഖം ദിനാന്ത്യത്തിൽ വൈകാരികമായി എന്നെയും ബാധിക്കുമല്ലോ എന്നു വേദനയോടെ ഓർക്കുമ്പോഴാണ് അന്നു പണിക്കാരി വന്നിട്ടില്ലെന്നു ഞാൻ മനസ്സിലാക്കിയത്. പതിവിലേറെ വിഭവങ്ങൾ ഉച്ചയൂണിനുണ്ടാവുമെന്ന് അതോടെ എനിക്കുറപ്പായി.

വാസ്തവത്തിൽ ഞാനെന്തിനാണിതൊക്കെ എഴുതുന്നത്? ഇതെന്നല്ല, എന്തെങ്കിലും എഴുതേണ്ടതുണ്ടോ? പ്രസിദ്ധരായ ധാരാളം സുഹൃത്തുക്കളുണ്ടെനിക്ക്. വിസമ്മതം പ്രകടിപ്പിക്കുകയില്ലെന്ന് എനിക്കു തീർച്ചയുള്ള ചിലരുടെ കാര്യംമാത്രം പറയാം. വളരെ പ്രസിദ്ധനും അതിലേറെ തെറ്റിദ്ധരിക്കപ്പെട്ടവനുമായ ഒരു സിനിമാ സംവിധായകൻ. (അദ്ദേഹം എന്റെ ഒരകന്ന ബന്ധുകൂടിയാണ്.) ധാരാളംനല്ല കഥകളെഴുതിയിട്ടുള്ള സേതു. ബാങ്കുമായി യാതൊരിടപാടുമില്ലാതെ തന്നെ എനിക്കദ്ദേഹത്തെ പരിചയമുണ്ട്. കുഞ്ഞബ്ദുള്ളയുമായി പിന്നെ എപ്പോൾ വേണമെങ്കിലും എനിക്ക് പരിചയം സ്ഥാപിക്കാം. (ഞങ്ങളുടെ തൊഴിൽ ഒന്നാണല്ലോ.) അനിഷേധ്യ കവിയായ കടമ്മനിട്ട രാമകൃഷ്ണൻ. (അദ്ദേഹത്തിനു ഞാൻ പണം കടംകൊടുത്തിട്ടുണ്ട്. പിന്നെയാ!) പിന്നെ, എം. ഗോവിന്ദൻ, ജി. കുമാരപിള്ള. വേണ്ടിവന്നാൽ അയ്യപ്പപ്പണിക്കർ, കാവാലം നാരായണപ്പണിക്കർ, ബാലചന്ദ്രൻ ചുള്ളിക്കാട്, ഛായാഗ്രാഹകർ മങ്കട രവിവർമ്മ, ഷാജി, വേണു എന്നിങ്ങനെ എത്ര പേർ! ഇതിനൊക്കെയുപരി നെടുമുടിവേണുവിന് എന്നെ നന്നായറിയാം. ഗോപിക്കുപോലും എന്നെ അല്പസ്വല്പം പരിചയമുണ്ടല്ലോ. ഈ പട്ടിക ഇനിയും വളരെ നീട്ടാം എന്നതു് വെറും സത്യംമാത്രമാകുന്നു. ഇത്രയുമൊക്കെയായിട്ടും 'ഞാനെന്തിനു് എഴുതുന്നു' എന്നതാണ് ഈ കഥയ്ക്ക് ആധാരമായ ഉള്ളടക്കം. [മുഖവുര തരക്കേടില്ലെന്നു തോന്നുന്നതുകൊണ്ട് ചെറുകഥ എഴുതുകതന്നെ.]

എന്റെ വീട് കാവാലത്താണ്. മുമ്പൊക്കെ ചോദിക്കുന്നവരോട് 'കോട്ടയം' എന്നാണ് പറഞ്ഞിരുന്നതു്. പ്രസിദ്ധീകരണങ്ങളുടെ ഭൂമികയായ കോട്ടയത്തെ ഇപ്പോൾ ഉപേക്ഷിച്ചതിനു കാരണം, കാവാലം കൂടുതൽ കൂടുതൽ പ്രസിദ്ധിയാർജ്ജിച്ചുവരുന്ന ഈ കാലഘട്ടത്തിൽ നാം എന്തിനു വെറുതേ, ഉള്ള ഗമ ഇല്ലെന്നു നടിക്കുന്നു എന്നുകരുതി മാത്രമാണ്. സത്യംപറഞ്ഞാൽ ഞാൻ പണ്ടെന്നോ മുപ്പതുകൊല്ലം മുമ്പ് കാവാലത്തു് നമ്പിമഠത്തിൽ താമസിച്ചുവെന്നതൊഴിച്ചാൽ എനിക്ക് കാവാലവുമായി (ക്ഷമിക്കണം, ആ നാടുമായി എന്നു തിരുത്തി വായിച്ചോളൂ. എന്തെന്നാൽ, കാവാലം എന്നാൽ ഇപ്പോൾ നാടുമാത്രമല്ലല്ലോ, തകഴിപോലെ.) യാതൊരു ബന്ധവുമില്ല. ഞങ്ങൾ ആഴ്‌വാഞ്ചേരി തമ്പ്രാക്കളുടെ കാര്യസ്ഥന്മാരായിരുന്നുവെന്നും ചില്ലറ ചില അഭിപ്രായവ്യത്യാസത്താൽ (പെൺപരമായി—അന്നൊക്കെ അതു് ചില്ലറക്കാര്യമായിരുന്നല്ലോ.) അഭിമാനിയായ ഞങ്ങളുടെ ആദിച്ചമ്മാവൻ ഉദ്ദേശം ഇരുന്നൂറു കൊല്ലംമുമ്പ് കാവാലദേശത്തേക്ക് മാറിത്താമസിച്ചവരാണെന്നുമാണ് കുടുംബപുരാണം.



ഞങ്ങളുടെ വീട്ടിൽ എനിക്കോർമ്മയുള്ള കാലത്തു് സെകലൻ എന്ന ഒരു എല്ലാപ്പണിക്കാരനുണ്ടായിരുന്നു. അയാളുടെ പ്രായം അമ്മൂമ്മയ്ക്കുപോലും അറിവില്ലായിരുന്നു എന്നാണ് കേൾവി. കണ്ടാൽ, പ്രവൃത്തിയിൽ, പെരുമാറ്റത്തിൽ അയാൾക്കേതു പ്രായവുമാകാം—വിവാഹപ്രായമൊഴിച്ച്. മുറുക്കാൻ വാങ്ങാൻ സെകലൻ, കൃഷിനോക്കാൻ സെകലൻ, തേങ്ങാ ഇടീക്കാൻ സെകലൻ, ഞങ്ങൾ കൊച്ചുകുട്ടികളെ വള്ളത്തിൽ കയറ്റി മറിച്ചിട്ട് ധീരത കാട്ടി രക്ഷിക്കാൻ സെകലൻ, പുനയിൽ തിയേറ്റർ നടത്തിയിരുന്ന അമ്മാവൻ വന്നാൽ കള്ളവാങ്ങിക്കൊടുക്കാൻ സെകലൻ, അദ്ദേഹത്തിനു വേണ്ടി രാജമ്മയോട് വിഷയം സംസാരിക്കാനും പത്താഴംവച്ചിരുന്ന മുറി അടിച്ചുവാരി വൃത്തിയായി തയ്യാറാക്കാനും സെകലൻ, അമ്മാവന്റെ യജ്ഞം കഴിഞ്ഞ് അനന്തര ശുശ്രൂകൾ നല്കി രാജമ്മയെ ആരും കാണാതെ പറഞ്ഞയയ്ക്കാൻ സെകലൻ, പാമ്പിനെ തല്ലിക്കൊല്ലാൻ സെകലൻ, മഴവരുമ്പോൾ പശുവിനെ അഴിച്ച് തൊഴുത്തിൽ കെട്ടാനും കെട്ടാത്ത രീതിക്ക് ചീത്ത കേൾക്കാനും സെകലൻ, (കൊ)വമ്മയെ വീട്ടിൽനിന്നും പറഞ്ഞയയ്ക്കുന്ന കാരണക്കാരൻ സെകലൻ. (കോവമ്മ അമ്മൂമ്മയുടെ പണിക്കാരിയായിരുന്നു. അവരുടെ മകനെ ഞാനീയിടെ കോട്ടയത്തുവച്ചു കണ്ടു.) എന്നു വേണ്ട, എല്ലാത്തിനും സെകലൻ. സെകലൻ ശാന്തസ്വഭാവിയായിരുന്നു. ആരെന്തു പറഞ്ഞാലും സെകലന് പരാതിയില്ല. യഥാർത്ഥ കർമ്മയോഗി. കോപമെന്തെന്നറിയാത്തവൻ. ഒരിക്കൽ അമ്മൂമ്മ പറയുന്നതു കേട്ടിട്ടുണ്ട്: ''ഇവനെ വാസ്തവത്തിൽ സൃഗാലൻ എന്നാണു വിളിച്ചിരുന്നത്—പഴയകാലത്തു്. പിന്നെ, തലമുറകളായി വിളിച്ചുവിളിച്ച് സൃഗാലൻ തേഞ്ഞു തേഞ്ഞു് സെകലനായതാ.''



സത്യംപറഞ്ഞാൽ അയാളുടെ പേരു് വാസുകി എന്നായിരുന്നു. പൂനയിലെ അമ്മാവൻ മാത്രമേ സെകലനെ വാസുകി എന്നു വിളിക്കാറുള്ളൂ. അദ്ദേഹം പറയുന്നതു്, മഹാത്മാഗാന്ധി കീ ബോലോ ഭാരതമാതാ കീ എന്നൊക്കെപ്പറയുന്നതുപോലെയാണ് അയാൾക്ക് വാസുകി എന്ന പേരുണ്ടായതെന്നാണ്.

പൂനയിലെ അമ്മാവൻ (നമുക്കിനി അദ്ദേഹത്തെ സൗകര്യാർത്ഥം പൂനയമ്മാവൻ എന്നു വിളിക്കാം.) വീട്ടിൽ വന്നു കഴിഞ്ഞാൽ വീട് ഉണരും. ഒരു തരം ഉത്സവ പ്രതീതിയാണവിടെ. കൊച്ചുകുട്ടികളായ ഞങ്ങളുടെ നീണ്ട തലമുടി (ഈയം പൂശുകാരുടെപോലെ എന്നാണന്നു പറഞ്ഞിരുന്നതു്.) വെട്ടിക്കുക, നഖം വെട്ടി വെടിപ്പാക്കുക, ഞങ്ങളോടൊപ്പം തോട്ടിൽ തകർത്തു കുളിക്കുക കൂടാതെ പ്രദോഷം നോക്കുമ്പോൾ ഞങ്ങളിലൊരാളെ കയ്യാളായെടുത്ത് പൂവൻ, ഞാലിപ്പൂവൻ എന്നീ മുദ്രാഫലങ്ങൾ ആവശ്യത്തിലേറെ തരിക ഇതൊക്കെ പൂനയമ്മാവന്റെ വിനോദങ്ങളായിരുന്നു. ഞങ്ങളെ സൈഗാളിന്റെയും തലത് മഹമ്മദിന്റെയും പാട്ട് അർത്ഥം പറഞ്ഞു തന്നു പാടിപ്പഠിപ്പിക്കുകയും അമ്മൂമ്മയ്ക്ക് വൈക്കം മുഹമ്മദുബഷീറിന്റെ കൃതികൾ വായിച്ചു കേൾപ്പിച്ചു കൊടുക്കുകയും ചെയ്തിരുന്നതും പൂനയമ്മാവനല്ലാതെ മറ്റാരുമായിരുന്നില്ല. തേങ്ങയിടാൻ വരുന്നവരോടും പാടത്തു് പണിയുന്നവരോടും വളരെ അടുത്തുപെരുമാറിയിരുന്ന അദ്ദേഹത്തെ ഞങ്ങൾക്കെല്ലാം വലിയ ഇഷ്ടമായിരുന്നു എന്ന് പറയേണ്ടതില്ലല്ലോ.

നേരെമറിച്ച് ഞങ്ങളുടെ വലിയമ്മാവൻ—കാരണവർ—നിങ്ങൾ പ്രതീക്ഷിച്ചതുപോലെതന്നെ വലിയ ഒരച്ചടക്കവാദിയായിരുന്നു ഞങ്ങളോടൊന്നും കാര്യമായി സംസാരിക്കാതെ ഞങ്ങളെ നിരന്തരം, വെറുതെ (എല്ലാക്കുട്ടികൾക്കും തോന്നുന്നതുപോലെ) അടിക്കുകയും ചെയ്തിരുന്നു. പക്ഷേ അദ്ദേഹം ഒരു സാഹിത്യകുതുകിയും സാഹിത്യകാരനും ആയിരുന്നുവെന്നസത്യം മറച്ചുവച്ചുകൂടാ. (See, it is in the family.) കഥാപഞ്ചകം അഥവാ കൈരളീകങ്കണം, ജീവിതാദർശം എന്നീ പുസ്തകങ്ങളും ഓരോ കൊല്ലവും തിരുവാതിരയ്ക്ക് എഴുതിക്കൊടുത്തിട്ടുള്ള അസംഖ്യം തിരുവാതിരപ്പാട്ടുകളും അദ്ദേഹത്തിന്റെ കൃതികളത്രേ. ഞങ്ങളുടെ വീട്ടിലെ സ്ത്രീകൾ, അമ്മാവ വിരചിതമായ പാട്ടുകളേ തിരുവാതിരക്കളിക്ക് ഉപയോഗിക്കാറുള്ളൂ. അല്ലാതെ 'ഗണപതേ മാം പാലയ ഗൗരീതനയ' എന്നൊന്നും മൂന്നാംകിട പാട്ടുകൾ പാടാറില്ല. പക്ഷേ ഒരു കാര്യം. 'സാമ്യം അകന്നോരുദ്യാനം' പാടിക്കളിച്ചിരുന്നു. അതിനുപിന്നിലൊരു കഥയുണ്ട്. ഓർമ്മിപ്പിച്ചാൽ ഞാനതു് പിന്നീടൊരിക്കൽ പറഞ്ഞുതരാം. അദ്ദേഹത്തിന്റെ ദശാവതാരം കുമ്മി, ആ നാട്ടിലെല്ലാവരുംപാടിക്കളിച്ചിരുന്നതാണെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. (വലിയമ്മാവൻ രചിച്ച തിരുവാതിരപ്പാട്ടുകളെല്ലാം, അതെ, എല്ലാംതന്നെ ഇപ്പോൾ പെരുമ്പാവൂർ താമസിക്കുന്ന എന്റെ വലിയമ്മയ്ക്കറിയാം.) കവിതകളിൽ എനിക്കാകെ ഓർമ്മയുള്ളതു് 'സഹകരണം' എന്ന സാരോപദേശകവിതയിലെ ആദ്യത്തെ രണ്ടു വരി മാത്രമാണ്.

കണികണ്ടൊരു ഗോതമ്പു-
മണി കൊച്ചു പിപീലിക

എന്നാണതിന്റെ തുടക്കം.

കഥകളിൽ പ്രസിദ്ധമായവ ''കാരണവരുടെ കഠിനകൈ'', ''ഭാർഗ്ഗവിയുടെ ഭാഗധേയം'' എന്നീ കഥകളാണ്. (ഭാർഗ്ഗവി എന്നായിരുന്നു അദ്ദേഹത്തിന്റെ ഭാര്യയുടെ പേരും.)



പൂനയമ്മാവന് യാദവരായ സുഹൃത്തുക്കളുണ്ടായിരുന്നു. സെകലൻ വരുത്തിക്കൊടുക്കുന്ന സുരയടിച്ചവരെല്ലാം പുറംപറമ്പിൽ (അന്നൊക്കെ ഞങ്ങൾക്ക് ധാരാളം പുറംപറമ്പുണ്ടായിരുന്നുവെന്നോർക്കണം. ചാലേപ്പണിക്കന്മാർ കഴിഞ്ഞാൽ ആ കരയിലെ ഏറ്റവും വലിയ ജന്മികൾ ഞങ്ങളായിരുന്നു.) ഉന്മത്തരായി ഉറക്കെച്ചിരിക്കുക, ചിലപ്പോൾ ഉരുട്ടിപ്പിടിക്കുക എന്നീ പ്രവൃത്തികളിൽ മുഴുകിയിരുന്നു. അപ്പോഴാണവർ സെകലനെക്കൊണ്ട് പാട്ടുപാടിക്കുന്നതു്. സത്യത്തിൽ സെകലന് ഒരു പാട്ടേയുള്ളൂ. ഓരോ വരിയും തുടങ്ങുന്നതു് 'അ' എന്നാണ്; ആ പാട്ട് അവസാനിക്കുന്നതും അങ്ങനെതന്നെ.

'അ കാലാരിസംഭവനായ മുനീന്ദ്രൻ
അ കാളിന്ദിതന്നിലിറങ്ങി പതുക്കെ
അ കാഷായവസ്ത്രം നനച്ചും പിഴിഞ്ഞും

എന്നിങ്ങനെയാണ് ആ പാട്ടിന്റെ ഒരു പോക്ക്. ഈ പാട്ടിനൊത്തു് പൂനയമ്മാവനും കൂട്ടരും തിരുവാതിരക്കളിയുടെ ഒരു വികൃതാവതരണം നടത്തും. അങ്ങ



നെ മത്തുപിടിച്ചുകഴിഞ്ഞാൽ സെകലന്റെ പാട്ടുതീരും. പിന്നെപ്പിന്നെമാത്രം, അമ്മാവൻ സെകലനെ വേറാരും വിളിച്ചിട്ടില്ലാത്തൊരു പേരുവിളിക്കും. അതാണിക്കഥയുടെ പേരു്.

അതായതു് മുമ്പ്, വളരെ വളരെമുമ്പ്, യുഗങ്ങൾക്കു മുമ്പ് നാരായണൻ എന്ന നാമധാരിയായ ഒരു അരിവയ്പുകാരൻ ഞങ്ങളുടെ വീട്ടിലുണ്ടായിരുന്നു. ആ നാരായണനു് കോവമ്മ (മുമ്പു പറഞ്ഞ കോവമ്മ—അമ്മൂമ്മയുടെ പണിക്കാരി.)യുടെ അമ്മൂമ്മയിലുണ്ടായ തുപുത്രനാണു് സെകലൻ എന്നാണു് സൂചന. ഇതു കേൾക്കുമ്പോൾ സെകലന്റെ മുഖം വാടും—കരിയില്ല. ഏകാഗ്രതയോടെ കള്ളുകുടത്തിലേക്കു് കുറെനേരം നോക്കിയിരുന്നിട്ടു് ചാടിയെണീററു് ഒററമോന്തിനു് കുടത്തിൽ ബാക്കിയുള്ള കള്ളുമുഴുവൻ സെകലനകത്താക്കും. ഇങ്ങനെയാണു് ആ ററീ സെറിമണി അവസാനിക്കുക. എല്ലാ മദ്യപാനയോഗങ്ങളും ഈ നാരായണനൈതെലമേ എന്ന വിളിയിൽ ഒടുങ്ങുന്നു. മദ്യപാനത്തിന്റെ കടുത്ത എതിരാളിയായ വലിയമ്മാവൻ സമാധാനിക്കും. ''ഹാങ്—എന്തായാലും നാരായണനാമത്തിലാണല്ലോ അവസാനം. അത്രയും ഭേദം.''

പൂനയമ്മാവൻ ഒരു ചട്ടമ്പിക്കുമിയായിരുന്നു. അദ്ദേഹം അടിച്ചുവീഴ്ത്തിയിട്ടുള്ള കശ്മലന്മാരുടെ എണ്ണം വളരെയാണു്. അവരെല്ലാം ആറടിപ്പൊക്കമുള്ള ആജാനബാഹുക്കളും കൈയിലെല്ലാ വിരലിലും മോതിരം (കല്ലുവച്ചവ) ഇട്ടവരും തിളങ്ങുന്ന ചുരുണ്ടമുടിയുള്ളവരും മൂന്നുസെല്ലിന്റെ ടോർച്ചു് പിടിച്ചവരും 'ഫിജിസിൽക്കു്' ജുബ്ബയിട്ടവരും രാജാക്കന്മാരെപ്പോലെ ഇരുന്നവരും ആയിരുന്നു. ചിലപ്പോഴൊക്കെ കഥകളിൽ ചില ചില്ലറ വ്യത്യാസങ്ങളുണ്ടാകുമെന്നതൊഴിച്ചാൽ കഥയുടെ ചട്ടക്കൂടു് പൊതുവേ ഒന്നുതന്നെയാണു്. എല്ലാക്കഥയുടേയും അന്ത്യം, ജീവനുവേണ്ടി കേണപേക്ഷിക്കുന്ന രാജതേജസ്വിയായ അതികായനെ കരുണയോടെ വിട്ടയയ്ക്കുന്നതായാണു്.

വീരസ്യകഥകൾ പറയുന്നതിൽ അമ്മാവനും കൂട്ടുകാരും തമ്മിൽ ഒരു ധാരണയുണ്ടായിരുന്നതായിനമുക്കു കാണാം. ഒരാൾ നടത്തിയ പരാക്രമത്തെക്കുറിച്ചു് മറെറാരാൾ പറയുക—പണ്ടു് ചെറിയ ക്ലാസ്സുകളിൽ ക്ലാസ്സുപരീക്ഷകളുടെ ഉത്തരക്കടലാസു് കൈമറിച്ചു് ഒരു കുട്ടിയുടെ കടലാസു് വേറൊരുകുട്ടി നോക്കുന്നതുപോലെ. ഒരിക്കൽ ഒരു കഥയിൽ അമ്മാവൻ തല്ലിയതു് മേൽ വിവരിച്ചവണ്ണം രൂപമുള്ള ഒരു പെലയനെയായിരുന്നു—സിനിമാക്കൊട്ടകയിൽ വച്ചു്. പക്ഷെ അതേ കഥ പിന്നൊരിക്കൽ പറഞ്ഞുവന്നപ്പോൾ അത്തവണ കൊട്ടകയുടെ മാനേജരെത്തല്ലിയെന്നായി. രൂപം ഒന്നുതന്നെയെങ്കിലും തസ്തിക മാറിയതുകൊണ്ടു് ഞങ്ങൾ ആ കഥയ്ക്കു് 'പെലയൻ മാനേജരായ കഥ' എന്ന പേരിട്ടു. (പത്രാധിപക്കു് കഥയുടെപേരു് മാററാനധികാരമുണ്ടെന്നു് നമുക്കറിയാം. എന്റെതന്നെ ഒരു കഥ 'മാതൃഭൂമി'യിൽ വന്നതു് മാററിയ തലക്കെട്ടോടെയാണല്ലോ. പിന്നെയാണോ ഇതു്!)



പൂനയിലെ അമ്മാവൻ അവിവാഹിതനായിരുന്നു. കാര്യങ്ങൾ നേരെചൊവ്വേ തുറന്നടിച്ചുപറയുന്ന പ്രകൃതമായിരുന്നു അദ്ദേഹത്തിന്റേതു്. അദ്ദേഹത്തിൽനിന്നാണു് ഞാനാദ്യമായി 'ഹിപ്പോക്രസി' എന്ന വാക്കു് കേൾക്കാനിടയായതു്. അർത്ഥം മനസ്സിലായില്ലെങ്കിലും എന്തോ വേണ്ടാത്ത, കൊള്ളരുതാത്ത ഒരു സ്വഭാവമാണതെന്നു് എനിക്കന്നേ തോന്നി. (പക്ഷേ ഇപ്പോഴാണു മനസ്സിലാവുന്നതു്, നമ്മുടെ ജീവിതത്തിലുടനീളം—കഥയെഴുത്തിലുംപ്പെടെ — പ്രത്യക്ഷപ്പെടുന്ന ഒരു ചിരഞ്ജീവിയാണു് —വിഭീഷണൻ—ഈ ഹിപ്പോക്രസിയെന്നു്.) അമ്മാവൻ ഒരിക്കൽ അമ്മൂമ്മയോടു ചോദിക്കുന്നതു കേട്ടു: ''സുന്ദരിയായ ഒരു പെണ്ണിനെക്കണ്ടിട്ടു് കാമം ഉണർന്നതിലെന്താണു തെററു്? കണ്ടിട്ടുകണ്ടില്ലെന്നു നടിക്കുന്നവൻ സൽസ്വഭാവി; അല്ലാത്തവൻ ദുർമാർഗ്ഗി. ഈ സദാചാരബോധത്തിൽ എന്തോ പന്തികേടുണ്ടു്.'' അമ്മൂമ്മ മറുപടി ഒന്നുംപറഞ്ഞില്ല. അമ്മാവൻ അങ്ങനെ പറയാനുണ്ടായ സാഹചര്യം സെകലനാണു് എനിക്കു പറഞ്ഞുതന്നതു്. ഒരു ദിവസം—നന്നായി മദ്യപിച്ചു് നാരായണനൈതെല ഘോഷത്തിലവസാനിച്ച ഒരു സാധാരണ ദിവസം—വലിയമ്മാവന്റെ ഭാര്യ കുളക്കരയിൽനിന്നും കുളികഴിഞ്ഞു വരുന്നതുകണ്ടു് പൂനയമ്മാവനു് വല്ലാതെ തോന്നി. എതിർപ്പുണ്ടായെന്നും ഇല്ലെന്നും അഭിപ്രായമുണ്ടു്. എന്തായാലും കുളികഴിഞ്ഞുവന്ന വലിയമ്മായിയുടെ മുണ്ടു് വീണ്ടും നനച്ചിട്ടുന്നതുകണ്ടു. (വലിയമ്മാവനു് അറുപത്തഞ്ചും അമ്മായിക്കു് നാല്പതും പ്രായം.) ഈ സംഭവത്തിനുശേഷം മറെറന്തൊക്കെ ഉണ്ടായെന്നെനിക്കറിയില്ല. പക്ഷെ വീട്ടിൽ പറയത്തക്ക ലഹളകളൊന്നും ഉണ്ടായില്ലെന്നുമാത്രം ഞാനോർക്കുന്നു. അമ്മായി പാമ്പിനെക്കണ്ടു് പേടിച്ചു വീണതാണെന്നാണു് ഞങ്ങൾക്കു പറഞ്ഞുതന്നിരുന്നതു്. അല്ല, ഒന്നാലോചിച്ചാൽ ഈ പാമ്പാണല്ലോ എല്ലാക്കുഴപ്പങ്ങൾക്കും കാരണക്കാരൻ!



അങ്ങനെയിരിക്കെയാണു് കറുത്തു പൊക്കംകുറഞ്ഞു് ഉറച്ച ശരീരമുള്ള ഒരു യോഗി വീട്ടിൽവന്നു കയറിയതു്. പല അദ്ഭുതപ്രവൃത്തികളും കാട്ടി അദ്ദേഹം എല്ലാവരേയും സ്തബ്ധരാക്കി. ആരുവേപ്പിന്റെ ഒരു കമ്പൊടിച്ചു് (സാമാന്യം വലിയതൊന്നു്) അതിലെ ഇല മുഴുവൻ സാവധാനം ശർക്കര തിന്നുന്നതുപോലെ തിന്നുക, നിർത്താതെ രണ്ടുകുടം വെള്ളം കുടിക്കുക എന്നിങ്ങനെ. (അതു പറഞ്ഞപ്പോഴാണോർക്കുന്നതു്, ഇദ്ദേഹത്തിന്റെ പേരിലറിയപ്പെട്ടിരുന്ന ചില കൃത്യങ്ങൾ അരവിന്ദൻ 'എസ്തപ്പാൻ' എന്ന സിനിമയിലുപയോഗിച്ചിട്ടുണ്ടെന്നു്. മുഖവുരയിൽ സൂചിപ്പിച്ച സിനിമാസംവിധായകനായ സുഹൃത്തു്, അരവിന്ദനാണെന്നു് ഇപ്പോൾ വായനക്കാർക്കു് മനസ്സിലായിക്കാണുമല്ലോ. ബുദ്ധിപൂർവ്വം ഞാനതാദ്യം മറച്ചുവച്ചതാണു്. പക്ഷേ അറിയാതെ പുറത്തുവന്നു. ഇതാണെനിക്കുള്ളൊരു കുഴപ്പം. വായ്തുറന്നു മനസ്സാനും തുറക്കണ്ടതു തുറക്കാനും എനിക്കു കഴിയാറില്ല.) പ്രസ്തുത യോഗിയുടെ വേഷത്തെക്കുറിച്ചു് എത്രയും കുറച്ചു പറയുന്നുവോ അത്രയും നന്നു്.

യോഗിനിയുടെ വരവോടെ സെകലനു് നില്ക്കാൻ സമയമില്ലാതായി: അയാളിൽ പല മാററങ്ങളും കണ്ടുതുടങ്ങി. വെറുതെ ഒരു ദിക്കിലേക്കു നോക്കിക്കൊണ്ടു് വളരെനേരം മിണ്ടാതിരിക്കുക, ഇടയ്ക്കു് ദീർഘനിശ്വാസം വിടുക, ചുമ്മാതെ മൂളുക, എത്രതവണവിളിച്ചാലും കേൾക്കാതിരിക്കുക, എല്ലാം വളരെ സാവധാനം ചെയ്യുക എന്നിങ്ങനെ. അയാളുടെ ചുറുചുറുക്കു് എവിടെയോ പോയി. അയാൾ സദാ മ്ലാനവദനനായി കാണപ്പെട്ടു. ഒരിക്കലും പണിക്കുറ്റതലാണെന്നു് മുറുമുറുക്കുകപോലും ചെയ്തിട്ടില്ലാത്ത സെകലനു് ഒന്നിലും മനസ്സുറയ്ക്കാതായി; താത്പര്യമില്ലാതായി. എന്താണിതിനൊക്കെക്കാരണം. യോഗിയുടെ വരവുമായി ഇതിനെന്തെങ്കിലും ബന്ധമുണ്ടോ എന്നൊന്നും എനിക്കറിയില്ല. ആ ഭാഗം ഞാൻ എന്നെക്കാൾ ഭാവനാശാലികളായ വായനക്കാർക്കു വിടുന്നു. ഏതായാലും ഏതോ പ്രായശ്ചിത്തത്തിനുവേണ്ടി മങ്കൊമ്പിലമ്പലത്തിലേക്കു കൊടുത്തുവിട്ട ഏഴു വെള്ളിരൂപയും കൊണ്ടുപോയ സെകലനെ പിന്നീടാരും കണ്ടിട്ടില്ല.

സെകലൻ വീട്ടിൽവന്നു കയറിയതെങ്ങനെയെന്നു പറയാൻ ഞാൻ മറന്നു. കണ്ടോ, ഇതാ പറയുന്നതു് ഒരു കാര്യവും അടുക്കും ചിട്ടയുമായിച്ചെയ്യാനോ പറയാനോ എനിക്കറിയില്ലെന്നു്. സെകലന്റെ അമ്മ മരിച്ചുകിടക്കുമ്പോൾ, ശവം പൊതിയാനുള്ള കോടിത്തുണിയും മററും വാങ്ങാൻ കൊടുത്തയച്ച രൂപയുംകൊണ്ടു് അങ്ങാടിക്കുപോയ സെകലനെ പിന്നെ കുറേ മാസങ്ങൾക്കു് ആരും കണ്ടില്ല. രാജമാണിക്കത്തിന്റെ നാടകക്കമ്പനിയുടെകൂടെ പോയെന്നാണറിഞ്ഞതു്. പിന്നെ വളരെക്കഴിഞ്ഞു് സ്വന്തം വീട്ടിലെത്തിയപ്പോൾ സെകലന്റെ അമ്മാവൻ കവളമ്മടലുകൊണ്ടടിച്ചെന്നും അങ്ങനെ ഓടി ഞങ്ങളുടെ വീട്ടിലെത്തിയെന്നുമാണു് കഥ.

ഇത്രയൊക്കെപ്പറഞ്ഞിട്ടും ഇതൊരു ചെറുകഥയുടെ കെട്ടുറപ്പിലേക്കു് വന്നില്ലെന്നുതോന്നുന്നു, അല്ലേ? ഒന്നോർത്താൽ, ഞാനിപ്പോഴൊരു ചെറുകഥ എഴുതിയില്ലെങ്കിൽത്തന്നെ എന്താണൊരു കുഴപ്പം? സാമാന്യം വരുമാനമാർഗ്ഗമുള്ള മാനസികരോഗ ചികിത്സാവിദഗ്ദ്ധനായൊരു ഡോക്ടറാണു ഞാൻ. ആ തൊഴിലു ചെയ്താൽ പോരേ, പക്ഷിശാസ്ത്രം? അതല്ല എഴുതിയേ അടങ്ങൂ എന്നാണു് വാശിയെങ്കിൽ ''മാനസികരോഗ വിദഗ്ദ്ധനോടു ചോദിക്കൂ'' എന്നൊരു പംക്തി നടത്തിക്കൂടേ? ഇത്തരം ചോദ്യങ്ങൾ ഞാൻ ന്യായമായും വായനക്കാരിൽനിന്നു പ്രതീക്ഷിക്കുന്നതുകൊണ്ടു് പറയാം, കേട്ടോളൂ. ഇതൊന്നും പോര. പ്രസിദ്ധി വേണ്ടേ? ചോദ്യോത്തര പംക്തി അസ്സൽ സാഹിത്യത്തിൽപ്പെടുമെന്നു് നമുക്കാർക്കും വിശ്വാസമില്ലല്ലോ. യഥാർത്ഥ സാഹിത്യകാരനാവണം, എന്നാലേ പ്രശസ്തിയുണ്ടാവൂ. അതിനേററവും സരളമായ മാർഗ്ഗം ചെറുകഥയാണു്. (മലയാള കവിത എഴുതണമെങ്കിൽ ഇംഗ്ലീഷ് പഠിക്കുകയും പഠിപ്പിക്കുകയും വേണമെന്നല്ലേ ഇന്നത്തെ നില.) തന്നെയുമല്ല, അവനവനുള്ളതല്ലാത്തതു് ബാക്കിയുള്ളവരെ ധരിപ്പിക്കാതെങ്ങനെ പ്രസിദ്ധനാവും?

ഈ കഥ ആത്മകഥാരൂപത്തിലെഴുതാൻ രണ്ടു കാരണങ്ങളുണ്ടു്. ഒന്നു്, ഇതേതെങ്കിലും വിമർശകൻ വിമർശിക്കാൻ ശ്രമിച്ചാൽ ഇതിലെ 'ഞാൻ'നെ ഞാനായി തെററിദ്ധരിക്കാനിടയുണ്ടു്. (ഇന്നത്തെ ചില വിമർശകർക്കും എന്നെ പരിചയമുണ്ടു്.) അവർക്കു തെന്നിവീഴാനുള്ള പഴത്തൊലികളാണീ ആത്മകഥാകഥനരീതിതന്നെ. രണ്ടു്, എന്നെങ്കിലും ഇതൊന്നുകൂടി വലിച്ചുനീട്ടിയെഴുതി അക്കാദമിക്കു സമർപ്പിച്ചാൽ പലവകയിനത്തിലൊരു സമ്മാനം കിട്ടാനും സാദ്ധ്യതയുണ്ടെന്നു് നിങ്ങൾ മനസ്സിലാക്കണം. അങ്ങനെയൊക്കെ വന്നുപെട്ടാൽ—ഡോക്ടർമാരുടെ ഇടയിൽ ഒരു സാഹിത്യകാരൻ; സാഹിത്യകാരന്മാരുടെയിടയിൽ ഒരു ഡോക്ടർ. സുഖകരമായ ഒരുതരം വവ്വാലിമ!

വാസ്തവത്തിൽ (എന്താണാവോ ഈ വാസ്തവം!) സക്കറിയയെപ്പോലെ ഒരു



നല്ല കഥയെഴുതാനൊന്നും എനിക്കറിയാമേലെന്നു് എനിക്കു പോലും അറിയാം. അയ്യോ, ഇപ്പോഴാണോർത്തതു്. ഈ സക്കറിയയ്ക്കുപോലും എന്നെ അറിയത്തില്ലെന്നു പറയാൻ പററത്തില്ല. അദ്ദേഹത്തിന്റെ ''ഒരിടത്തു്'' എന്ന കഥ ഞാനാണേ ഇംഗ്ലീഷിലാക്കിയതു്, തിരിഞ്ഞോ?



# പി. സുരേന്ദ്രൻ

# കാഴ്ച

**കാ**ഴ്ച്ചയും കർമ്മവും തമ്മിലുള്ള വൈരുദ്ധ്യാത്മകബന്ധം നിർദ്ധാരണം ചെയ്യുന്ന ഒരു ചൈനീസ് നാടോടിക്കഥയുണ്ട്. നല്ലകർമ്മം ചെയ്തു ചെയ്ത് ജന്മശാപമായ അന്ധതയെ അല്പാല്പമായി മറികടന്ന് കാഴ്ച തിരിച്ചുവാങ്ങിയ ലൂഷൻ എന്ന ബാലനെക്കുറിച്ചുള്ളതാണ് ഈ കഥ.

കാഴ്ചയെക്കുറിച്ച് പുതിയൊരൊളിവ് എനിക്കുണ്ടാവുന്നത് ഈ കഥയിൽനിന്നാണ്. അതോടെ സ്വന്തം കാഴ്ചയിൽ ഊററംകൊണ്ട് അധമമായ മാർഗ്ഗങ്ങളിലൂടെ ഞാൻ സഞ്ചരിച്ചുതുടങ്ങി. കഴിഞ്ഞ ജന്മത്തിൽ നല്ല കർമ്മങ്ങൾമാത്രം ചെയ്തുപോന്നതുകൊണ്ട് എനിക്കു കൈവന്ന മഹാഭാഗ്യമാണ് കാഴ്ച. അതുകൊണ്ട് ഈ ജന്മത്തിൽ നല്ലകർമ്മങ്ങൾ ചെയ്യേണ്ടതില്ല. ഇതായിരുന്നു എനിക്കുണ്ടായ വെളിപാട്.

പക്ഷെ, ഒരു വിശ്വാസവും മൺകടത്തിൽ കൊണ്ടുനടക്കാൻ കഴിയുകയില്ലെന്ന് എനിക്കിപ്പോൾ ബോദ്ധ്യമായി. കുടം പൊട്ടിപ്പോകുമ്പോൾ ജലം അതിന്റെ ലക്ഷ്യത്തിലേക്ക് യാത്രപോകുന്നതുപോലെ വിശ്വാസവും.... •

ഇതാ, രണ്ടു പൊട്ടക്കണ്ണുകളിൽനിന്ന് നീണ്ടുവന്ന കുന്തമുനയിലുടക്കി എന്റെ മൺകുടം ഉടഞ്ഞുപോയിരിക്കുന്നു. ഈശ്വരാ ഈ കുരുടൻ എവിടെയായിരിക്കും എന്നെ കൊണ്ടെത്തിക്കുക?

പുഴയുംകടന്നു പോകേണ്ട ഉച്ചയാത്രയിൽ പാതയോരത്തേക്ക് തുറന്നുവച്ച ഇടവഴിയുടെ വാതിലിലൂടെയാണ് കുരുടൻ എന്റെ മുമ്പിൽ പിറന്നുവീണത്. കുരുടൻമാരിൽ സാധാരണ പ്രകടമാവുന്ന ഹതാശമായ മുഖഭാവമായിരുന്നില്ല അയാളുടേതെന്ന് ഞാൻ ആദ്യമേ ശ്രദ്ധിച്ചിരുന്നു. യാത്രകളിൽ നമ്മെ പിന്തുടരുന്ന കുരുടൻമാരെ എപ്പോഴും നിരാകരിക്കണമെന്ന് എന്റെ ഒരു ചങ്ങാതി പറയുമായിരുന്നു. യാത്രകളിൽ കുരുടൻമാർ വേതാളമാവും എന്നായിരുന്നു അവന്റെ കണ്ടുപിടിത്തം. ഈവാക്കുകളോർത്തിട്ടും എനിക്കെന്തുകൊണ്ടോ കുരുടനെ ഉപേക്ഷിച്ച് നടന്നുപോകാൻ കഴിഞ്ഞില്ല. ചോദ്യങ്ങളുടെ കൊളുത്തുകളില്ലാത്ത വചനങ്ങളുമായി തപ്പിത്തടയാതെ നടന്നുപോകുന്ന കുരുടനെ മറികടന്നുപോകണമെന്ന ആഗ്രഹം എന്നിലുണർന്നതേയില്ല.

ഇരുവശവും ഇടതൂർന്ന മുളങ്കാടുള്ള വഴിയിലൂടെ കടന്നുപോകവെ കുരുടൻ എന്നെ വിസ്മയിപ്പിക്കുകതന്നെ ചെയ്തു. പിറവികൊണ്ടപ്പോൾത്തന്നെ താനൊരു കുരുടനായിപ്പോയതിനെപ്പററി സംസാരിച്ചുതുടങ്ങിയ അയാൾ, മുളങ്കാടിനടുത്തെത്തിയതും ആഹ്ലാദത്തിന്റെ ഉന്മത്താവസ്ഥയിലേക്ക് ഉയർന്നുപൊങ്ങുകയും, യാത്രയിലെവിടെയോ വച്ച് പിന്നിട്ട മലയുടെ താഴ്‌വാരത്തിലെ വയലററുനിറമുള്ള പൂക്കൾവിടരുന്ന മരങ്ങളെക്കുറിച്ചും തരിശിലെ ഒരുതരം കള്ളികളിൽ വിടരുന്ന ഭീമാകാരങ്ങളായ വെളുത്ത പൂക്കളെക്കുറിച്ചും സംസാരിക്കാൻ തുടങ്ങി. അയാളുടെ മനസ്സാകെ വസന്തത്തിന്റെ ലഹരിയിൽ തിളച്ചുമറിയുകയായിരുന്നു അപ്പോൾ. മുളങ്കാടുകൾ അവസാനിക്കവെ അയാൾ പറഞ്ഞു:

''മുളകൾ ഓറഞ്ചു നിറമാർന്ന പൂക്കൾക്ക് ജന്മംകൊടുക്കാൻ കഴിയുന്നവയായിരുന്നെങ്കിൽ.''

മഹാദ്ഭുതത്തിന്റെ നീർക്കുത്തിലേക്ക് ഞാൻ എടുത്തെറിയപ്പെട്ടു. ആ ചുഴിയിൽപ്പെട്ട് ചുററിക്കറങ്ങവെ, ഞാൻ കുരുടനെ മറികടന്ന് അയാളുടെ കണ്ണുകളിലേക്ക് ഉററുനോക്കി.

ഏതൊരു മനുഷ്യനാണ് നുണപറയാൻ പാടില്ലാത്തത്?

പക്ഷേ, അയാളുടെ കണ്ണുകളുടെ സ്ഥാനത്ത് മഞ്ഞ കലർന്ന തവിട്ടുനിറമുള്ള രണ്ടു ഗോളങ്ങൾ പിടഞ്ഞുകൊണ്ടിരുന്നു. ആ കണ്ണുകൾ കാഴ്ചയുള്ളവയാണെന്ന് വിശ്വസിക്കാനുള്ള മൂഢത്വം എനിക്കില്ലായിരുന്നു.

കുരുടൻ വല്ലാത്ത ചിരിചിരിച്ചു.

''പൊട്ടക്കണ്ണിന്റെ കാഴ്ചയിൽനിങ്ങൾക്ക് അദ്ഭുതം തോന്നുന്നു. അല്ലേ?''

പിന്നെ, അയാളൊന്ന് നിശ്വസിച്ചു.

''പെരുവിരൽ കനിഞ്ഞെടുത്താൽ ഇങ്ങനെയൊക്കെത്തന്നെയാണ് സംഭവിക്കുക.''

''പെരുവിരലോ?''

എനിക്കൊന്നും മനസ്സിലായില്ല.

പാതയും കഴിഞ്ഞ് ഞങ്ങൾ പുഴയുടെ മണൽത്തിട്ടിലേക്കിറങ്ങിയിരുന്നു. അപ്പോൾ അറുത്തുമാററപ്പെട്ട പെരുവിരലിന്റെ കഥ അയാൾ പറഞ്ഞുതുടങ്ങി.

ജന്മശാപമായ ആന്ധ്യവുംപേറി വഴികളൊന്നും തിരിച്ചറിയാതെ പേപിടിച്ചോടിയതും പെരു വിരലിൽ തടഞ്ഞുവീണതും അത് കനിഞ്ഞെടുത്തപ്പോൾ തലച്ചോറിൽ ഒരു കുരു പൊട്ടിപ്പിളർന്നതും, അതിന്റെ കാഴ്ചയിലൂടെ പോയകാലത്തിന്റേയും വരുംകാലത്തിന്റേയും വഴികൾ തിരിച്ചറിഞ്ഞതും...

അതു പറഞ്ഞ് അയാൾ ഇത്രയുംകൂടി കൂട്ടിച്ചേർത്തു.

അവന്റെ പെരുവിരൽ അനാഥമായി മണ്ണിൽ കിടന്നുകൂടായിരുന്നു. ഗതി കിട്ടാതെ അത് അവിടെത്തന്നെ കിടന്നാൽ പാമ്പായി പുനർജ്ജനിക്കുകയും ദുരന്തത്തിന്റെ മുദ്രകൾ കൊത്തിയുടത്ത് വിനാശത്തിന്റെ കൊടുങ്കാററ് അഴിച്ചുവിടുമെന്നും എനിക്കറിയാമായിരുന്നു. ദക്ഷിണയായിവാങ്ങിയ പെരുവിരൽ ഗുരുവും ഉപേക്ഷിച്ചിട്ടു പോയാൽ അത് കുരുടൻ കനിഞ്ഞെടുക്കുന്നതുതന്നെയാണ് നല്ലത്. കുരുടന് കാഴ്ച നൽകാൻ ആ പെരുവിരലിന് കഴിഞ്ഞേക്കും.

അതു പറഞ്ഞ് അയാൾ തന്റെ വടിയുടെ അററം മണലിൽനിന്ന് ഉയർത്തിക്കാണിച്ചു. ഞാൻ സൂക്ഷിച്ചുനോക്കി. അവിടം പെരുവിരൽ വിളക്കിച്ചേർത്തതുപോലെയുണ്ടായിരുന്നു. അതിന് ചേതനയററിട്ടില്ലെന്നും എനിക്കു തോന്നി.

ഞാനൊരു ചിലന്തിവലയിൽ അകപ്പെട്ടു കഴിഞ്ഞിരുന്നു. എനിക്ക് ഭയം തോന്നി. കുരുടൻ പിന്നെയും പറഞ്ഞുതുടങ്ങി:

''കാഴ്ചയുടെ ആരംഭം അവിടെ നിന്നായിരുന്നു. പൂക്കളിൽ നിന്നും മരങ്ങളിൽ നിന്നും എത്രപെട്ടെന്നാണ് ഞാൻ അകന്നുപോയത്. അന്ധമായ യാത്രയ്ക്കിടയിൽ ഞാൻ അവിശ്വാസപൂർവ്വം നിരാകരിച്ചത് എന്റെ കാഴ്ചപ്പുറത്ത് തെളിയാൻ തുടങ്ങിയപ്പോൾ ഞാൻ തളരുകയായിരുന്നു. കണ്ണുകൾ ചൂഴ്ന്നെടുത്ത് മുൾക്കാട്ടിലേക്കെറിയപ്പെട്ട അവന്റെ ശരീരം ഞാൻ കണ്ടു. കളിക്കളത്തിലെ വിജയപീഠത്തിൽ, മുന്നായി പകുത്ത് കത്തിനിറുത്തിയ അവളുടെ ശരീരം അഴുകുന്നതു ഞാൻ കണ്ടു. ഓ! അതൊന്നും എനിക്കോർക്കാൻ വയ്യ. എല്ലാററിനും സാക്ഷിയായി നടന്നുനടന്ന് എന്റെ സ്വാസ്ഥ്യം നഷ്ടപ്പെട്ടു. പേടിസ്വപ്നങ്ങളുടെ ആഴത്തിലേക്ക് ഞാൻ വീണുപോയി.''

''അപ്പോൾ നിങ്ങൾക്ക് പെരുവിരൽ ഉപേക്ഷിച്ചുകൂടായിരുന്നോ?''

ഞാനറിയാതെ ഒരു ചോദ്യം എന്റെ കരളിൽ നിന്ന് ഊരിത്തെറിച്ചു.

''സത്യത്തിൽനിന്ന് ഓടിയകലാൻ എനിക്കു വയ്യായിരുന്നു. ഈ പെരുവിരലും പേറി ഞാൻ നടന്നേ പററൂ; നീണ്ട യാത്രയ്ക്കിടയിൽ ഇതൊരു കുന്തമുനയായി മാറുന്നതുവരെ. അന്ന് ഞാനും ശത്രുവിനെ തിരിച്ചറിയും.''

അതു പറഞ്ഞ് അയാൾ നീണ്ട നിശ്വാസമയച്ചു.

ഞാനാകെ അസ്വസ്ഥനായിരുന്നു. വിഷയമാററം അനിവാര്യമാണെന്ന് എനിക്കുതോന്നി.

ഞാൻ ചോദിച്ചു:

''നാം പുഴയോരത്ത് എത്താറായി. തോണി കാത്ത് കുറേനേരം നിൽക്കേണ്ടിവരും. നിങ്ങൾക്ക് വണ്ടി തെററില്ലേ?''

കുരുടൻ ചിരിച്ചു.

''പുഴയോ?''

''അതെ! നിങ്ങൾക്ക് കാണാൻ കഴിയാത്തതുകൊണ്ടാണ്. മണൽത്തിട്ടിലൂടെയാണ് നാം നടക്കുന്നത്.''

''മണലോ?''

അയാൾ പിന്നെയും ചിരിച്ചു.

''മണ്ണും മണലും തമ്മിൽ ഒരു വ്യത്യാസവുമില്ല. എന്തിന്, പാറയും മണലുംപോലും സൃഷ്ടിയുടെ രണ്ടു രൂപങ്ങളല്ല. മണലിലേക്കെന്നപോലെ പാറയിലേക്കും പെരുവിരൽ ആഴ്ന്നുപോകും. നിങ്ങൾ ഇങ്ങോട്ടു നോക്കൂ.''

അയാൾ തന്റെ കാൽക്കീഴിലെ മണൽ വകഞ്ഞുമാററി. അപ്പോൾ അവിടെയൊരു പാറ വെളിവായി. കുരുടൻ തന്റെ വടിയുടെ പെരുവിരലററംകൊണ്ട് ആ പാറയിൽ കുത്തി. പെരുവിരൽ ചെളിക്കുഴിയിലേക്കെന്നപോലെ പാറയിലേക്ക് ആഴ്ന്നിറങ്ങി. എനിക്ക് വിശ്വസിക്കാനായില്ല. ഞാൻ ആ പാറയിൽ വലതുകാലിന്റെ പെരുവിരലററംകൊണ്ട് ഒരു കുത്തു വച്ചുകൊടുത്തു. ഞാൻ വേദനകൊണ്ട് പുളഞ്ഞു. വിരലിന്റെ അററംപൊട്ടി ചോരപൊടിഞ്ഞു. ശരിയായിരുന്നു. അതൊരു പാറതന്നെയായിരുന്നു.

ഭയം ക്രൂരമായി ആലിംഗനം ചെയ്തു. ദൈവമേ ഈ കുരുടൻ ഏതു ഗുഹയിലേക്കാണ് എന്നെ വലിച്ചിഴച്ചു കൊണ്ടുപോകുന്നത്?

ഞങ്ങൾ പുഴയോരത്ത് എത്താറായിരിക്കുന്നു എന്നറിഞ്ഞപ്പോൾ എനിക്ക് ആശ്വാസമായി. പുഴയോരത്തുവച്ച് കുരുടൻ കുട്ടികളുടെ കടംകഥയിലെ ചെരുപ്പ്*കുഴിലുമായിത്തീരാതിരിക്കില്ല.

പുഴയോരത്തെത്തിയതും ഞാൻ മറുകരയിലേക്കു നോക്കി. ഞങ്ങൾക്കു പോകാനുള്ള തോണി മറുകരയിൽ മറേറതോ യാത്രക്കാരനേയും പ്രതീക്ഷിച്ച് കിടക്കയായിരുന്നു. അതിങ്ങെത്താൻ കുറേ താമസിച്ചേക്കും.

പക്ഷെ, കുരുടൻ കടംകഥയിലെ കുതിരയായില്ല. അയാൾ ഒന്നും സംഭവിക്കാത്തതുപോലെ പുഴയിലേക്ക് കാലെടുത്തു വച്ചതും മഹാദ്ഭുതം സംഭവിച്ചു. വീതിയേറിയ നടവരമ്പുപോലെ ഒരു മണൽത്തിട്ട് പുഴയ്ക്കു കുറുകെ പിറവികൊള്ളുകയും അതിലൂടെ കുരുടൻ മറുകരയിലേക്ക് നടന്നുപോകുകയും ചെയ്തു. അയാളുടെ പിറകിൽ മണൽത്തിട്ട് ജലത്തിന്റെ ഗർഭത്തിലേക്കുതന്നെ അല്പാല്പമായി പിൻവലിഞ്ഞു. പുഴയുടെ മറുകരയിലൂടെ കുരുടൻ നടന്നുപോകുന്നത് സ്വപ്നത്തിലെന്നപോലെ ഞാൻ കണ്ടു.

അതോടെ എന്റെ വിശ്വാസം തകിടംമറിഞ്ഞു.

കുരുടൻ കണ്ണും കാഴ്ചയും രണ്ടായി വെട്ടിമാററിയിരിക്കുന്നു.

കാഴ്ച കണ്ണിന്റേതല്ല.

പിന്നെ എന്തിന്റേതാണ്?

അതോർത്ത് വ്യാകുലപ്പെട്ട് ഞാൻ തോണിയും കാത്തുനിന്നു.

---

* ഓട്ടം കുതിര, ചാട്ടംകുതിര, വെള്ളം കണ്ടാൽ നിൽക്കും കുതിര. (ചെരുപ്പിനെക്കുറിച്ചുള്ള കടംകഥ)





# പുനത്തിൽ കുഞ്ഞബ്ദുള്ള

# കലീഫ

## എട്ട്

മലകയറിവരുന്ന അഭയാർത്ഥികൾ വടകരസ്റ്റേഷനിലാണ് തീവണ്ടിയിറങ്ങുക. അവിടെനിന്ന് ഒരു ജഡ്ക്കവണ്ടി വിളിച്ച് സ്വന്തം ഗ്രാമത്തിലേക്ക് പോകുന്നു.

മകന്റെ കാര്യത്തിൽ പ്രതീക്ഷ മുളച്ചതോടെ ആയിഷ സദാ കാതോർത്തിരിക്കുക പതിവായി. ജഡ്ക്കവണ്ടിയുടെ ഒച്ച കേട്ടാൽമതി ആയിഷ ഓടിവന്ന് കിളിവാതിലിലൂടെ റോഡിലേക്ക് നോക്കും. മാച്ചനാരിക്കുന്നിന്റെ വളവിൽ വണ്ടി ഒരു പൊട്ടുപോലെ പ്രത്യക്ഷപ്പെടുന്നതു കാണാം. അടിവച്ചടിവച്ച് മുന്നോട്ട് വന്ന് തന്റെ വീട്ടിന്റെ മുന്നിൽ നിറുത്താതെ കതിര ഓടിപ്പോകുമ്പോൾ ഒരു നിശ്വാസത്തോടെ ആയിഷ അടുക്കളയിലേക്ക് പോകും. കുളമ്പടികൾ നേർത്തു നേർത്തില്ലാതാവും.

പകൽസമയത്ത് സന്ദർശകരുടെ ബഹളം കാരണം ജഡ്ക്കവണ്ടിയുടെ ഒച്ച ശ്രദ്ധിക്കുവാൻ ആയിഷയ്ക്ക് സാധിക്കാതെവന്നു. വീട്ടിൽ വന്നണയുന്ന പുരുഷാരത്തെ ആയിഷ വെറുത്തു. കലീഫയെ മറെറവിടെയെങ്കിലും പറഞ്ഞയയ്ക്കാൻ അവൾ ആശിച്ചു. എന്തുചെയ്യും. കറാമത്ത്*ഉള്ള ആളാണല്ലോ കലീഫ. അദ്ദേഹം കോപിച്ചാൽ പൊടിയായതു തന്നെ.

രാത്രിയാകുന്നതോടെ എല്ലാം നിശ്ശബ്ദമാകുന്നു. വെപ്പുപുരയിലെ ശ്രമങ്ങളും വെളിച്ചെണ്ണക്കുപ്പികൾ ഇടയുന്ന ശബ്ദവും ആശ്രിതന്മാരുടെ അടക്കം പറച്ചിലുകളും ഒഴിച്ചുനിറുത്തിയാൽ വീട് നിശ്ശബ്ദമാണ്. ആയിഷ എല്ലാ രാത്രികളിലും കതിരക്കുളമ്പടിക്കായി കാത്തുകിടന്നു. വല്ലപ്പോഴും കേൾക്കുന്ന ജഡ്ക്കവണ്ടിയുടെ നീക്കം അവളെ നിരാശപ്പെടുത്തിക്കൊണ്ട് മാച്ചനാരി കുന്നു കയറിയിറങ്ങിപ്പോകും.

ജനങ്ങളുടെ പ്രവാഹം വർദ്ധിച്ചതോടെ കലീഫ നാൾക്കുനാൾ ക്ഷീണിച്ചു. ആളുകളോട് വർത്തമാനം പറഞ്ഞു പറഞ്ഞ് വൈകുന്നേരമാകുമ്പോഴേക്കും കലീഫയുടെ നാവു കുഴയും.

നാവു കുഴയുമ്പോൾ കലീഫ ഒരക്ഷരം മാത്രമേ പറയൂ. ആ അക്ഷരത്തെ ആശ്രിതന്മാർ വ്യാഖ്യാനിക്കും.

കലീഫ ''കു''എന്നു പറഞ്ഞാൽ ആശ്രിതൻമാർ ചോദിക്കും, രോഗി രാത്രികാലങ്ങളിൽ കുകാറുണ്ടോ? ഉണ്ടെങ്കിൽ രോഗിയുടെമേൽ ജിന്ന് കൂടിയിട്ടുണ്ട്.

'അ' എന്നു പറഞ്ഞാൽ അറക്കലെമ്പലത്തിന്റെ അടുത്തുകൂടി വല്ലപ്പോഴും പോയിട്ടുണ്ടോ എന്നും പോയിട്ടുണ്ടെങ്കിൽ അമ്പലത്തിലെ ഭഗവതിക്ക് എന്തോ അതൃപ്തിയുണ്ടെന്നും അതിന് പ്രതിവിധിയായി വരുംകൊല്ലത്തെ അറക്കലെമ്പലത്തിലെ തിറക്ക് ഒരു കോഴിയും ഒരു കുപ്പി നെയ്യും കൊടുത്താൽ മതിയെന്ന് വ്യാഖ്യാനിക്കും.

'ക്ഷ' എന്നു പറഞ്ഞാൽ ശത്രുപോകുമെന്നർത്ഥം.

ഇത്തരത്തിൽ ബഹളംനിറഞ്ഞ ഒരു ദിവസത്തിന്റെ രാത്രിയിൽ, കലീഫ പത്തായപ്പുറത്ത് ഇരിക്കാനാവാതെ അല്പനേരം കട്ടിലിൽക്കിടന്ന് മയങ്ങിപ്പോയി. മയക്കത്തിൽ കലീഫ പിറുപിറുത്തു.

''അബു, അബു.''

ആശ്രിതന്മാർ അകത്തേക്കോടിക്കയറി. ആയിഷയെ വിളിച്ചുണർത്തിക്കൊണ്ട് അട്ടഹസിച്ചു.

''അബു വരുന്നുണ്ട്.''

''അബു വരുന്നുണ്ട്.''

എന്നാൽ നിശ്ശബ്ദമായ രാത്രിയുടെ ആ യാമങ്ങളിൽ മാച്ചനാരിനിരത്തിൽ ജഡ്ക്കയുടെ ഒച്ച കേട്ടില്ല.

''പോ ബലാലെ.''

ആയിഷ കട്ടിലിൽ ചുരുണ്ടുകിടന്നു.

നേരം പുലരാൻ തുടങ്ങുന്നതേയുള്ളൂ. ഇരുട്ടിനെ മെല്ലെമെല്ലെ തഴുകിമാററി വെള്ളകീറാൻ തുടങ്ങി. *സുബഹിബാങ്കിന്റെ ശബ്ദം കാരക്കാട്ടെ പള്ളിയിൽ നിന്നുയർന്നു. ആയിഷയുടെ കാതുകളിൽ വാങ്കുവിളിക്കിടയിൽ, വരികൾക്കിടയിലെന്നപോലെ ഒരു ജഡുക്കയുടെ കിണി കിണി ശബ്ദവും കുതിരക്കുളമ്പടിയും മാറെറാലിക്കൊണ്ടു.

ആയിഷ ഞെട്ടിയുണർന്നു.

ജഡ്ക്കവണ്ടിയുടെ ശബ്ദം അടുത്തടുത്തു വന്നു. കുടമണിയൊച്ചയും കുതിരക്കുളമ്പടിയും അന്തരീക്ഷത്തെ വിരട്ടി. ശബ്ദത്തിന്റെ കനം കുറഞ്ഞുകുറഞ്ഞു വന്നു. ആയിഷയുടെ വീട്ടിന്റെ കോണിക്കരികെ ജഡ്ക്കവണ്ടി നിന്നു. ചില ശ്രുപങ്ങൾ അവിടെ അനങ്ങി. ആരോ വിളിച്ചു പറഞ്ഞു:

''അബു''

ആയിഷ കോലായിലേക്ക് ചാടിയിറങ്ങി. നടപ്പാതയിലൂടെ നേരെ നോക്കിയപ്പോൾ കൈയിൽ ഒരു തോൽപ്പെട്ടിയും തൂക്കി അതാ ഒരാൾ കോണികയറിവരുന്നു. അബുവിന്റെ ഗന്ധം ആയിഷയുടെ നാസാരന്ധ്രങ്ങളിൽ തുടികൊട്ടിക്കൊണ്ട് പാഞ്ഞുകയറി.

''എന്റെ മോനെ.''

ആയിഷ കോലായിൽനിന്ന് മുററത്തിറങ്ങി. പിന്നെ നടക്കാൻ കഴിഞ്ഞില്ല. കാലുകൾ കുഴഞ്ഞുപോയപ്പോൾ ആയിഷ നിലത്തുകിടന്നുകൊണ്ട് കിതച്ചു. കിടന്ന കിടപ്പിൽ തലയുയർത്തി കോണിക്കലേക്ക് നോക്കി. മകൻ നടന്നുനടന്ന് അടുത്തേക്കുവരുന്നു. ആയിഷ നടക്കാൻ സഹിയില്ലാതെ കൈകാലുകളിൽ ഇഴയാൻ തുടങ്ങി

''ഉമ്മാ.''

അബുവിന്റെ ശബ്ദം.

ഉമ്മയെ മകൻ കോരിയെടുത്തു.

ആയിഷ കരഞ്ഞു. അവരുടെ ചുടുകണ്ണുനീർ അണമുറിയാതെ ഒഴുകി.

അണമുറിയാത്ത ആ കണ്ണുനീർ ആകാശത്തിലേക്ക് വർഷിച്ചു.

കാരക്കാട്ടിൽ അന്ന് ആദ്യമായി ഇളംചൂടുള്ള മഴപെയ്തു.

ഉപ്പുനീരിന്റെ നീർച്ചാലുകൾ കാരക്കാട്ടിലെ കന്നിമണ്ണിലൂടെ ഒഴുകി.

താൻ കൊണ്ടുവന്ന തോൽബാഗ് തലയ്ക്കുവച്ച് ചായ്പിന്റെ അകത്ത് കട്ടിലിൽ വിരിച്ച പുൽപായയിൽ അബു കിടന്നു വിശ്രമിക്കാൻതുടങ്ങി. മൂന്നു മാസക്കാലം നടന്നു ക്ഷീണിച്ച കാലുകൾ ആയിഷ തൊട്ടുനോക്കി. മുരിയുടെ കുളമ്പുപോലെയിരിക്കുന്നു കാലുകൾ. കാലിന്നടിയിൽ ലാടവും തറച്ചിരിക്കുന്നു.

''യാ റഹ്മാൻ'' ആയിഷ നിലവിളിച്ചു.

''ശ്ശൂ...'' കൈവിരൽ ചുണ്ടി മകൻ ഉമ്മയെ നിശ്ശബ്ദയാക്കി. എന്നിട്ട് യുദ്ധത്തിന്റേയും അഭയാർത്ഥികളുടേയും കഥ പറയാൻ തുടങ്ങി.

ഒരു നാൾ വൈകുന്നേരം പെട്ടെന്നാണ് ബ്രിട്ടീഷ് വിമാനങ്ങൾ റങ്കൂൺസിററിക്കു മുകളിലൂടെ പറക്കാൻ തുടങ്ങി





യത്. അവർ ആയിരക്കണക്കിന് ലഘുലേഖകൾ താഴേക്ക് വിതറി.

ജപ്പാൻപട്ടാളം വരുന്നു. ഒഴിഞ്ഞു പോവുക, ഇതായിരുന്നു സന്ദേശം.

പക്ഷേ പിറേറന്നുതന്നെ അവർ വന്നു. ജപ്പാൻപട്ടാളം. അവർ നാടുമുഴുവൻ കയ്യടക്കി. അവരുടെ കറൻസിനോട്ടുകൾ പ്രചാരത്തിലാക്കി. പിന്നെ റങ്കൂണിൽ ജപ്പാന്റെ ഭരണമായിരുന്നു.

ഇന്ത്യക്കാർ നാട്ടിലേക്ക് കെട്ടുകെട്ടാൻ തുടങ്ങി. അബു വിററഴിക്കാൻ കഴിയുന്ന സാധനങ്ങളത്രയും വിററഴിച്ചു. എല്ലാം ജപ്പാൻ നോട്ടുകൾ സാരമില്ല. ഇന്ത്യയിലെത്തിയാലും ജപ്പാൻനോട്ട് ചെലവാകുമല്ലോ. ഇന്ത്യയിലും ജപ്പാൻകാർ വരുമല്ലോ.

പെട്ടെന്നാണ് റോഡുഗതാഗതം നിലച്ചത്. ജപ്പാൻപട്ടാളം റെയിലുകളും വലിച്ചുകളഞ്ഞു.

അങ്ങനെയാണ് ഒററക്കാളവണ്ടിയിൽ സാമാനങ്ങളുംകയററി ഇന്ത്യക്കാർ കാൽനടയാത്ര ആരംഭിച്ചത്. മലയടിവാരംവരെ കാളവണ്ടികൾവന്നു. കൂലിയും വാങ്ങി ബുദ്ധിമാൻമാരായ കാളവണ്ടിക്കാർ വണ്ടി മടക്കിത്തെളിച്ചു.



അങ്ങനെ ഞങ്ങൾ മലകയറി. അബുവിന്റെ കണ്ണുകൾ അടയുന്നു. അബു കഥ നിർത്തി.

മൂന്നു രാപകലുകൾ അവൻ ഉറങ്ങി. ഒരേകിടപ്പിൽ.

ഉറക്കത്തിൽ ഒരു ചുററികയും ഉളിയും ഉപയോഗിച്ച് മകന്റെ കാലിൽനിന്ന് ആയിഷ ലാടം ഊരിയെടുത്തു. തുരുമ്പുപിടിച്ച ആണി പുറത്തുവന്നപ്പോൾ കുറുത്തചോര പുറത്തേക്ക് ഒഴുകി.

അബു മെലിഞ്ഞ് എല്ലും തോലുമായിരിക്കയാണ്. മുടി കൊഴിഞ്ഞ് നെററിത്തടം പിന്നിലേക്ക് കയറിയിട്ടുണ്ട്. മുടിയാണെങ്കിൽ സായിപ്പിന്റേതുപോലെ ചെമ്പിച്ചിരിക്കുന്നു.

മകൻ ഉണരുന്നതുവരെ ഉമ്മയും ഒരേ ഇരിപ്പിലിരുന്നു. പണ്ട് അബുവിന്റെ ബാപ്പ ഗസലുകൾ എഴുതിക്കൊണ്ടിരുന്ന രാത്രികളിൽ ഉറക്കമൊഴിച്ചുനിന്നത് ആയിഷ അപ്പോൾ ഓർത്തു.

അബു ഉണർന്ന് ഉടനെ പരിഭ്രമത്തോടെ പെട്ടി തിരയുകയാണ്. പെട്ടി തലയ്ക്കടിയിലുണ്ടെന്നറിഞ്ഞപ്പോൾ അവന് സന്തോഷമായി. അവൻ പെട്ടി കെട്ടിപ്പിടിച്ചുകൊണ്ട് വീണ്ടും കണ്ണുകളടച്ചു.

ആയിഷ ചോദിച്ചു:

''എന്താ മോനെ ഈ തോൽപ്പെട്ടിയിൽ.''

അബു എഴുന്നേററിരുന്നു പെട്ടി തുറന്നു. നിറയെ ജപ്പാൻ നോട്ടുകൾ! അക്കാലമത്രയുമായിട്ടുള്ള അവന്റെ സമ്പാദ്യം.

എല്ലാം നഷ്ടപ്പെട്ട നിരാശനായ ആ ചെറുപ്പക്കാരൻ പെട്ടെന്ന് കരയാൻ തുടങ്ങി. അതുകണ്ടുനിന്ന ആയിഷയും കരഞ്ഞു. കരച്ചിൽ കൂട്ടക്കരച്ചിലായി മാറിയപ്പോൾ കലീഫ അകത്തേക്ക് കയറി. കലീഫയെ കണ്ടപ്പോൾ രണ്ടുപേരും എഴുന്നേററു നിന്നു. അബു പെട്ടിപൂട്ടി.

കലീഫ കുനിഞ്ഞ് തോൽപ്പെട്ടി തൊട്ടുതഴുകിക്കൊണ്ട് പറഞ്ഞു:

''മോനെ ഇത് പൂട്ടേണ്ടതില്ല. തുറന്നോളൂ. തുറന്നുവയ്ക്കൂ.'' ഇത്രയും പറഞ്ഞ് കലീഫ പുറത്തേക്കുപോയി.

അപ്പോൾ പെട്ടിയിൽ നിന്ന് എന്തോ കിലുങ്ങുന്ന ശബ്ദം കേട്ടു. വെളിപാട് കിട്ടിയപോലെ അബു പെട്ടി തുറന്നു.

പെട്ടിനിറയെ സ്വർണ്ണനാണയങ്ങളും നോട്ടുകെട്ടുകളും! ഇപ്പോൾ പെട്ടിയിലുള്ളത് ജപ്പാൻ നോട്ടുകളല്ല. പകരം ബ്രിട്ടീഷ് നോട്ടുകളാണ്. സ്വന്തം കണ്ണുകൾ ഒരന്യനെപ്പോലെ തന്നോടു പെരുമാറുന്നതായി അബുവിന് തോന്നി. അവന്റെ നീണ്ടനിശ്വാസങ്ങൾ മുറിയിൽ ചൂടേററി. ആയിഷ എല്ലാം കണ്ട് ചിറകററവളെപ്പോലെ തളർന്നിരുന്നു.

അവിശ്വസനീയമാംവണ്ണം.

നോട്ടുകെട്ടുകളെടുത്ത് അബു സൂക്ഷിച്ചുനോക്കി. ഒരു നോട്ട് വെളിച്ചത്തിനെതിരെ പിടിച്ചുകൊണ്ടു നോക്കി. നൂലുണ്ട്. വെള്ളയിൽ രാജാവിന്റെ തലയുണ്ട്. കലീഫ കള്ളനോട്ടടിച്ചതല്ല.

അപ്പോഴേക്കും കാരക്കാട്ട് പള്ളിയിൽ നിന്ന് ബാങ്കുവിളി മുഴങ്ങി.

''കലീഫാ...കലീഫാ.'' പുറത്തുനിന്നും ആരോ ഉച്ചത്തിൽ വിളിക്കുന്നു. ആയിഷ കോലായയിലേക്കിറങ്ങിച്ചെന്നു. കലീഫയുടെ പ്രധാന ആശ്രിതനായ ബീരാൻകുട്ടിയാണ്. അപ്പോഴാണ് പുറത്തെ പത്തായം ഒഴിഞ്ഞുകിടക്കുന്നത് ആയിഷ ശ്രദ്ധിച്ചത്. കലീഫയുടെ കമണ്ഡലുവും കരിമ്പടവും മേലങ്കിയും മാറാപ്പും ഒന്നുമില്ല. ഓടിക്കിതച്ചുകൊണ്ട് മററ് ആശ്രിതൻമാരും എത്തി. പാമ്പിലും വെളിയിലും ഇടവഴിയിലും കലീഫയെ തിരക്കി. കലീഫാ എന്ന വിളി നാലുഭാഗത്തുനിന്നും കേട്ടുതുടങ്ങി.

കലീഫയെ കാണാനില്ല.

ആശ്രിതന്മാരെല്ലാം പലവഴിക്കായി ഓടി.

കലീഫയ്ക്കുവേണ്ടിയുള്ള വിളികൾ കാരക്കാട്ടിലെ ആകാശങ്ങളിൽ മാറെറാലിക്കൊണ്ടു.

(തുടരും)

---

* കറാമത്ത്—ദിവ്യശക്തി
* സുബഹി പ്രഭാതം.



## ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

## പതിനഞ്ച്

കാലവർഷം കനത്തു.

മലമടക്കുകളുടെ ചരിവുകളിൽ കാർമേഘങ്ങൾ ഉരച്ചു.

മദംപൊട്ടിയ ആനകളെപ്പോലെ അവ ചിന്നം വിളിച്ചു.

ഇടിമിന്നലിൽ പനന്തലപ്പുകൾ കത്തി.

കന്നിപ്പേറു പ്രസവിച്ചെഴുന്നേററ നവോഢയെപ്പോലെ കനത്തു.

ഉഴുതുമറിച്ച പാടങ്ങളിൽ കണ്ണീരൊഴുക്കിത്തളർന്ന ആകാശം മുഖംമറച്ചു.

സ്കൂളു തുറന്നു. പൊതിഞ്ഞ വയൽവരമ്പിലൂടെ അടിവച്ചുനീങ്ങുന്ന ബാല്യം. നീലപ്പാവാടയും വെള്ള ബ്ലൗസുമണിഞ്ഞ പെൺകുട്ടികൾ, കാക്കി ട്രൗസറും നീല ഷർട്ടുമണിഞ്ഞ ആൺകുട്ടികൾ.

കോളേജിൽനിന്ന് പുറംലോകത്തിന്റെ പരുപരുപ്പിലേക്കിറങ്ങിയ സുന്ദരികളും സുന്ദരന്മാരും പൂമുഖത്തെത്തി.

അച്ഛൻ ചാരുകസാലയിൽ ചാരിക്കിടന്ന് മാറിലെ നരച്ച രോമത്തിലൂടെ വിരലോടിച്ചുകൊണ്ട് അവരെ ഇന്റർവ്യൂചെയ്തു. ബി. എ. ക്കാരും എം. എ. ക്കാരും . എം. എസ്സി.ക്കാരും. പലരും നിരാശരായി മടങ്ങി. ചിലപ്പോൾ മാത്രം 'ആരാ അവിടെ?' എന്ന വിളിയുണർന്നു. കനമുള്ള കവർ നീട്ടി അച്ഛൻ പറയും—അലമാരയിൽ വച്ചേക്ക്.

എന്നിട്ട് തലകുനിച്ചുനില്ക്കുന്ന ഉദ്യോഗാർത്ഥിയോട് പറയുന്നു — സ്കൂളിലേക്ക ചെന്ന് ഹെഡ്മാസ്ററരെ കാണാളു. ഇന്നുതന്നെ ജോയിൻചെയ്യാം...

മററുള്ളവർ മടങ്ങിപ്പോയി.

പൂമുഖത്തെ ചിതറിയ ആൾക്കൂട്ടത്തെ അഭിസംബോധനചെയ്ത് അച്ഛൻ ആവർത്തിച്ചു പറയും...

എന്റെ മക്കൾക്ക് പാലക്കാട്ട് ഹോസ്റ്റലിൽ ചേർന്ന് പഠിക്കേണ്ടിവന്നു. ഈ നാട്ടിലെ ബാക്കി കുട്ടികൾക്ക് ആ ഗതി കേട വരരുത്. അതിനാണ് ഞാനീപണമെല്ലാം ചെലവാക്കി ഇവിടെ സ്കൂൾ പണിതത്....

കനമുള്ള കവറുകൾ അലമാരയിൽ വയ്ക്കുമ്പോഴെല്ലാം തനിക്കറിയാമായിരുന്നു; റബ്ബർതോട്ടങ്ങളെപ്പോലെ, റൈസ്മില്ലുകൾപോലെ, ഈർച്ചമില്ലുകൾപോലെ, സ്കൂളും ഒരു വ്യാപാരംമാത്രം.

കാലവർഷംനേർത്തു്. രജസ്വലയായ പെൺകുട്ടിയുടെ മുഖചൈതന്യംപോലെ ആകാശം തെളിഞ്ഞു.

ദൂരെ, വെള്ളമണലിന്റെ വിരിയിൽ, ചരിഞ്ഞുകിടന്ന് കാതോർക്കുന്ന നവവധുവിനെപ്പോലെ കന്നിപ്പുഴ, ചാരിയിരുന്ന ചക്രവാളപ്പൊളികൾ തുറന്ന് തന്റെ ഇഷ്ടതോഴൻ വരുന്നുണ്ടോ? എന്തിനോവേണ്ടി കാത്തിരിക്കുന്ന, ആർക്കോ വേണ്ടി നോററിരിക്കുന്ന സ്വന്തം പ്രതിച്ഛായ.

സപ്തവർണ്ണങ്ങളുടെ ലോലമായ ഇഴകൾ കൊണ്ട് സ്വപ്നങ്ങൾ നെയ്യെടുക്കുന്ന വിഷാദസന്ധ്യകൾ. ഈറനണിഞ്ഞ പ്രഭാതങ്ങൾ.

ഓണപ്പൂട്ടിന് സ്കൂളടയ്ക്കാൻ ഇനിയും ദിവസങ്ങൾ. ഒന്ന് അത്തമായിരുന്നു.

ഉമയും രമയും പൂക്കൂടകളുമായി വേലിയരികിൽച്ചെന്ന് കണ്ണാന്തളികളും, ഓണപ്പൂക്കളും, കോളാമ്പിപ്പൂക്കളും ശേഖരിച്ചു. കിണററിൻകരയിൽനിന്ന് തെച്ചിപ്പൂക്കൾ. സർപ്പക്കാവിന്ന് കാവൽ നില്ക്കുന്ന മഞ്ചാടിമരത്തെ ചുററിവരിയുന്ന കാട്ടുവള്ളികളുടെ മറവിൽ മുക്കിച്ചുവപ്പിച്ചു നില്ക്കുന്ന ചെമ്പരത്തിച്ചെടികൾ. പിന്നെ മുററത്തു നട്ടുവളർത്തിയ പിച്ചകം, മുല്ല, രജനീഗന്ധി, ഗന്ധരാജൻ, പല വർണ്ണത്തിലുള്ള റോസാപ്പൂക്കൾ.

കരിങ്കൽപ്പടവുകൾ പടുത്തിറക്കിയ നീന്തൽക്കുളത്തിൽ, വളർത്തുമൽസ്യങ്ങൾ, നഗ്നയായ കാലടികളിലും മാറിലും ഇക്കിളിയുണർത്തുന്നതു വകവയ്ക്കാതെ, വാതുവച്ചുനീന്തി, അറുത്തെടുക്കുന്ന ആമ്പൽപ്പൂക്കൾ...

തെളിഞ്ഞ ആകാശംപോലെ, നിറഞ്ഞ പൂക്കൂടപോലെ, പുഞ്ചിരിയുന്ന മനസ്സ്.

മെഴുകിയ നടുമുററത്ത് തെളിയുന്ന അരിമാവിന്റെ വലയങ്ങൾ. പിന്നെ ഇതളിതളായി പല വർണ്ണത്തിലും വലിപ്പത്തിലും പൂവലയങ്ങൾ.

പൂജാമുറിയിൽനിന്ന് പൂമുഖത്തേക്ക നടക്കുന്ന അച്ഛന്റെ മെതിയടി ശബ്ദം അടുത്തെത്തുമ്പോൾ ഹൃദയമിടിപ്പുകൂടി കാത്തുനിൽക്കും.

ഒരുനിമിഷം മെതിയടിയൊച്ച നിലയ്ക്കും. തലയുയർത്തി നോക്കാൻ ധൈര്യമില്ല.

ചിലപ്പോൾ ചോദിക്കും, ആരോടെന്നില്ലാതെ—

ഇന്നെത്ര ചുററാ?

ഇരുപത്തൊന്ന്—



അല്ലെങ്കിൽ, അമ്പത്തൊന്ന്...

പൂക്കളേറെ കിട്ടിയ ദിവസം. നൂറ്റൊന്ന്...അതെ, നടുമുറ്റം നിറച്ചും പൂക്കൾ കൊണ്ടൊരു ചിത്രപ്പരവതാനി. നാലു മൂലയിലും അഞ്ചു തിരികൾ തെളിയുന്ന നിലവിളക്കുകൾ, നടുവിൽ തന്നോളമുയരത്തിൽ, ഏഴു തിരികൾ തെളിയുന്ന കൂററൻ നിലവിളക്ക്.

നേദിച്ച പൂവടയും മലരും കദളിപ്പഴവും നെയ്യപ്പവുമായി പടിപ്പുരമുകളിലെത്തിയപ്പോൾ ശ്രീധരൻ ചുരുട്ടിവച്ച കിടക്കയിൽ ചാരിവച്ച തലയണയിൽ ചാരിയിരുന്ന് വായിക്കുന്നു.

കാലൊച്ചകേട്ടപ്പോൾ തലയുയർത്തി. ഒരൊഴിവുദിവസത്തിന്റെ അലസത അയാൾക്ക് കൂടുതൽ വശ്യതയണച്ചു. എണ്ണമയമില്ലാത്തമുടി നെററിയിൽ ഉലന്നുകിടന്നു. രോമാവൃതമായ മാറിൽ പുലിനഖം തൂങ്ങുന്ന സ്വർണ്ണമാല ഇഴഞ്ഞുകിടന്നു. ഷേവ്ചെയ്യാതിട്ടില്ലാത്ത മുഖത്ത് രണ്ടു ദിവസം മാത്രം പ്രായമായ കുററിരോമങ്ങൾ ആ കണ്ണുകളുടെ തിളക്കത്തിന് വിഷാദത്തിന്റെ പരിവേഷം നൽകി.

കമിഴ്ത്തിവച്ച പുസ്തകത്തിൽ നോക്കി. പരിചയമില്ലാത്ത പേര് ചേഗവേര... പെട്ടെന്ന് മനസ്സിലെവിടെയോ കരിയിലകളിലൂടെ ഊതിപ്പായുന്ന മൂർഖൻ പാമ്പിന്റെ ചിത്രമുണർന്നു.

നാക്കിലയിലെ നിവേദ്യം സൈഡ് ടേബിളിൽ വച്ചു.

മേശപ്പുറത്ത് അലക്ഷ്യമായിക്കിടക്കുന്ന പുസ്തകങ്ങൾ.

ഫിഡൽകാസ്ട്രോ, മാവോ സേതൂങ്, ലെനിൻ, ഹോചിമിൻ.

എല്ലാം ജീവചരിത്രങ്ങളാണ്.

പിന്നേയും പുസ്തകങ്ങൾ. ചെറുതും വലുതും. സിനിമാപ്പാട്ടുപുസ്തകത്തിനെ ഓർമ്മിപ്പിക്കുന്ന കല്പച്ചിൽ എഴുതിയവ.

പുസ്തകങ്ങളിൽകുരുങ്ങിയ താല്പര്യം കണ്ടിട്ടാവണം ശ്രീധരൻ പറഞ്ഞു:

രമയ്ക്കു പററിയ പുസ്തകങ്ങളൊന്നുമില്ലല്ലോ...

അങ്ങനെയും ഉണ്ടോ പുസ്തകങ്ങൾ?

രമ കളിയാക്കി.

നാടൻപ്രേമം. ബാല്യകാലസഖി, മാലതീമാധവം...ലിസ്ററ് നീട്ടണ്ട... പക്ഷേ, ഒരു കാര്യം. ശ്രീധരൻമാസ്റ്റർക്കു പററിയ പുസ്തകങ്ങളാണിവയെന്ന് എനിക്കു തോന്നുന്നില്ല.

ശ്രീധരൻമാഷായതു് രമയുടെ അച്ഛന്റെ കനിവുകൊണ്ടാണ്. അല്ലെങ്കിൽ വെറും ശ്രീധരൻ. സ്നേഹമുള്ളവർ എന്നെ വെറും ശ്രീ എന്നേ വിളിക്കാറുള്ളു.

സ്നേഹമുള്ളവർ ഒട്ടേറെയുണ്ടെന്നു തോന്നുന്നു. ഇതുവരെയായി ആ ലിസ്റ്റിൽ ഒരാളേയുള്ളു. അമ്മ...അച്ഛൻപോലും എന്നെ വിളിക്കാറ്റു് ശ്രീധരാ എന്നുതന്നെ...

സ്നേഹക്കുറവുകൊണ്ടാവാം...

ആവാം...അല്ലായിരിക്കാം...

ആ ശൈലി എനിക്കിഷ്ടമായി—ആവാം...അല്ലായിരിക്കാം...

പിന്നെ എന്തൊക്കെ ഇഷ്ടമായി?

അതിനുത്തരംപറയാൻ സമയം കിട്ടിയില്ല. അപ്പോഴേക്കും കോണിപ്പടികൾ ശബ്ദിച്ചു. തിരിഞ്ഞുനോക്കുമ്പോൾ ഉമ. നാക്കിലയിൽ നെയ്യപ്പം, കദളിപ്പഴം. പൂവട. പിന്നെ മലർ.

ഉമ്മറപ്പടിയിൽ സംശയിച്ചുനിന്നിരുന്ന ഉമയുടെ കണ്ണുകളിൽ, പരന്ന നിഴൽ താൻ കാണാതിരുന്നില്ല. മനഃപൂർവ്വം ചുണ്ടിൽ വിരിയിച്ച ചിരിയും കണ്ടു. എന്നെ തോല്പിക്കാൻ നോക്കി അല്ലേ എന്ന കലുഷചിന്ത ആ മനസ്സിനെ മഥിക്കുന്നതറിഞ്ഞു. തന്റെ കണ്ണുകളിൽ നിഴലിച്ച നേർത്ത കുററബോധവും, എന്നെ സംശയിക്കാതിരിക്കൂ എന്ന യാചനയും ഉമയും കണ്ടിരിക്കണം.

ഒരർദ്ധനിമിഷത്തിന്റെ അനിശ്ചിതത്വം. ശ്രീധരനാണ് ആദ്യം സംസാരിച്ചതു്.

ഉമ വരൂ...

ഞാൻ അല്പം വൈകി അല്ലേ?

ഉമയുടെ വാക്കുകൾക്ക് കാററിലിളകുന്ന തുളസിയിലയുടെ മർമ്മരം.

ആ ചോദ്യത്തിന് ആരും ഉത്തരം പറഞ്ഞില്ല. അവൾ ഉത്തരം പ്രതീക്ഷിച്ചിരുന്നില്ല, തീർച്ച.

ഉമ അടിവച്ചടിവച്ച് മേശയ്ക്കരികിലെത്തി.

മേശപ്പുറത്ത് രമവച്ച നാക്കിലയ്ക്കരികെ അവൾ തന്റെ നാക്കില വച്ചു.

ശ്രീധരൻ രമയേയും ഉമയേയും മാറി മാറി നോക്കി. പിന്നെ മേശപ്പുറത്തിരിക്കുന്ന രണ്ടു നാക്കിലകളിലേക്ക്.

രണ്ടിലും ഒരേ നിവേദ്യം.

കദളിപ്പഴം, നെയ്യപ്പം, പൂവട, മലർ. വീണ്ടും അയാളുടെ കണ്ണുകൾ അവരെ തേടി.

രണ്ടു നെയ്ത്തിരിനാളങ്ങളെപ്പോലെ അവർ. ഒന്നിൽനിന്നു മറെറാന്നു തിരിച്ചറിയാൻ വയ്യ. കവിൾത്തുടിപ്പിൽ അടിക്കടി ഉമ്മവയ്ക്കുന്ന നീണ്ട കൺപീലികൾ. അല്പം മലർന്ന ചുവന്ന ചുണ്ടുകൾ. ശംഖിന്റെ മിനുസമുള്ള കഴുത്തിൽ ത്രസിക്കുന്ന നീലഞരമ്പ്. നെററിയിലെ ചന്ദനക്കുറി, കാതിൽ തൂങ്ങുന്ന കുടക്കടുക്കനിൽ വിറകൊള്ളുന്ന ചുവന്ന മുത്തുകൾ. അരമറയുന്ന മുടി അററം കെട്ടിയതിൽ ചിരിക്കുന്ന മുല്ലപ്പൂക്കൾ. കൈതപ്പൂവിന്റെ നിറമുള്ള പതിഞ്ഞ വയററിൽ സ്വർണ്ണധൂളികൾ പോലെ നേർത്ത രോമരാജികൾ.

രമ പതുക്കെ ജനാലയ്ക്കടുത്തെത്തി. വാതിൽപ്പൊളിതുറന്നു. ഈർപ്പമുള്ള കാററിൽ അവളുടെ നെററിയിൽവീണ അളകങ്ങളിളകി.

ദൂരെ അലസമായൊഴുകുന്ന കന്തിപ്പുഴ ചിങ്ങവെയിലിൽപുളയുന്ന സ്വർണ്ണനാഗംപോലെ...

മുറിയിൽ മൗനം, കൊത്താനായുന്ന സർപ്പമായി.

ദൂരെ പാടത്തെവകയുന്ന വരമ്പ് രണ്ടായി പിരിയുന്നു. പാടത്തിന്റെ അരികിലെ കുളത്തിൽ ഗ്രാമത്തിലെ അലക്കുകാരി തുണി അലക്കുന്നു. കല്ലിൽ വീഴുന്ന തുണിയുയർത്തുന്ന ശബ്ദം, ധ്വനിയും പ്രതിദ്ധ്വനിയുമായി അവ്യക്തതയിൽ അലയുന്നു.

അനന്തതയിലെവിടെയെങ്കിലും അവ വീണ്ടും ഒന്നിച്ചുചേരുമോ?

ഉമ ഏതോ നോട്ടുപുസ്തകത്തിന്റെ ഏടുകൾ മറയ്ക്കുന്നതിന്നിടയിൽ അന്വേഷിക്കുന്നു—

നിത്യതേ നിന്റെ നീതിസാരം
അർദ്ധസത്യങ്ങൾ മാത്രം...

എന്താ മാഷേ ഇതിന്നർത്ഥം?

എനിക്കറിഞ്ഞുകൂടാ. വർണ്ണത്തുമ്പികളെപ്പോലെ ചിലപ്പോൾ വാക്കുകൾ മനസ്സിൽ മൂളിപ്പറക്കുന്നു.

തള്ളവിരലും ചൂണ്ടുവിരലും ഒരു ചവണയാക്കി, തുമ്പികളെപ്പിടിക്കാൻ ചെല്ലുമ്പോൾ ചിലതു് പറന്നകലും. ചിലതു് എന്റെ വിരൽത്തുമ്പിലമരും. അവയെ ഞാൻ പുസ്തകത്തിന്റെ ചട്ടയിലോ, ചുമരിലോ കുറിച്ചുവയ്ക്കും. സത്യം പറഞ്ഞാൽ വിരൽത്തുമ്പിലമർന്നവയേക്കാൾ സുന്ദരങ്ങളാണ് പറന്നകന്നുപോയവ.

മറേറതോ യുഗത്തിൽനിന്നും ഒഴുകിയെത്തുന്ന മർമ്മരംപോലെ വാക്കുകൾ.

രമ ചിങ്ങവെയിലിൽ താണുപറക്കുന്ന തുമ്പികളെ നോക്കി വെറുതെ നിന്നു.

ആകാശം ഹൃദയത്തിലൊളിപ്പിക്കുന്ന നെൽപ്പാടങ്ങളിൽ, പച്ചയുടെ ഹൃദയഹാരിയായ വർണ്ണഭേദങ്ങൾ.

മഞ്ഞകലർന്നപച്ച, വിളറിയപച്ച, കടുംപച്ച, കാനനപ്പച്ച, തളിരിളംപച്ച, കാളിമ കലർന്നപച്ച.

ശ്രീധരന്റെ ചോദ്യം അവളെ ഉണർത്തി. എന്താ, രമ നിന്നുറങ്ങുകയാണോ?

ആണെന്നോ അല്ലെന്നോ പറഞ്ഞില്ല.

ഉമ ഓർമ്മിപ്പിച്ചു.

മാഷൊന്നും കഴിച്ചില്ലല്ലോ...

മാഷു് പഠിപ്പിക്കുകയേയുള്ളു.

പിന്നെ ആരാണിതൊക്കെ കഴിക്കുക?

ഉമ പറയൂ...

എനിക്കെങ്ങനെ അറിയാം?

നെക്സ്റ്റ്...രമ പറയൂ...

ഒരദ്ധ്യാപകന്റെ ഗൗരവത്തോടെ.

എനിക്കറിയില്ല സർ...

ഉത്തരമറിയാത്ത കുട്ടിയുടെ നിസ്സഹായതയോടെ.

ശ്രീധരൻ എഴുന്നേററു. വിളറിയിൽ തിരുകിയിരുന്ന വിശറിയെടുത്തു്, ദേഷ്യം അഭിനയിച്ച്—

ഞാൻ ചന്തിക്ക് നല്ല തല്ല് തരും. എന്തു് ചോദിച്ചാലും എനിക്കറിയില്ല സാർ...ആ അനുകരണത്തിൽ, അമർത്തിപ്പിടിച്ചിരുന്ന ചിരിയുടെ മൂടി തുറക്കപ്പെട്ടു.

ചിരിയുടെ മാലപ്പടക്കം പൊട്ടിക്കഴിഞ്ഞപ്പോഴേക്കും ഔപചാരികതയുടെ കൃത്രിമത്വം അപ്രത്യക്ഷമായിക്കഴിഞ്ഞിരുന്നു.

ശ്രീധരൻ കിടക്കയിലിരുന്നു.

ഒരു നാക്കിലയിൽനിന്ന് നെയ്യപ്പവും മറേറതിൽനിന്ന് പൂവടയും എടുത്തു...

തലയുയർത്തിയപ്പോഴേക്കും രമയും ഉമയും കോണിപ്പടികളിറങ്ങി അപ്രത്യക്ഷരായിക്കഴിഞ്ഞിരുന്നു.

(തുടരും)







കെ. എസ്. ആർ. മേനോൻ

# പ്രാചീന റഷ്യയുടെ രാജ്യധാനിയിൽ

**മോ**സ്കോയിൽ നിന്നും ഞങ്ങൾ ഉക്രെയ്നിയൻ സോവിയററ് സോഷ്യലിസ്റ്റ് റിപ്പബ്ലിക്കിന്റെ തലസ്ഥാനമായ കീവിലേക്കു പോയി. സോവിയററ് യൂണിയനിലെ 15 റിപ്പബ്ലിക്കുകളിലൊന്നായ (റിപ്പബ്ലിക്കുകൾ, ഇന്ത്യൻ സംസ്ഥാനങ്ങൾക്കു തുല്യമാണ്) ഉക്രെയ്ൻ സോവിയററ്യൂണിയന്റെ വടക്കുപടിഞ്ഞാറേ അററത്താണ്.

പുരാതന റഷ്യയുടെ തലസ്ഥാനമായിരുന്നു കീവ്. അതുകൊണ്ട് റഷ്യൻ നഗരങ്ങളുടെ മാതാവ് എന്നൊരു പേരും വന്നുകൂടി. കഴിഞ്ഞവർഷം കീവ്, തന്റെ 1500–ാമത്തു് വർഷികം കൊണ്ടാടി. രണ്ടു തവണ—1941–ലും 1943–ലും കീവ് നാസ്സികളും സോവിയററ്സൈന്യവുമായുള്ള ഏററുമുട്ടലിന് സാക്ഷ്യം വഹിച്ചു. കീവിന്റെ, ഞങ്ങൾ കണ്ട ഹൃദയഭാഗമെല്ലാംതന്നെ രണ്ടാം ലോകമഹായുദ്ധത്തിന്റെ തകർച്ചയിൽനിന്നും വീണ്ടും പണിതുണ്ടാക്കിയതായിരുന്നു. ഒരു മണിക്കൂറിൽ മൂന്നു ഫ്ളാററ് എന്ന കണക്കിൽ, ഈ പുനർനിർമ്മാണം ഇപ്പോഴും ത്വരിതഗതിയിൽ നടക്കുകയാണ്.

കീവിലേക്കുള്ള യാത്ര തീവണ്ടിയിലായിരുന്നു. രാത്രി കൃത്യം ഒമ്പതരയ്ക്കു് (നേരം ഇരുട്ടാത്തതിനാൽ രാത്രി എന്നു പറയുന്നതിൽ വലിയ അർത്ഥമില്ല.) ട്രെയിൻ വിട്ടു. കീവിലേക്കുള്ള തീവണ്ടിയാത്ര ഇന്ത്യയുടെ ഹൃദയത്തിലൂടെയോ എന്നു തോന്നും. വൃക്ഷലതാദികളാൽ നിബിഡമായ ഭൂതലത്തിലൂടെയാണ് റെയിൽപ്പാത. എന്നാൽ തീവണ്ടിയിലെ സൗകര്യങ്ങളും വൃത്തിയും കണ്ടാൽ, ഇന്ത്യയിലെ സ്ഥിതിയുമായി അജഗജാന്തരമുണ്ട്. സ്റ്റേഷനിൽ നിർത്തിയിരിക്കുമ്പോൾ കക്കൂസ് പൂട്ടിവച്ചിരിക്കും എന്നതാണ് ആദ്യത്തെ കാര്യം. നഗരാതിർത്തിവിട്ടാൽ മാത്രമേ കംപാർട്ട്മെൻറധികാരി അതു തുറന്നുതരികയുള്ളു.

കംപാർട്ട്മെൻറ് പല മുറികളായി തിരിച്ചിരിക്കയാണ്. ഒരു മുറിയിൽ നാലുപേർക്കാണ് സീററും ബർത്തും. രാത്രിവണ്ടിയായതിനാൽ കുഷ്യൻസീററുകളിൽ വൃത്തിയായി കിടക്കവിരിച്ച്, തലയണയ്ക്കരികെ കമ്പിളിയും വച്ചിരിക്കും. പ്രായമായവർക്ക് മുകളിലെ ബെർത്തിൽ കയറാൻ ഒരു ചെറിയ ഗോവണിയും സാധനങ്ങൾവയ്ക്കാനുള്ള ''തട്ടിൻപുറത്തു്'' കണ്ടു. വേഗത കുറവാണെങ്കിലും, വളരെ സുഖമാണ് യാത്ര, ചുരുക്കിപ്പറഞ്ഞാൽ നമ്മുടെ എയർകണ്ടീഷൻഡ് സ്ലീപ്പറുകളെക്കാളും കൂടുതൽ സൗകര്യം സാധാരണ തീവണ്ടികളിലുണ്ട്.

മോസ്കോ വിട്ടാൽ ഇംഗ്ലീഷറിയാവുന്നവർ വിരളമാണ്. കറുത്തവരായ ഞങ്ങളോട് ഒരുതരം അലക്ഷ്യമാണ് ട്രെയിൻ സൂപ്രണ്ട് കാട്ടിയതു്. എന്തു ചോദിച്ചാലും ഉത്തരം നല്കാനുള്ള ഒരു വ്യഗ്രത, അങ്ങോർക്കോ, മററു യാത്രക്കാർക്കോ ഉള്ളതായി തോന്നിയില്ല.

ഒരു കംപാർട്ട്മെൻറിൽ ആകെ ഒരു സൂപ്രണ്ടേ ഉള്ളു. ആദ്യം യൂണിഫോമെല്ലാമിട്ടു് ടിക്കററു പരിശോധിക്കാൻവന്ന അദ്ദേഹംതന്നെ കാലത്തു് സാധാരണ വേഷത്തിൽ വെള്ളിക്കപ്പുകളിൽ കട്ടൻ ചായയുമായി പ്രത്യക്ഷപ്പെട്ടു. പുകവലി കർശനമായി നിരോധിച്ചിരിക്കുകയാണ്. റെസ്റ്റോറണ്ടുകളിലും സിനിമാതിയററുകളിലും സ്ഥിതി മറെറാന്നല്ല. സിറിയയിൽ നിന്നുള്ള പത്രപ്രവർത്തക അമൽ സ്നേഹപൂർവ്വം തന്ന ഒരു ഗ്ലാസ് വൈൻ അകത്താക്കി സുഖമായി കിടന്നുറങ്ങി.

പയനീയർ ക്യാമ്പിലെ കുട്ടികളോടൊപ്പം ലേഖകൻ





സോവിയററ് യൂണിയനിൽ ഒന്നര ലക്ഷത്തോളം കി. മീ. റെയിൽവേ ലൈനുണ്ട്. ലോകത്താകെയുള്ള ലൈനിന്റെ പത്തിലൊന്നു വരും ഇത്. നീളത്തിന്റെ കാര്യത്തിൽ സോവിയററ് യൂണിയൻ ഒന്നാംസ്ഥാനത്തും ഇന്ത്യ രണ്ടാംസ്ഥാനത്തുമാണല്ലൊ. തീവണ്ടികളാണ് അധികവും ചരക്കുഗതാഗതത്തിനുപയോഗിക്കുന്നത്. തീവണ്ടിമാർഗ്ഗം ആകെ ഗതാഗതം ചെയ്യപ്പെടുന്ന ചരക്കിന്റെ പകുതിയും സോവിയററ് യൂണിയനിലാണ്.

രാജ്യത്തിന്റെ വിസ്തൃതി കാരണം തീവണ്ടിമാർഗ്ഗം ദൂരയാത്ര ചെയ്യേണ്ടിവന്നാൽ, ജനങ്ങൾക്കുണ്ടാവുന്ന ബുദ്ധിമുട്ടുകൾ ഊഹിക്കാമല്ലോ. അതിനാൽ സാധാരണക്കാർപോലും, ദൂരയാത്രചെയ്യുന്നത് വിമാനത്തിലാണ്. സോവിയററ് യൂണിയനിലെ എയർറൂട്ട് ഒരു ദശലക്ഷം കിലോമീററർ വരും. അതിൽ നാലുലക്ഷം മാത്രമേ അന്താരാഷ്ട്ര പറക്കലിനുള്ള എന്നു പറയുമ്പോൾ, അന്തർദ്ദേശീയതലത്തിൽ വിമാനത്തിന്റെ പങ്ക് കണക്കാക്കാം.

രാവിലെ കീവിലെത്തി. നഗരത്തിലെത്തുന്നതിനുമുമ്പ് തീവണ്ടി ഡ്നീപ്പർ നദി തരണംചെയ്യും. നദിയുടെതന്നെ പേരുള്ള ഒരു ഹോട്ടലിലായിരുന്നു താമസവും. ഉക്രേയ്ൻപത്രപ്രവർത്തക സംഘടനയുടെ അതിഥികളായിരുന്നു ഇവിടെ ഞങ്ങൾ. (ഞങ്ങളുടെ റഷ്യൻ പര്യടനം, സോവിയററ് പത്രപ്രവർത്തകസംഘടനയുടെ ക്ഷണപ്രകാരമായിരുന്നു.) ഇന്ത്യയിലെ ഏതോ ഹോട്ടലിൽ ചെന്നുചാടിയ പ്രതീതിയാണ് ഡ്നീപ്പർ എന്നിൽ ഉളവാക്കിയത്.

ഉക്രേയ്നയിലെ സന്ദർശനത്തെക്കുറിച്ച് എഴുതുന്നതിനുമുമ്പ് സോവിയററ് യൂണിയനെക്കുറിച്ച് രണ്ടു വാക്ക്. ഭൂമിയിലെ കരപ്രദേശത്തിന്റെ ആറിലൊന്ന് ഉൾക്കൊള്ളുന്ന ഈ നാടിന്റെ ജനസംഖ്യ 30 കോടിയാണ്, നൂറിൽപ്പരം ദേശീയ ജനവിഭാഗങ്ങൾ ഇവരിലുണ്ട്.

മഹത്തായ ഒക്ടോബർ വിപ്ലവത്തിന് (1917) ശേഷം എല്ലാ അധികാരവും തൊഴിലാളികളിൽ നിക്ഷിപ്തമായിരിക്കുന്നു. ഭരണം നടത്തുന്നത് ജനപ്രതിനിധികളുടെ സോവിയററുകൾ (കൗൺസിൽ) ആണ്. ഭരണാധികാരത്തിന്റെ പരമോന്നതതലത്തിന് സുപ്രീം സോവിയററ് എന്നു പറയും. ഏക പാർട്ടിഭരണമാണെന്ന് പറയേണ്ടതില്ലല്ലൊ. ഓരോ റിപ്പബ്ലിക്കിനും, അതിന്റേതായ സുപ്രീം സോവിയററുകളും, വെവ്വേറെ പതാകയുമുണ്ട്. ഭരണകക്ഷിയായ കമ്യൂണിസ്ററു പാർട്ടിയിൽ 17 ദശലക്ഷം അംഗങ്ങൾ. ഇവരിൽ ഒരു വലിയ വിഭാഗം ഏററവും പ്രധാനപ്പെട്ട യുവജനസംഘടനയായ കോംസൊമോളിൽനിന്നും വന്നവരാണ്.

ആദ്യത്തെ പരിപാടി സ്ഥലത്തെ ഒരു സിൽക്ക്ഫാക്ടറി സന്ദർശിക്കലായിരുന്നു. ഡാർനിസ്കി സിൽക്കുകമ്പനിയിലെ 6000 ജോലിക്കാർ പ്രതിദിനം 250 കിലോമീററർ സിൽക്കു തുണി നെയ്തുതള്ളുന്നു. വളരെയേറെ യന്ത്രവൽക്കരിച്ചതാണീ ഫാക്ടറി. യന്ത്രവൽക്കരണം സോവിയററ് വ്യവസായത്തിന്റെ ഒരു പ്രധാനമുദ്രയാണെങ്കിലും, കഴിഞ്ഞ അരനൂററാണ്ടിൽ തൊഴിലില്ലായ്മ അനുഭവപ്പെട്ടിട്ടില്ല.

ഫാക്ടറിയിൽനിന്നും, അവർ തന്നെ നടത്തുന്ന കുട്ടികൾക്കായുള്ള പയനീയർ ക്യാമ്പ് കാണാൻ പോയി. വനമദ്ധ്യത്തിൽ വെട്ടിത്തെളിച്ചെടുത്ത ഒഴിഞ്ഞ, നിശ്ശബ്ദമായ പ്രദേശത്താണ് ക്യാമ്പ്. അവിടെ 320 കുട്ടികൾ ഉണ്ടായിരുന്നു; എല്ലാവരും പത്തു വയസ്സിനു താഴെയുള്ളവർ. കഴുത്തിൽ തൂവാലകെട്ടി, പച്ചത്തൊപ്പിയണിഞ്ഞ്, സ്വാഗതഗാനംപാടി ഏകദേശം അമ്പതു് ബാലകർ ഞങ്ങൾക്കു് നൽകിയ സ്വീകരണം ഒരിക്കലും മറക്കാനാകുകയില്ല.

കുട്ടികളെ കരകൗശലവേല തുടങ്ങി പലതും പരിശീലിപ്പിക്കുന്ന പയനീയർ ക്യാമ്പുകൾ സോവിയററു യൂണിയനിൽ വളരെ ജനസമ്മതി നേടിയിട്ടുണ്ട്. ഇരുപത്തിയാറു ദിവസം നീണ്ടു നില്ക്കുന്ന ക്യാമ്പിൽ പങ്കെടുക്കാൻ, നാമമാത്രമായ ഫീസേ ഉള്ളൂ. സിൽക്ക് പയനിയർ ക്യാമ്പിൽ കുട്ടികൾ സ്വയം നിർമ്മിച്ച പാവകളും ചിത്രങ്ങളും ധാരാളമുണ്ടായിരുന്നു. ഇത്തരം പയനിയർ ക്യാമ്പുകളിൽ, ഇന്ത്യയിൽ നിന്നും, മററ് അവികസിത രാജ്യങ്ങളിൽ നിന്നും, ഇപ്പോൾ കുട്ടികൾ എത്തിത്തുടങ്ങിയിട്ടുണ്ട്.

ഏററവും ഹൃദ്യമായ ഇനം കുട്ടികളുടെ കലാപരിപാടികൾ ആയിരുന്നു. റഷ്യൻ നാടോടി നൃത്തങ്ങളും, പാട്ടുകളും വളരെ മനോഹരമായി അവർ അരങ്ങത്തവതരിപ്പിച്ചു. എല്ലാം കഴിഞ്ഞ് കുട്ടികളോട് 'ററാററാ' പറഞ്ഞു ബസ്സ് നീങ്ങിയപ്പോൾ എല്ലാവരും വികാരമൂകരായിരുന്നു.

അടുത്ത ദിവസം ബസ്സിൽ ഒരു ഓട്ടപ്രദക്ഷിണമായിരുന്നു. ഹോട്ടലിനടുത്തുതന്നെയുള്ള ഫിൽഹാർമൊണിക്കിന്റെ മന്ദിരത്തിന്റെ മുമ്പിൽ സൗഹൃദത്തിന്റെ ഭീമാകൃതിയിലുള്ള കമാനം. കഴിഞ്ഞ വർഷമാണത്രെ ഇത് പണിതീർത്തത്. സുപ്രസിദ്ധമായ സെന്റ് സോഫിയ കത്തീഡ്രലിലാണ് പിന്നീട് പോയത്. സ്വർണ്ണത്താഴികക്കുടങ്ങളുള്ള ഈ കത്തീഡ്രലിലാണ് സോവിയററ് യൂണിയനിലെ ആദ്യത്തെ ലൈബ്രറിയും പള്ളിക്കൂടവും പ്രവർത്തനമാരംഭിച്ചത്. യുനെസ്കോ കാററലോഗ് അനുസരിച്ചു ലോകത്തിലെ ഏററവും പ്രസിദ്ധമായ പള്ളികളിൽ പതിമ്മൂന്നാംസ്ഥാനമാണ് ഈ ദേവാലയത്തിന്.

യാത്രാമദ്ധ്യേ വിശ്വസാഹിത്യകാരനായ ലിയോ ടോൾസ്റ്റോയ് പ്രഭു ഇടക്കാലത്ത് താമസിച്ചിരുന്ന വീടുകണ്ടു. നീലച്ചായമടിച്ച ഒരു കെട്ടിടം. വീടിന്റെ മുമ്പിലെ റോഡിന്റെ പേരും ടോൾസ്റ്റോയ് തെരുവെന്നാണ്.

ഹോട്ടലിലേക്കു് തിരിച്ചുവരുംവഴി മാതൃഭൂമിയുടെ പ്രതിമ എന്ന സ്മാരകം കണ്ടു. വാളും പരിചയും ഇരുകൈകളിലുമുയർത്തിപ്പിടിച്ച ഉത്തുംഗമായ ഈ പ്രതിമ ഉരുക്കിൽ വാർത്തെടുത്തതാണ്. രണ്ടാംലോകമഹായുദ്ധത്തിലെ രക്തസാക്ഷികൾക്കുവേണ്ടി 1981–ൽ പണിപൂർത്തിയായ ഒരു സ്മാരകവളപ്പിലാണ് പ്രതിമ. അതിന്റെ കാൽച്ചുവട്ടിൽ പൂന്തോട്ടങ്ങൾക്ക് മദ്ധ്യേ തൊഴിലാളികളുടെ സ്വാതന്ത്ര്യസമരം കൽപ്രതിമകളിൽ ആവിഷ്കരിച്ചിരിക്കുന്നു.

കീവിലെ സന്ദർശനത്തിനിടയ്ക്ക് മോസ്കോവിൽവച്ച് ഞാൻ ശ്രദ്ധിക്കാനിടയായ ഒരു രഹസ്യത്തിന് സ്ഥിരീകരണം ലഭിച്ചു. സ്വർണ്ണപ്പല്ലുകൾ ഏററവും കൂടുതൽ ഇഷ്ടപ്പെടുന്ന ജനത സോവിയററ് ജനതതന്നെ. ചെറിയ കാരണം മതി പല്ല് സ്വർണ്ണം പൊതിഞ്ഞു സൂക്ഷിക്കാൻ. ചെറുപ്പക്കാരും മദ്ധ്യവയസ്കരും എല്ലാം ചിരിക്കുമ്പോൾ ആ തിളക്കം കാണാതിരിക്കുക പ്രയാസം.

(തുടരും)







സത്യജിത്‌റായി, കറോസവാ എന്നിവർ ഇന്ദിരാഗാന്ധിയോടൊപ്പം. ചില വർഷംമുമ്പ് ഡെൽഹിയിൽ നടന്ന ഒരു ഫിലിം ഫെസ്റ്റിവൽ വേള



# ജീവിതത്തിലേക്കു തന്നെ തിരിയുന്ന സത്യജിത്‌റായി

**സ**ത്യജിത് റായിയുടെ ജന്മത്തിന്റെ മഹനീയത ഒരു ചലച്ചിത്രകാരന്റെ കർമ്മപരിധികളിൽമാത്രം ഒതുങ്ങിനില്ക്കുന്നതല്ല. ഈ മനുഷ്യകഥാനുഗായിയുടെ മനസ്സ് പുറത്തേക്കു കൊണ്ടുവന്ന ഒരു ഇന്ത്യയുണ്ട്. ഇന്ത്യൻ സിനിമയ്ക്കു് സത്യജിത് റായി സൃഷ്ടിച്ചുകൊടുത്ത പാരമ്പര്യം കാവ്യമേഖലയിൽ മഹാകവി ടാഗോർ നേടിവച്ചതിനോട് തുല്യമാണെന്ന് ഇന്ത്യ പണ്ടേ സമ്മതിച്ചതാണ്.

സത്യജിത്ത് റായിയിൽനിന്ന് കൊളുത്തിയെടുത്ത വെളിച്ചത്തിലൂടെയാണ് ഇന്ത്യൻ സിനിമ ഇപ്പോഴും സഞ്ചരിക്കുന്നതെന്ന യാഥാർത്ഥ്യം ആർക്കെങ്കിലും നിഷേധിക്കാൻ കഴിയുന്നതല്ല.

സത്യജിത്‌റായിയുടെ ആരാധകന്മാർ ഇപ്പോൾ അദ്ദേഹത്തോട് ചോദിച്ചുകൊണ്ടിരിക്കുന്ന ഒരു ചോദ്യമുണ്ട്: ''ഇവിടെ നിന്നെങ്ങോട്ട്?''

''എനിക്കു് തിരക്കൊന്നുമില്ല. കുറെ കഥകൾ ഞാൻ വായിച്ചുവച്ചിട്ടുണ്ട്. ആ കഥകളേതൊക്കെയെന്നു ഞാൻ പറയുന്നില്ല. മററുള്ളവരറിയരുതെന്നുള്ളതു കൊണ്ടു തന്നെ. എങ്ങനെയായാലും എന്റെ മനസ്സിലുള്ളത് ഗ്രാമീണതയും ഗ്രാമജീവിതവുമാണ്. പ്രത്യേകിച്ചും, തൊട്ടുകൂടാത്തവർ. 'സദ്ഗതി'യുടെ മാർഗ്ഗത്തിലൂടെത്തന്നെയാണ് ഞാൻ ചിന്തിക്കുന്നത്. വ്യക്തമായൊന്നും പറയാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഞാൻ ആഗ്രഹിക്കുന്നത് ചെയ്തുതീർക്കുവാൻ കഴിയുമെന്ന് ഞാൻ എങ്ങനെ ഉറപ്പിച്ചുപറയും? സമ്പന്നരുടെയും ഉന്നതകുലജാതരുടെയും ലോകത്തിലൂടെയുള്ള ഒരു യാത്രയായിരുന്നു 'ഗരേബൈരേ.' പക്ഷേ, എന്റെ അടുത്ത ചിത്രം പാവപ്പെട്ട ഗ്രാമീണജീവിതത്തിൽ തൊടുന്നതായിരിക്കും. അതു് മിക്കവാറും ഹിന്ദിയിലുമായിരിക്കും.''

സത്യജിത്‌റായി ഇപ്പോഴും കഥകൾ തേടിക്കൊണ്ടിരിക്കുന്നു. സത്യജിത്‌റായിയുടെ സിനിമാവിചാരം എപ്പോഴും ആരംഭിക്കുന്നത് കഥയിൽനിന്നാണ്.

മഹാശ്വേത ദേവിയുടെ ഒരു കഥ സത്യജിത്‌റായിയുടെ മനസ്സിൽ കയറിക്കൂടിയിട്ടുണ്ട്. മർദ്ദിതരുടെ ഒരു പൊട്ടിത്തെറിയുണ്ട് ആ കഥയുടെ അന്ത്യത്തിൽ. വിപ്ലവത്തിന്റെ അരങ്ങേററമൊന്നുമല്ല; ഏതാനും ചില വ്യക്തികളുടെ അമർഷം അഗ്നിപുഷ്പങ്ങളായി വിരിഞ്ഞുവീഴുന്നുവെന്നുമാത്രം.

സത്യജിത്‌റായിയുടെ നേരെ ഉയർന്നുവന്നിട്ടുള്ള വിമർശനങ്ങളിലൊന്ന് അദ്ദേഹം ബംഗാളിന്റെ പ്രകൃതത്തിലും ആത്മാവിലും ഒതുങ്ങിനില്ക്കുന്നുവെന്നാണ്. ആ വിമർശനത്തിന്റെ നേർക്കു് റായി അമർഷംകൊള്ളാറില്ല. തന്റെ ബംഗാളിത്തം അനുവദിച്ചുകിട്ടുന്നതിൽ ഒരുപക്ഷേ, അദ്ദേഹം മനസ്സിൽ സന്തോഷിക്കുന്നുണ്ടാവാം. ഇന്ന് ബംഗാൾ ചിന്തിക്കുന്നത് നാളെ ഇന്ത്യയും ചിന്തിക്കുമെന്ന ചൊല്ലിനകത്തു നിൽക്കുന്നതാവില്ല അദ്ദേഹത്തിന്റെ സന്തോഷം. തന്റെ മണ്ണിലും, ദേശീയതയിലും ഭാഷയിലും മാത്രമേ തനിക്കു് ആഴത്തിൽ വേരോടാൻ കഴിയുകയുള്ളുവെന്ന് റായിക്കറിയാം.

അത്തരത്തിലുള്ള ഒരഭിമാനം അദ്ദേഹം എപ്പോഴും വച്ചുപുലർത്തിയിട്ടുമുണ്ട്. ബംഗാളിലെ സിനിമാപ്രേക്ഷകരെ മുന്നിൽ കണ്ടുകൊണ്ടാണ് സത്യജിത് റായി സിനിമയെടുക്കുന്നത്. അദ്ദേഹത്തിന്റെ എല്ലാ ചിത്രങ്ങളും രണ്ടോ മൂന്നോ വർഷം കഴിഞ്ഞേ വിദേശമാർക്കററുകളിലെത്താറുള്ളൂ. ഒരു പഴയ ചിത്രമായ 'ജലസാഗറി'ന് ഈയിടെയാണ് പാരീസിലൊരുമാർക്കററ് കിട്ടിയത്. ഇരുപതു കൊല്ലംപഴക്കമുള്ള റായിച്ചിത്രങ്ങളിൽ പലതും ഈയിടെയാണ് വിദേശ മാർക്കററിലെത്തുന്നത്.

കാൽ നൂററാണ്ടുകാലം ബംഗാളിന്റെ അന്തരീക്ഷത്തിൽത്തന്നെനിന്നു കറങ്ങിയ റായിയുടെ ചലച്ചിത്രപ്രതിഭ ഹിന്ദിയോട് ഒരു പ്രത്യേക മമത ഇക്കാലത്ത് വച്ചുപുലർത്തുന്നുണ്ട്. ഹിന്ദിയിൽ സിനിമയെടുക്കുമ്പോൾ ഒരുപാടാനുകൂല്യങ്ങളുണ്ടെന്ന് അദ്ദേഹം കരുതുന്നു. പ്രധാനമായും നടീനടന്മാർ. തികഞ്ഞ അഭിനയശേഷിയുള്ള നിരവധി നടീനടന്മാർ ഹിന്ദിയിലുണ്ടെന്നാണ് സത്യജിത്‌റായി പറയുന്നത്. ഹിന്ദിയിലെ ഇന്നത്തെ സിനിമയ്ക്ക് അവരെ ഉപയോഗപ്പെടുത്താൻ കഴിയുന്നില്ല. തന്റെ അടുത്ത ഫിലിം ബംഗാളിയിലും ഹിന്ദിയിലുമായി നിർമ്മിക്കണമെന്ന് അദ്ദേഹം അതുകൊണ്ടാണ് വിശ്വസിക്കുന്നത്. കഥയുടെ പിന്നാലെ പോകുന്നതുപോലെതന്നെ റായി നടീനടന്മാരുടെ പിന്നാലെയും പോകുന്നു. സിനിമയിൽ നടന്മാരുടെ സാന്നിദ്ധ്യം ഒരിക്കലും സത്യജിത്‌റായി കുറച്ചുകാണിച്ചിട്ടില്ല. മറിച്ച്, തന്റെ ചലച്ചിത്രജീവിതത്തിലുടനീളം നല്ല കഥ തേടിയതുപോലെ നല്ല നടന്മാരെയും അദ്ദേഹം തേടുകയായിരുന്നു. സിനിമ സംവിധായകന്റെ കലയാവുന്നത്, നടീനടന്മാരെക്കൂടി പരമാവധി ഉപയോഗപ്പെടുത്താൻ കഴിയുന്നതിലൂടെയാണെന്ന് സത്യജിത്‌റായി തെളിയിച്ചിട്ടുമുണ്ട്.

നമ്മുടെ പുതിയ സിനിമക്കാർ വല്ലാതെ വിഷയദാരിദ്ര്യമനുഭവിക്കുന്നുവെന്നു പറഞ്ഞുകേൾക്കാറുണ്ട്. ഈ വലിയ നാട്ടിൽ വിഷയദാരിദ്ര്യമോ? — റായി ചോദിക്കുന്നു. എന്തെന്തു ജീവിതങ്ങളും, എത്രയെത്ര പ്രശ്നങ്ങളുമുള്ള ഒരു നാടാണിത്. കഥയുടെ മഹാഖനിയാണ് ഈ നമ്മുടെ ഭാരതം. ചലച്ചിത്രകാരന്മാരോട് നാടും ജീവിതവും കാണാൻ ഉപദേശിക്കുക തന്നെയാണ് സത്യജിത്‌റായി.

— സ്റ്റാഫ് ലേഖകൻ



കെ. ബാലകൃഷ്ണൻനായർ

# മനുഷ്യ സമൂഹങ്ങളുടെ ഫെഡറേഷൻ

**ഹം**ഗേറിയൻസ് ഉണ്ടാവും: ഹംഗറി ഉണ്ടാവുകയില്ല. റുമാനിയൻസ് ഉണ്ടാവും; റുമാനിയ ഉണ്ടാവുകയില്ല. ഫ്രാൻസ്, ഗ്രേറ്റ്ബ്രിട്ടൻ, സോവിയററ് റഷ്യ, ചൈന, അമേരിക്കൻ ഐക്യനാടുകൾ ഉണ്ടാവുകയില്ല; ഫ്രെഞ്ചുകാർ, ആംഗ്ലേയർ, റഷ്യക്കാർ, ചൈനക്കാർ, അമേരിക്കൻസ് ഉണ്ടാവും.

ലോകത്തെങ്ങുമുള്ള മനുഷ്യസമൂഹങ്ങളുടെ ഒരു മഹാ ഫെഡറേഷനാണ് എന്റെ ലക്ഷ്യം, സ്വപ്നം. ബോർഡറുകൾ, (അതിർത്തികൾ) ഉണ്ടാവുകയില്ല. അപ്പോൾ ബോർഡർ സെക്യൂറിട്ടി ഫോർസുകളും ഉണ്ടാവുകയില്ല. ബോർഡർ സെക്യൂറിററി ഫോർസുകൾ ഇല്ലാതായാൽ യുദ്ധങ്ങളുമില്ല.

കേവല സ്വപ്നങ്ങളിൽ ആണ്ടു് നീന്തുന്ന നിങ്ങളെ ഇനി ഞങ്ങൾ വായിക്കുകയില്ല എന്നാണ് നിങ്ങൾ തീരുമാനിക്കുന്നതെങ്കിൽ, ഞാൻ വിളിച്ചോതും: തെററ്! ആദ്യം ഞാൻ ആശയങ്ങളെ, പരിപാടികളെ സ്വപ്നരൂപത്തിൽ അവതരിപ്പിക്കട്ടെ! ഭാവിതലമുറകൾ ഇവയ്ക്കു് തുടിക്കുന്ന ജീവസ്സ് നൽകും.

സ്വാതന്ത്ര ദേശീയ രാജ്യങ്ങൾ (Sovereign Nation States) രൂപമെടുത്ത ആദ്യദിനം ഒരു ദുർദ്ദിനം തന്നെയായിരുന്നു. ലോക ചരിത്രത്തിലെ എണ്ണമററ യുദ്ധങ്ങൾ തൊട്ട്, ഇന്ന് നടക്കുന്ന ഇറാക്ക്—ഇറാൻ യുദ്ധംവരെ ഗർഭിച്ചതു് ആ ദുർദ്ദിനത്തിൽ തന്നെ. ഇതെങ്ങനെ സംഭവിച്ചു എന്നതിന്റെ ശരിയായ രൂപം എനിക്കു് പിടികിട്ടുന്നില്ല.

ഈ മഹാഫെഡറേഷനിലെ അംഗങ്ങൾ അന്യോന്യം അംബാസഡർമാരെ നിയമിക്കും. അവരുടെ പ്രധാന ജോലി മനുഷ്യസമൂഹങ്ങൾ തമ്മിലുള്ള സംബന്ധങ്ങൾ (വിവാഹങ്ങൾ) അറേഞ്ചു് ചെയ്യലായിരിക്കും. (സ്വല്പം ജിപ്സി ടച്ചുള്ള ഹംഗേറിയൻ പെണ്ണുങ്ങളെ നോക്കിക്കൊണ്ടേയിരുന്നാൽ സമയം നിലയ്ക്കുന്ന അനുഭവമുണ്ടാവും!)

മനുഷ്യസമൂഹങ്ങൾ സ്വാതന്ത്രരാഷ്ട്രീയ യൂണിററുകളായി മാറിയപ്പോളാണ് അവരുടെ മനോഹരഹൃദയങ്ങളിൽ പോയ്സൺ, (വിഷം) പടർന്നു് പിടിച്ചതു്. ചെങ്കിസ്ഖാൻ, ആററില, റോബർട്ട് ക്ലൈവ്, നെപ്പോളിയൻബോണാപ്പാർട്ട്, അഡോൾഫ്ഹിററ്ലർ—ഇവരെല്ലാംതന്നെ ആ വിഷം മനുഷ്യരൂപമെടുത്തവരായിരുന്നു. ബുദ്ധനും അശോകനും ഈ വിപത്തു് മനസ്സിലാക്കിയവരായിരുന്നിരിക്കണം. പക്ഷേ, അവർക്കും അതിർത്തികൾ സൃഷ്ടിക്കുന്ന, ആകാശത്തിലേക്കു് ഊതിവിടുന്ന വിദ്വേഷങ്ങളിൽ നിന്നു് മാനവരാശിയെ രക്ഷിക്കാൻ കഴിഞ്ഞില്ല. ബുദ്ധമതം ഭാരതത്തിന്നപ്പുറവും എത്തിയിരുന്നു: ''ഞങ്ങൾ ബുദ്ധമതം സ്വീകരിച്ചോളാം. എന്നാലും നിങ്ങളുടെ നാട്ടിലെ നിങ്ങളുടെ അനുയായികളെ സ്നേഹിക്കാനും കെട്ടിപ്പിടിക്കാനുമൊന്നും പോകുന്നില്ല.'' ബുദ്ധൻ ആരോരുമറിയാതെ കരഞ്ഞിട്ടുണ്ടാവണം.

ഈ ഏകദേശം രണ്ടായിരത്തോളം കൊല്ലങ്ങളിലും ഫ്രാൻസിലും, ജർമ്മനിയിലും, ബ്രിട്ടനിലും, റഷ്യയിലും ചർച്ചുകളും, പാതിരിമാരും, കന്യാസ്ത്രീകളും കോടിക്കണക്കിൽ വിവിധ ഭാഷകളിൽ ബൈബിളും കൈയ്യുണ്ടായിരുന്നു. എന്നിട്ടും കാലാകാലമായി അവർ അന്യോന്യം കടിച്ച് കീറുന്നു. ആററംബോംബുകൾ സൂക്ഷിക്കാൻ ഗോഡൗണുകൾ മതിയാവാതായിത്തീരുകയാണ്. എന്തുകൊണ്ടു്? ബോർഡറിന്നപ്പുറത്തുള്ളവരെ നശിപ്പിച്ചേ തീരൂ!

ബോർഡർ സെക്യൂറിററി ഫോർസുകളിൽനിന്നു് പൊന്തിപ്പൊന്തി വരുന്ന വിഷപ്പുക, ചാൻസലറികളിലെ വെള്ളക്കോളർ ധരിച്ച് ഉദ്യോഗസ്ഥർ ചോദിച്ചുനടക്കുന്നതല്ല... ക്കോളർ ക്ഷേംഗിവരുത്തുന്ന ശിരസ്സുകളെ വിഷമയമാക്കുന്നു, പകയുടെ പ്രതീകങ്ങളാക്കി മാററുന്നു.

''ബാലകൃഷ്ണൻ നായരേ മതി, മതി. ഞങ്ങൾക്കു് നിങ്ങളുടെ മഹാപോയിന്റ് പിടികിട്ടി. നിങ്ങൾ ഈ വ്യവസ്ഥയെ എങ്ങനെ മാററാൻ പോകുന്നു?''

ഇതേ അക്ഷമത കലാധരനും പ്രകടിപ്പിച്ചിരുന്നു. ഇതിനിടെ ഒരു സന്ധ്യയ്ക്കു്, ബറോഡയിൽ നിന്നു വന്ന കലാസൃഷ്ടികളുടെ കീഴിലിരുന്നുകൊണ്ടു്, അതിർത്തികൾ ഇല്ലാത്ത ഒരു ലോകം സൃഷ്ടിക്കുന്നതിൽ എന്നെ സഹായിക്കണമെന്നു് അഭ്യർത്ഥിച്ചപ്പോൾ കലാധരന്റെ പ്രതികരണം ഇപ്രകാരമായിരുന്നു: ''ആദിമനുഷ്യൻ വെട്ടിപ്പിടിച്ച ഇരയെ കാർന്നു തിന്നുമ്പോൾ, എന്റെ അടുത്തു് ആരും വരരുതു് എന്നു് മുരളുമ്പോൾ, ആംഗ്യം കാട്ടുമ്പോൾ അല്ലേ ബാലേട്ടാ സ്റ്റേററിന്റെ ബീജാവാപം നടന്നതു്! ഇത്രയും പഴക്കമുള്ള ഒരു ഇൻസ്റ്റിററ്യൂഷനെ നാമെങ്ങനെ എളുപ്പത്തിൽ ഇല്ലാതാക്കും?''

അപ്പോൾ ആരംഭം പരമ്പരാർത്ഥത്തിൽ നിന്നുതന്നെ, അല്ലേ? അപ്പോൾ നാം ആക്രമിക്കേണ്ടതും വിനോവർ (Win over) ചെയ്യേണ്ടതും മനുഷ്യമനസ്സുകൾതന്നെ. നാം മനുഷ്യഹൃദയങ്ങളിൽ വിപ്ലവം സൃഷ്ടിക്കും. ആ കടിച്ചുകീറൽ ആശയ പരതയിലും അക്ഷരാർത്ഥത്തിലും ഇല്ലാതെ, ലക്ഷക്കണക്കായ, കോടിക്കണക്കായ ഡാർഡൻപാർട്ടികളിൽ, സല്ലാപത്തിന്റെ വേദികളിൽ നാം ലോകവിഭവങ്ങളെ ആസ്വദിക്കും. അത്രയ്ക്കു് നമ്മുടെ ശാസ്ത്രങ്ങളും വളർന്നിട്ടില്ലേ?

ഈ ഭാഷയിൽത്തന്നെ, ഈ വികാരത്തോടെതന്നെ ഞാൻ ലോകജനതയോട്ട് പോയിപ്പോയി പറയും. ഈ ഭാഷ, ഈ ആശയം കേൾക്കാൻ തയ്യാറുള്ള സായിപ്പന്മാർ ഇന്നു് ലോകത്തുണ്ടു്.

ഇവിടെ ഒരുകാര്യം തികച്ചും മനസ്സിലാവുന്ന രീതിയിൽ പറഞ്ഞുതരേണ്ടതുണ്ടു്. ആറു ശതമാനം ലോകപൗരൻ എന്ന ഒരു ജനട്ടിക്ക് അദ്ഭുതമല്ല എന്റെ മനസ്സിൽ. (കലാകൗമുദി 457–ാം ലക്കത്തിൽ മലയാളികളെപ്പററി പത്രാധിപർക്കു് കത്തെഴുതിയ സി. കെ. ഗോപിനാഥനും ഇതു് ശ്രദ്ധിച്ചാൽ നന്നു്.) ഞാൻ ഹംഗേറിയൻസിനെപ്പററി പറഞ്ഞില്ലേ. വിവിധ മനുഷ്യസമൂഹങ്ങൾക്കു് അവരുടേതായ ഹൃദയ – കലാപര – ശാരീരിക ആകർഷകതകങ്ങൾ ഉണ്ടു്. അവ നിലനില്ക്കണം. അതിർത്തികളാണു് തുടച്ചുമാറേറണ്ടതു്. അപ്പോൾ ബന്ധങ്ങളിൽനിന്നു് വിഷം അകലുന്നു.

ഞാനൊരു ഭാരതീയനാണ്, കേരളീയനാണ്. എനിക്കെന്താണ് യൂറോപ്യന്മാരെ, വിശേഷിച്ച് കിഴക്കന്മാരെ, അവരുടെ പെണ്ണുങ്ങളും കുട്ടികളോടുമൊപ്പം കാണുമ്പോൾ സ്നേഹമയമായ ഒരുന്മേഷം, മാനസികാവസ്ഥ അനുഭവപ്പെടുന്നതു്? ഇവിടെയാണ് മനുഷ്യസ്നേഹമെന്ന മഹത്തായ രൂപം അരങ്ങേറുന്നതു്.

ഒന്നുകൂടി പറയട്ടെ, ഒരുതരം ജനട്ടിക്ക് എൻജിനീയറിങ്ങ്കൊണ്ടു് ഒരു 'ലോകപൗരനെ' സൃഷ്ടിക്കണമെന്നു് എനിക്കു് ആഗ്രഹമില്ല. ഇന്നുതന്നെ അവർ നല്ല മനുഷ്യന്മാരാണ്. ജോഗ്രാഫിക്കലായും മാനസികമായും ഉള്ള അതിർത്തികൾ തുടച്ചുനീക്കണമെന്നേ ഞാൻ പറയുന്നുള്ളൂ.

ഇങ്ങനെയൊരു സാഹചര്യമുദിച്ചാൽ ഞാൻ ആദ്യം വിളിക്കുക, കൃഷിശാസ്ത്രജ്ഞന്മാരെയായിരിക്കും. എവിടെയെല്ലാം ഗോതമ്പ്, എവിടെയെല്ലാം നെല്ല്, എവിടെയെല്ലാം മാമ്പഴം, ദ്രാക്ഷ? മനുഷ്യരായ മനുഷ്യർക്കെല്ലാം സുഖമായി ഗാർഡൻ പാർട്ടികളിലിരുന്നു സല്ലപിച്ച് തിന്നാനുള്ള ശാസ്ത്രവും പരിപാടികളും രൂപമെടുപ്പിച്ചാട്ടെ; അതിർത്തികളെല്ലാം തുടച്ചുനീക്കി. ഗ്ലോബൻ ഹരിതവിപ്ലവമാവട്ടെ ഇനി നിങ്ങളുടെ ചുമതല!

**എ. എൻ. നമ്പൂതിരി**




തന്നോളംതന്നെ ഭാരമുള്ള പുസ്തകസഞ്ചിയും തൂക്കി സ്കൂളിലേക്കോടുന്ന കുട്ടികളെ കാണുമ്പോൾ എൻെറ ബാല്യകാലത്തെക്കുറിച്ച് ഓർമ്മവരും. അന്നൊക്കെ മലയാളപാഠാവലിയും സ്ലേററും മാത്രമായിരുന്നു പഠനോപകരണങ്ങൾ. മിഡിൽ സ്കൂളിലേക്ക് (അപ്പർ പ്രൈമറി) കയററം കിട്ടിയാൽ സ്ലേററ് ഉപേക്ഷിക്കാം; പകരം ഒരു 'പലവക' ബുക്കായാൽ ധാരാളമായി.

കണക്കും, ഭാഷയും, ചരിത്രവും, ഭൂമിശാസ്ത്രവുമായിരുന്നു അന്ന് പ്രധാനമായും പഠിപ്പിച്ചിരുന്നത്. ശാസ്ത്രം പാഠ്യപദ്ധതിയിലില്ലായിരുന്നു എന്ന് സത്യം ചെയ്യാനൊന്നും വയ്യ. ആദ്യത്തെ ഏഴ് ക്ലാസ്സുകളിൽ ഞാനാകെ പഠിച്ച ശാസ്ത്രം 'പുലിച്ചുവടി'പ്പൂവിനെക്കുറിച്ച് ഡ്രിൽ മാസ്റ്റർ എടുത്ത ഒരു ക്ലാസ്സിലായിരുന്നു.

കാലമെത്ര മാറിപ്പോയി! പാഠശാലകളിൽ മാത്രമല്ല നിത്യജീവിതത്തിൻെറ നാനാമേഖലകളിലും ശാസ്ത്രം ഇന്നു സ്വാധീനം ചെലുത്തുന്നു. സാധാരണ വീട്ടമ്മപോലും ഇലക്ട്രിക്ക് ഉപകരണങ്ങളുടെ പ്രവർത്തനരീതിയും ഭക്ഷണപദാർത്ഥങ്ങളുടെ കലോറിമൂല്യവും അറിയാം. വൈദ്യുതി ഉപയോഗിക്കുന്നവർക്കൊക്കെ ഫ്യൂസും, വോൾട്ടേജും, ഇലക്ട്രിക്ക് സർക്യൂട്ടും സുപരിചിതമായ വാക്കുകളാണ്. എക്കോളജിയും അക്യൂപങ്ചറും ഇന്നെവിടെയും സംസാരവിഷയമായിക്കഴിഞ്ഞു. പത്രമെടുത്തുനിവർത്തിയാലോ? വാർത്തകളിൽ മൈക്രോചിപ്പും, ന്യൂക്ലിയർ റിയാക്ടറും, സാററലൈററും, ജനററിക്ക് എൻജിനീയറിങ്ങും സ്ഥാനം പിടിക്കുന്നു. ചുരുക്കത്തിൽ ജീവിതവൃത്തിക്കുതന്നെ കുറച്ചൊക്കെ ശാസ്ത്രജ്ഞാനം ആവശ്യമാണെന്നു വ്യക്തം.

കഴിഞ്ഞ അരന്നൂററാണ്ടിലേറെയായി വൈജ്ഞാനികരംഗത്തുവന്ന വൻപിച്ച പരിവർത്തനങ്ങളുടെ ഫലമാണിത്. പക്ഷേ, ശാസ്ത്രം അനാവരണം ചെയ്യുന്ന വിവരങ്ങൾ സാധാരണക്കാർക്ക് മനസ്സിലാവുന്ന ഭാഷയിൽ പ്രതിപാദിക്കുന്ന പുസ്തകങ്ങളോ ഗ്രന്ഥങ്ങളോ നമുക്കാവശ്യത്തിനില്ല.

ഒരു ചുമട് പുസ്തകവുമായി പോകുന്ന സ്കൂൾകുട്ടിയുടെ കായക്ലേശത്തിൽമാത്രം നമ്മുടെ സഹതാപം ഒതുങ്ങിയാൽപ്പോരാ, അയാൾക്ക് ജിജ്ഞാസ ശമിപ്പിക്കാൻ സുഗ്രഹമായ പുസ്തകങ്ങൾ വേണ്ടത്രയുണ്ടോ എന്നുകൂടി ആരായണം.

അല്പമാലോചിച്ചാൽ നമുക്കും അനുഭവപ്പെടുന്ന പ്രശ്നമാണിത്. ഇന്നത്തെ പത്രത്തിൽ ഹോവർക്രാഫ്ററിൻെറ പരിഷ്കരിച്ച മോഡലിനെക്കുറിച്ച് ഒരു വാർത്ത കാണുന്നു. പക്ഷേ, എന്താണ് ഹോവർക്രാഫ്ററ്? എവിടെയോ കേട്ടിട്ടുണ്ട്. ശരി. ഡിക്ഷണറി നോക്കാം. പക്ഷേ, അങ്ങനൊരുവാക്ക് അതിലില്ല.

ഹോളോഗ്രാം ഛായകളുടെ മേന്മയെക്കുറിച്ചൊരു ലേഖനം. വായിച്ചുതുടങ്ങുമ്പോഴേ സംശയമായി. ഫോട്ടോഗ്രാഫിയുമായി ഇതിനുള്ള വ്യത്യാസമെന്താണ്? വായന നില്ക്കുന്നു. ഇനി എന്തുചെയ്യണം?

സംശയം മാറണമെങ്കിൽ എൻസൈക്ലോപീഡിയയുടെ പുതിയ പതിപ്പുള്ള ഏതെങ്കിലും ലൈബ്രറിയിലേക്ക് ഓടുകയേ നിവൃത്തിയുള്ളൂ. ഒരുദിവസം എത്ര തവണ നമുക്കിതാവർത്തിക്കാൻ കഴിയും?

നിത്യേന നേരിടുന്ന ഇത്തരം വിഷമസന്ദർഭങ്ങളിലാണ് ലളിതവും ആധികാരികവുമായ ഒരു റഫറൻസ് ഗ്രന്ഥത്തിൻെറ ആവശ്യം മനസ്സിലാകുന്നത്. ക്ലാസ്മുറികളിൽ മാത്രമല്ല സാധാരണ സംഭാഷണത്തിൽപ്പോലും ഇപ്പോൾ കേൾക്കുന്ന ശാസ്ത്രസംബന്ധമായ സംശയങ്ങൾ തീരാൻ വോക്സ് പോപ്പുലിക്കുവേണ്ടി ശ്രീ. റോസ്കോട്ട് കൃഷ്ണപിള്ള തയ്യാറാക്കിയ കുട്ടികളുടെ ശാസ്ത്രനിഘണ്ടു മറിച്ചുനോക്കിയാൽ മതി.

അസ്ട്രോണമി മുതൽ സുവോളജി വരെ വ്യാപിച്ചുകിടക്കുന്ന വിവിധ ശാസ്ത്രശാഖകളിലെ പ്രധാന വസ്തുതകളുടെ അയത്നലളിതമായ നിർവചനങ്ങളും വിശദീകരണങ്ങളുമാണ് ഈ നിഘണ്ടുവിലുള്ളത്. ഭംഗിയേറിയ വർണ്ണചിത്രങ്ങൾ ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥം മറിച്ചുനോക്കുന്നതുപോലും മാനസോല്ലാസകരമാണ്. അതിനിടെ വലിയ മസ്തിഷ്കവ്യായാമമില്ലാതെതന്നെ അനേകം ശാസ്ത്രതത്വങ്ങൾ മനസ്സിലാകുകയുംചെയ്യും.

അരമണിക്കൂർനേരം അലസമായി പേജുകൾ മറിക്കുന്നതിനിടയിൽ ഞാൻ ശേഖരിച്ച വിവരങ്ങൾ: റേഡിയേഷനെക്കുറിച്ചുള്ള വ്യക്തമായ നിർവചനം. വിവിധതരം കംപ്യൂട്ടറുകളുടെ പേരും ഉപയോഗവും. ഡയോഡിൻെറ പ്രവർത്തനം. ട്രാൻസിസ്റ്ററിൻെറ സംവിധാനം. ഓർഗാനിക് രസതന്ത്രത്തിൽ ആദ്യംതന്നെ പരിചയപ്പെടുന്ന കീറേറാഫോമുകളുടെ പ്രസക്തി. ഹോളോസിൻഘട്ടത്തിൻെറ പ്രാധാന്യം. അണുസ്ഫോടനത്തിൽ നിന്നുണ്ടാവുന്ന ഫാൾഔട്ടിൻെറ ഭാവം. പലതവണ കേട്ടിട്ടുള്ള ഇ. എസ്. പി. എന്ന ത്രൈക്ഷരിയുടെ ശരിയായ അർത്ഥം. ബഹിരാകാശയാത്രയ്ക്ക് സ്പേസ് പ്രോബ് നൽകിയ സംഭാവന.

ഇപ്പറഞ്ഞ ശാസ്ത്രസംജ്ഞകളിൽ ഒട്ടുമുക്കാലും നമുക്ക് പരിചിതമാണ്. അർത്ഥം ശരിക്കറിയാതെ ഉപയോഗിക്കുന്നവയും അവയിലുണ്ട്. ശാസ്ത്രനിഘണ്ടുവിലൂടെയുള്ള ഓട്ടപ്രദിക്ഷണത്തിനിടയിൽ പഴയധാരണകൾ തിരുത്താനും പുതിയ വിവരങ്ങൾ ശേഖരിക്കാനും അനായാസം കഴിഞ്ഞുവെന്നതിൽ വളരെ സന്തോഷം തോന്നി.

നിഘണ്ടു ഉപയോഗിക്കുമ്പോൾ ഒരു കാര്യം ഓർക്കണം. ഏതെങ്കിലും ശാസ്ത്രവിഷയത്തെക്കുറിച്ചുള്ള അവസാനവിവരംവരെ ഇതിൽനിന്നു ലഭിക്കുമെന്നു പ്രതീക്ഷിക്കരുത്. ഈ ഗ്രന്ഥം ഒരു നിഘണ്ടുമാത്രമാണ്; വിജ്ഞാനകോശമല്ല. ഡിക്ഷണറി തുറക്കുമ്പോൾ മെൻഡൽ നിയമമാണ് കണ്ണിൽപ്പെട്ടതെന്നു കരുതുക. മെൻഡൽ ആരാണ്? അതിനുള്ള ഉത്തരം കിട്ടും. അദ്ദേഹത്തിൻെറ ജീവിതകാലം, പാരമ്പര്യശാസ്ത്രത്തിനു നല്കിയ സംഭാവന എന്നിവയെക്കുറിച്ചും പരാമർശമുണ്ട്. എങ്കിലും അദ്ദേഹത്തിൻെറ ശാസ്ത്രസങ്കല്പനങ്ങളെക്കുറിച്ചുള്ള വിശദമായ ചർച്ചയ്ക്ക് വിജ്ഞാനകോശംതന്നെ തേടണം. പക്ഷേ, ഈ നിഘണ്ടുവിലെ പല കുറിപ്പുകളോടും അനുബന്ധിച്ച ചിത്രങ്ങൾ വാക്കുകളേക്കാൾ വാചാലമാണ്; ഏതു വിവരണങ്ങളെക്കാളും വ്യക്തവുമാണ്.

ഇത്തരമൊരു ബൃഹദ്ഗ്രന്ഥം രചിക്കാൻ വേണ്ട കഴിവും അർപ്പണബോധവും പ്രവർത്തനശേഷിയും റോസ്കോട്ട് കൃഷ്ണപിള്ളയിലേ കാണൂ. മുഴുവൻ സമയവും ഔദ്യോഗിക കൃത്യങ്ങൾക്കുവേണ്ടി ചെലവഴിക്കേണ്ടിവരുന്ന കൃഷ്ണപിള്ളയ്ക്ക് ശാസ്ത്രസാഹിത്യത്തിന് ഇത്രയേറെ സംഭാവനചെയ്യാൻ എങ്ങനെ കഴിഞ്ഞു എന്ന് ഞാൻ അതിശയിച്ചിട്ടുണ്ട്. ശാസ്ത്രോപാസകനായ ഒരു വിദ്യാഭ്യാസവിചക്ഷണൻെറ അതിദീർഘവും അക്ഷീണവുമായ പരിശ്രമഫലമാണ് ഈ നിഘണ്ടു.

വളരെയേറെ മുതൽ മുടക്കാനും ആഗോളവ്യാപകമായി പുസ്തകം വിൽക്കാനും കഴിവുള്ള വലിയ പുസ്തകക്കമ്പനികളേ ശാസ്ത്രനിഘണ്ടുക്കൾ പ്രസിദ്ധീകരിക്കാറുള്ളൂ. ഈ സൗകര്യങ്ങളൊന്നുമില്ലെങ്കിലും, മെച്ചമേറിയ പുസ്തകങ്ങൾമാത്രം പ്രസിദ്ധീകരിക്കുകയെന്ന ദൃഢവ്രതവുമായി പ്രസാധനരംഗത്ത് നിലയുറപ്പിച്ച വോക്സ് പോപ്പുലിയുടെ ഈ സംരംഭം എല്ലാവിജ്ഞാനകുതുകികളും സ്വാഗതം ചെയ്യും.

കൈയെത്തുന്ന ദൂരത്തിൽ ഈ നിഘണ്ടു ഇരിക്കുന്നത് നിങ്ങളുടെ കുട്ടികൾക്കു മാത്രമല്ല, നിങ്ങൾക്കും പ്രയോജനപ്പെടും.

---

Children's Illustrated English Malayalam Science Dictionary (കുട്ടികളുടെ സചിത്ര ഇംഗ്ളീഷ്-മലയാളം ശാസ്ത്രനിഘണ്ടു) റോസ്കോട്ട് കൃഷ്ണപിള്ള. 200.00. വോക്സ്പോപ്പുലി പ്രസിദ്ധീകരണം.



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

എറണാകുളം ബസ്സ് സ്റ്റേഷനിൽനിന്നു ബസ്സിൽ കയറിയിട്ടുള്ളവർക്കെല്ലാം അറിയാവുന്ന കാര്യമാണ് ഇവിടെ എഴുതുന്നതു്. യാത്രയ്ക്കു സന്നദ്ധമായ ബസ്സ്. ക്ഷമകെട്ട് ഇരിക്കുന്ന യാത്രക്കാർ. ആ സന്ദർഭത്തിലാണ് ഒരു ചെറുപ്പക്കാരൻ ബസ്സിലേക്കു കടക്കുക. അഴുക്ക് ഒട്ടും പററാത്ത പാൻറ്സ്, സ്ലാക്ക് ഷർട്ട് ഇവ ധരിച്ച് 'ക്ലീൻഷേവ്' നടത്തിയ കനത്തമുഖത്തോടെ അയാൾ വാതിൽ തൊട്ട് ഡ്രൈവർ ഇരിക്കുന്നിടംവരെ നടക്കുന്നു. ഇടതുഭാഗത്തും വലതുഭാഗത്തും ഇരിക്കുന്ന യാത്രക്കാരോടെല്ലാം പണം ചോദിക്കുന്നു. അയാളോട് ആർക്കും ഇഷ്ടം തോന്നുകയില്ല. അങ്ങനെയുള്ള മുഖഭാവവും ചേഷ്ടാവിശേഷങ്ങളും ശരീരാകൃതിയുമാണ് അയാൾക്ക്. എങ്കിലും യാത്രക്കാരിൽ തൊണ്ണൂറു ശതമാനവും പണംകൊടുക്കും. കൊടുക്കുന്ന തുക കൈനീട്ടിവാങ്ങാൻവയ്യ അയാൾക്ക്. തോളു തൊട്ടു കൈമുട്ടുവരെ മാത്രമേ അയാൾക്കു കൈയായിട്ടുള്ളു. 'സ്റ്റംപ്' എന്ന ഇംഗ്ലീഷ് വാക്ക് ഉപയോഗിച്ചുകൊള്ളട്ടെ. ആ സ്റ്റംപിൻെറ അററം ഉരുണ്ടിരിക്കും. ഡോക്ടർമാർ നടത്തിയ 'തയ്യലി'ൻെറ ഫലമാണോ എന്നറിയാൻ പാടില്ല, ചില വരകളും മററും അവിടെയുണ്ട്. ജുഗുപ്സാജനകമാണ് ആ ഉച്ഛിഷ്ട ഭാഗമെന്ന് എഴുതിയാൽ ഈശ്വരൻ എന്നെയും ആ രീതിയിൽ ആക്കിക്കളയുമോ എന്നു പേടിയുണ്ട്. എങ്കിലും എഴുതുന്നു. പണം കൊടുക്കുന്നവർ നാണയം ആ ഉരുണ്ടഭാഗത്തുതന്നെ വച്ചുകൊടുക്കണമെന്ന് ആ യുവാവിന് നിർബ്ബന്ധമുണ്ട്. പോക്കററിൽ ഇട്ടുകൊടുത്താൽ പോരാ. ഭുജാഗ്രത്തിൽ നാണയം വച്ചാൽ നാടകീയമായ മട്ടിൽ ചെറുപ്പക്കാരൻ കൈചലിപ്പിക്കുന്നു. അതു് ഒരു പാരബല–അനുവൃത്തം–ഡിസ്ക്രൈബ്ചെയ്യുന്നു. നാണയം ടക് എന്ന് അയാളുടെ കീശയിൽ വീഴുന്നു. ഒരിക്കൽപ്പോലും നാണയം താഴെ വീണുകണ്ടിട്ടില്ല. 'സാറേ, സാറേ' എന്ന പരുക്കൻ വിളികളും പാരബല ഡിസ്ക്രൈബ്ചെയ്യലും. രണ്ടു ബല്ല് മുഴങ്ങുമ്പോൾ യുവാവ് ഇറങ്ങുകയായി. ആ സ്റ്റംപാണോ കൂടുതൽ ജുഗുപ്സാവഹം? അതോ അനുവൃത്തം ആലേഖനം ചെയ്യലോ? രണ്ടും എന്നാണ് ഉത്തരം. ആ യുവാവ് കൈയില്ലാത്തവനാണെന്ന മട്ടിൽ വന്നു പണം ചോദിച്ചാൽ ആരും സന്തോഷത്തോടെ കൂടുതൽ കൊടുക്കും. പക്ഷേ അയാൾക്കതുവയ്യ. സ്റ്റംപ്കാണിക്കണം. അതുകൊണ്ടുള്ള വിദ്യ കാണിക്കണം. ഫലം യാത്രക്കാരുടെവെറുപ്പ്. കഴിഞ്ഞ കുറെക്കാലമായി സാഹിത്യത്തിനുള്ള സമ്മാനങ്ങൾ വാങ്ങുന്നവരിൽ ഭൂരിപക്ഷവും കൈമുട്ടിനുശേഷമുള്ള ഭാഗമില്ലാത്തവരാണ്. അവരുടെ ഭുജാഗ്രത്തിൽ ശസ്ത്രക്രിയയുടെ ഫലമായ ഉണങ്ങിയ ചാലുകൾ കാണുന്നു. സമ്മാനത്തുക അവിടെ വച്ചുകൊടുക്കുന്നു. അനുവൃത്താലേഖനം നടക്കുന്നു. തുക കീശയിൽ വീഴുന്നു. പോകുന്നു. ഭാരതത്തിലോ കേരളത്തിലോ ഉള്ള സ്റ്റംപുകാരുടെ പേരുകൾ പറയാൻ വൈഷമ്യമുണ്ട്. അതുകൊണ്ട് അവയവത്തിൻെറ ഉച്ഛിഷ്ടം കാണിക്കുന്ന സായ്പന്മാരുടെ നാമധേയങ്ങൾ മാത്രം എഴുതാം. ചെസ്വാഫ്മീവാഷ്, വില്യം ഗോൾഡിങ്, യാറോസ്ലാഫ് ബിഫെർട്ട്. ഇതു സാഹിത്യത്തിനുള്ള സമ്മാനം നേടുന്നവരുടെ സ്ഥിതി. സമാധാനത്തിനുള്ള നോബൽ സമ്മാനം വാങ്ങുന്നവർക്കു കൈകളുമില്ല, കാലുകളുമില്ല. തലയും നെഞ്ചും വയറും മാത്രമേ അവർക്കുള്ളു. മഹാത്മാഗാന്ധിക്കു കൊടുക്കാത്ത സമാധാനസമ്മാനം അനേകമാളുകളെ കൊന്നൊടുക്കിയ ബഗിനു കൊടുത്തവരാണ് നോബൽസ്സമ്മാനക്കമ്മിററി. ആ യുവാവിനെ നോക്കാതെ ഞാൻ ബസ്സിലിരിക്കുമ്പോൾ കഥാകാരനായ ടി. ആറും, ഇന്നു തൃപ്പൂണിത്തുറ കോളേജിലെ പ്രിൻസിപ്പലായ സി. എ. മോഹൻദാസുംകൂടി ''കാഫ്ക, കാഫ്ക'' എന്നു പറയുന്നു. ഞാൻ അദ്ഭുതപ്പെട്ട് എന്താ കാര്യമെന്ന് അന്വേഷിച്ചപ്പോൾ അവർ ഒരു ട്രാൻസ്പോർട്ട് ബസ്സിൻെറ ബോർഡ് ചൂണ്ടിക്കാണിച്ചു. Trial എന്നു ബോർഡ്. ട്രയൽ എന്ന നോവലെഴുതിയ കാഫ്കയ്ക്കു നോബൽ സമ്മാനം കിട്ടിയില്ല. ഇററലിക്കാരി ഗ്രാററ്സീയ ഡേലഡ്ഡയാണ് അതു കൊണ്ടുപോയതു്. ആരോർമ്മിക്കുന്നു അവരെ?

* * *

'ഇതൊക്കെ മുൻകൂട്ടി കണ്ടുകൊണ്ടാവണം ബർണാർഡ് ഷാ പറഞ്ഞതു്:— ''ഡൈനമൈററ് കണ്ടുപിടിച്ചതിന് ആൽഫ്രഡ് നോബലിനു മാപ്പുകൊടുക്കാം: പക്ഷേ, മനുഷ്യരൂപമെടുത്ത ഒരു രാക്ഷസനേ നോബൽ സമ്മാനം കണ്ടുപിടിക്കാൻ കഴിയൂ.'' (ആർ. കെ. നാരായൺ 'ഫ്രൻറ് ലൈനി'ൽ എഴുതിയ ലേഖനത്തിൽ നിന്ന്.)

## പി. ഗോവിന്ദപ്പിള്ള

മാർക്സിസ്റ്റായ പി. ഗോവിന്ദപ്പിള്ളയെ എനിക്കു നേരിട്ട് പരിചയമുണ്ട്. തമ്മിൽ കാണുമ്പോൾ അദ്ദേഹം ബൂർഷ്വാ സാഹിത്യകൃതികളുടെ മനോഹാരിതയെ നിന്ദിച്ചു സംസാരിക്കാറില്ല. സാഹിത്യത്തെ സംബന്ധിച്ച് അദ്ദേഹത്തിനുള്ള ഈ ഹൃദയവിശാലതയും ഔദാര്യവും എന്നെ അദ്ദേഹത്തോടു കൂടുതൽ കൂടുതൽ അടുപ്പിച്ചു. ഇക്കാര്യം ചില സുഹൃത്തുക്കളോടു ഞാൻ പറഞ്ഞപ്പോൾ അവരിൽ ചിലർ അറിയിച്ചു:—''അതൊക്കെ നേരിട്ടുള്ള സംഭാഷണത്തിൽ. പ്ലാററ്ഫോമിൽ കയറുമ്പോൾ ഗോവിന്ദപ്പിള്ള വിട്ടുവീഴ്ചയില്ലാത്ത മാർക്സിസ്റ്റാണ്. 'മാജിക് മൗണ്ടി'നെപ്പോലും അദ്ദേഹം പുച്ഛിച്ചുപുറന്തള്ളും.'' അവരുടെ ഈ അഭിപ്രായം എനിക്ക് അംഗീകരിക്കാൻ കഴിഞ്ഞില്ല. എങ്കിലും വല്ല സംശയത്തിൻെറ പാടെങ്കിലും എൻെറ മനസ്സിൽ വീണിട്ടുണ്ടോ? ഉണ്ടെങ്കിൽ താഴെ ചേർക്കുന്ന ഭാഗം അതിനെ നിർമ്മാർജ്ജനം ചെയ്തിരിക്കുന്നു. പി. ഗോവിന്ദപ്പിള്ള 'മുഖാമുഖം' എന്ന ചലച്ചിത്രത്തെ വിമർശിച്ചുകൊണ്ടെഴുതിയ ''ഭഗവാൻ മക്രോണിയുടെ പുനരവതാരം'' എന്ന ലേഖനത്തിൽ പറയുന്നു:

''ഒരു മോഹഭംഗവും ഇതേവരെ അനുഭവപ്പെടാത്ത ഒരു കമ്യൂണിസ്റ്റ് ആണ് ഈ ലേഖകൻ. എങ്കിലും കമ്യൂണിസ്റ്റ് വിരുദ്ധസാഹിത്യകൃതികളേയോ കലാസൃഷ്ടികളേയോ അപ്പാടെ എതിർക്കുകയോ വെറുക്കുകയോ ചെയ്യുന്ന ഒരുവനല്ല. ചിലപ്പോൾ അസത്യത്തെക്കാൾ ആപത്കരവും വഴിതെററിക്കുന്നതുമായ അർദ്ധസത്യങ്ങളെ ആസ്പദിച്ചവയായാലും കലയുടെ നിയമങ്ങൾക്ക് വിധേയമായി കലാചാതുരിയോടെയും ആത്മാർത്ഥതയോടെയും രചിക്കുന്ന കമ്യൂണിസ്റ്റ് വിരുദ്ധ കൃതികൾക്കും അവയുടേതായ ആസ്വാദ്യതയും പ്രയോജനവും സാംസ്കാരികമൂല്യവും ഉണ്ടെന്ന് ഞാൻ കരുതുന്നു. ആത്മാർത്ഥതയുള്ള ഒരു കമ്യൂണിസ്റ്റുകാരൻ അത്തരം കൃതികളെ–അവ ഭാഗിക വീക്ഷണങ്ങളാണെങ്കിൽ പോലും–സ്വയം വിമർശനത്തിനും തെററുതിരുത്തലിനും ഉപയുക്തമായ ഉപാധിയായി കാണുന്നു. വിമർശനാത്മകമായി പ്രതികരിക്കുമ്പോഴും അവയുടെ നീക്കിബാക്കി ഫലം മാലിന്യവിരേചനവും അതുകൊണ്ട് ആരോഗ്യസിദ്ധിയും ആയിരിക്കാം. അങ്ങനെയാണ് ഓർവെല്ലിൻെറ ''ആനിമൽ ഫാം'' കോയ്സ്ലറുടെ ''നട്ടുച്ചക്കിരുട്ട്'' മുതലായവ എനിക്ക് ഹൃദയംഗമങ്ങളായി അനുഭവപ്പെടുന്നതു്, അവയിലെ പ്രകടമായ സന്ദേശങ്ങൾ സ്വീകാര്യമായതുകൊണ്ടല്ല.''

ജനററിക്സ്, ഭൗതികശാസ്ത്രം ഇവയിൽപ്പോലും മാർക്സിസത്തിൻെറ അതിപ്രസരവും അധിപ്രസരവും ഉള്ള ഇക്കാലത്തു് വികാരത്തിൽ മാത്രം, അടിയുറച്ച സാഹിത്യത്തെ 'റെജ്മെൻേറഷ'നുവിധേയമാക്കാത്ത ഗോവിന്ദപ്പിള്ളയുടെ മാനസിക നില ആദരണീയംതന്നെ. കമ്യൂണിസ്റ്റ് വിരുദ്ധന്മാർക്കു മയക്കോവ്സ്കിയുടെയും നെരൂദയുടെയും കാവ്യങ്ങൾ വായിച്ചുരസിക്കാമെങ്കിൽ, ജനാധിപത്യവാദികൾക്കു ഫാസ്സിസ്റ്റായ എസ്റാ പൗണ്ടിൻെറ കൃതികൾ ആസ്വാദ്യങ്ങളാണെങ്കിൽ കമ്യൂണിസ്റ്റുകാർക്കു ബൂർഷ്വാ കലാകാരന്മാരുടെ സൃഷ്ടികളും രസോത്പാദകങ്ങളാവേണ്ടതാണ്. റഷ്യയിലും ചൈനയിലും ആ മാററം സംഭവിച്ചിരിക്കുന്നു. എന്നിട്ടും ഇവിടെയുള്ളവർ അതറിഞ്ഞിട്ടില്ല. അറിഞ്ഞവരുടെ കൂട്ടത്തിൽ പി. ഗോവിന്ദപ്പിള്ളയുണ്ടെന്ന കാര്യം സന്തോഷപ്രദമായിരിക്കുന്നു.

* * * *

മനുഷ്യാത്മാക്കളുടെ എഞ്ചിനീയറന്മാരാണ് എഴുത്തുകാരെന്നു സ്റ്റാലിൻ 1932-ൽ ഉദ്ഘോഷിച്ചു. (Main Currents of Marxism—Leszek Kolakowski Part III Page 92) കല കലാപരമായി നന്മയാർന്നതായിരുന്നാൽ മാത്രം പോരാ, അതു് രാഷ്ട്രവ്യവഹാരപരമായും ശരിയായിരിക്കണം എന്നു മാവോ അഭിപ്രായപ്പെട്ടു. (ibid—page 499). റഷ്യയിലെയും ചൈനയിലെയും ഇന്നത്തെ കലാസങ്കല്പങ്ങൾ സ്റ്റാലിൻെറയും മാവോയുടെയും കലാസങ്കല്പങ്ങളെ ബഹുദൂരം അതിശയിച്ചിരിക്കുന്നു.

## പാവം നായ്

ഫ്രഞ്ച് സാഹിത്യകാരൻ വീക്തോർ യൂഗോയുടെ 'ലേ മീസേറബ്ല' എന്ന വിശ്വവിഖ്യാതമായ നോവലിൽ ഭക്ഷണശാല നടത്തുന്ന തെനാർദിയ കുടുംബത്തെ വർണ്ണിച്ചിട്ടുണ്ട്. തെനാർദിയ കൃശഗാത്രനാണ്. അയാളുടെ ഭാര്യ സി. വി. രാമൻപിള്ളയുടെ ഭാഷയിൽ 'മാംസഗോപുര ശരീരിണി'യാണ്. പക്ഷേ, ഒച്ചപോലുള്ള ആ മനുഷ്യനെ കണ്ടാൽ അവൾ ഞെട്ടും. നേരെ മറിച്ചാണ് പല വീടുകളിലും. ഓഫീസിനെ വിറപ്പിക്കുന്ന പല കപ്പടാമീശക്കാരും വീട്ടിൽ വിറകൊള്ളുന്നവരാണ്. അച്ചിക്കു ദാസ്യപ്രവൃത്തി ചെയ്യുന്ന അയാൾ കൊച്ചിക്കു പോയങ്ങു തൊപ്പിയിടാതെ ഓഫീസിലേക്കു വന്ന് ഒരു ഹേതുവും കൂടാതെ അവിടെയുള്ളവരോട് തട്ടിക്കയറുന്നു. 'ഹേതുവില്ലാതെ' എന്നു ഞാനെഴുതിയതു ശരിയല്ല. വീട്ടിലെ അടിമത്തമാണ് ഓഫീസിലെ ദേഷ്യമായി മാറുന്നതു് വീട്ടിൽ 'കഴപ്പമില്ലാത്തവൻ' ഓഫീസിലും കഴപ്പക്കാരനല്ല.

ഇനി മറെറാരു രംഗം. മന്ത്രി ചീഫ് സെക്രട്ടറിയോടു കയർക്കുന്നു. ചീഫ് സെക്രട്ടറി ദേഷ്യം തീർക്കുന്നതു് സെക്രട്ടറിയോട്. അയാൾ ഡെപ്യൂട്ടി സെക്രട്ടറിയെ കുററപ്പെടുത്തുന്നു. ഡെപ്യൂട്ടി സെക്രട്ടറി അണ്ടർസെക്രട്ടറിയുടെ നേർക്കു കണ്ണുരുട്ടുന്നു. അയാൾ സെക്ഷൻ ഓഫീസറുടെ നേർക്കും. സെക്ഷൻ ഓഫീസർ ക്ലാർക്കിനെ ശകാരിക്കുന്നു. ക്ലാർക്ക് പ്യൂണിനേയും. പ്യൂണിന് ആരോടും മല്ലിടാനില്ല. അയാൾ കിട്ടിയ ശകാരം തലയിലേററി വീട്ടിലേക്കു പോകുന്നു. ഇടവഴിയിൽ കയറുമ്പോൾ ഒരു പാവപ്പെട്ട പട്ടി അതിൻെറ പാട്ടിനു പോകുന്നതു കാണുന്നു. പ്യൂൺ ശങ്കരപ്പിള്ള കല്ലെടുത്തു് ഒററയേറ്. പട്ടിയുടെ കാല് ഒടിഞ്ഞു. അതു ദയനീയമായി നിലവിളിച്ചുകൊണ്ട് ഓടുമ്പോൾ ശങ്കരപ്പിള്ളയ്ക്കു സ്വസ്ഥത.

തക്ക സമയത്തു് ഭർത്താവിനെ കിട്ടാത്തതുകൊണ്ടു ജീവിതം മുഴുവനും ''വൃദ്ധകന്യകാത്വം'' നയിക്കേണ്ടിവരുന്നവൾ പട്ടിക്കുട്ടികളെ സ്നേഹിച്ചുതുടങ്ങും. അവയെ വളർത്തും. പട്ടിക്കുട്ടിയെ കിട്ടിയില്ലെങ്കിൽ പൂച്ചക്കുട്ടിമതി. അല്ലെങ്കിൽ ആതുരാലയം നടത്താൻ പോകും. മനഃശാസ്ത്രത്തിൽ ഇതിനെ Displacement എന്നു പറയും. രസാവഹമാണ് ഇതിനെക്കുറിച്ചു പഠിക്കുക എന്നതു്. ഭാര്യക്കു ഭർത്താവിനെ കണ്ടുകൂടാ; ഭർത്താവിനു ഭാര്യയെയും. എന്നാൽ സത്യസന്ധമായി അവർ രണ്ടുപേരും അതു പുറത്തു പറയുകയില്ല. ഭർത്താവ് അവിയലിന് ഉപ്പു കൂടിപ്പോയെന്നു കുററം പറയുന്നു. അയാൾ ഫാൻ സ്വിച്ചോഫ് ചെയ്യാതെയാണ് ഓഫീസിലേക്കു പോയതെന്നു ഭാര്യ കുററപ്പെടുത്തുന്നു. നിസ്സാരകാര്യങ്ങളിൽ തുടങ്ങുന്ന ഈ സംഭാഷണം വലിയ ശണ്ഠയായി അവസാനിക്കുന്നു. അവർ പരസ്പരം വെറുക്കുന്നു എന്നതാണ് ഇതിനു ഹേതു.

കെ. രഘുനാഥൻ ''ഞാൻനിവേദിത'' എന്ന കഥയിൽ അവതരിപ്പിക്കുന്ന സ്ത്രീ വിവാഹിതയാണ്. പക്ഷേ, അവൾ ഉള്ളുകൊണ്ടു സ്നേഹിക്കുന്നതു വേറൊരു പുരുഷനെ. സാമൂഹികനിയമങ്ങൾ ആ സ്നേഹസാക്ഷാത്കാരത്തിനു തടസ്സം സൃഷ്ടിക്കുന്നു. അതുകൊണ്ട് അവൾ നഴ്സറിസ്കൂൾ നടത്തുന്നു. കുട്ടികളെ സ്നേഹിക്കുന്നു. ഇരുപത്തേഴുകുട്ടികൾ. തൽക്കാലത്തേക്ക് അവരില്ല എന്നിരിക്കട്ടെ. കുളത്തിൽ കളിക്കാൻ പോകുമ്പോൾ അവിടെ മത്സ്യമുണ്ട്. കുഞ്ഞുങ്ങളോടുള്ള സ്നേഹം മത്സ്യങ്ങളിലേക്കു മാററിയാൽ മതി. രഘുനാഥൻെറ ഈ കഥ ''സ്വഭാവപഠന''മാണ്; മനഃശാസ്ത്രത്തിൽ അടിയുറച്ച പഠനം. (കഥ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ)

## സൗന്ദര്യം മരിക്കുന്നു

''ചിത്തകവിതയെഴുതാൻ രണ്ടു മാർഗ്ഗങ്ങളുണ്ട്. ഒന്ന്: ചിത്തയായിത്തന്നെ എഴുതുക; രണ്ട്: അലക്സാണ്ടർ പോപ്പിനെപ്പോലെ എഴുതുക'' ഇങ്ങനെയോ ഇതിനു സദൃശമായ വിധത്തിലോ പറഞ്ഞതു് ഓസ്കർ വൈൽഡാണെന്നാണ് എൻെറ ഓർമ്മ. ഇതു് മാന്യമായ ശകാരം. അമാന്യമായ ശകാരവുമുണ്ട്. വായനക്കാരോടു മാപ്പുചോദിച്ചുകൊണ്ട് ഞാനതു കുറിക്കുന്നു. പി. ദാമോദരൻപിള്ള നല്ല നിരൂപകനായിരുന്നു, നല്ല ഗദ്യകാരനായിരുന്നു, വലിയ ബുദ്ധിമാനായിരുന്നു. പക്ഷേ അദ്ദേഹം പുരോഗമനത്തിന് എതിരായി നിന്നിരുന്നു. സ്റ്റേററ് കോൺഗ്രസ്സ് ''ഉത്തരവാദഭരണ''ത്തിനുവേണ്ടി പ്രക്ഷോഭണം കൂട്ടിയപ്പോൾ ദാമോദരൻപിള്ള ഒരിക്കൽ എന്നോടു പറഞ്ഞു: ഇവന്മാർക്കു സി. പി. രാമസ്വാമി അയ്യരുടെ കോണകം ഇടങ്ങഴി വെള്ളത്തിലിട്ടു വേകിച്ച് പതിനാറിൽ ഒന്നാക്കി വററിച്ച് കഷായമുണ്ടാക്കി സേവിക്കാൻ കൊടുക്കണം. ഇതു് അമാന്യമായ ശകാരം. കലാഹിംസ കാണുമ്പോൾ ചിലർ അമാന്യമായ ഉപാലംഭം നടത്താൻ പ്രവണതയുള്ളവരായിത്തീരും. തൊഴിലാളികളോടു ചേർന്നു നിന്നു കൊണ്ട് അവരെ വഞ്ചിക്കുന്നവരുടെ നേർക്ക് ആ തൊഴിലാളികൾ മൂന്നാംകണ്ണു തുറക്കേണ്ടതിൻെറ ആവശ്യകതയെക്കുറിച്ച് പുലിയൂർ രവീന്ദ്രനു പറഞ്ഞുതീരും. പറയട്ടെ. പക്ഷേ അദ്ദേഹത്തിൻേറതു് പാട്ട



**രണ്ടു നിർവചനങ്ങൾ—**

**നളിനി: ടാഗോറിൻെറ 'കവികാഹ്നി ചൂഷണം ചെയ്തു് രചിക്കപ്പെട്ടതു് എന്നു ജി. ശങ്കരക്കുറുപ്പ് എന്നോടു് പലപ്പോഴും പറഞ്ഞിട്ടുള്ള നല്ല ഖണ്ഡകാവ്യം.**

**ഇന്ദുലേഖ: ആവശ്യത്തിലധികം വാഴ്ത്തപ്പെട്ട ഒരിടത്തരം സൂപ്പർ ഫിഷൽ നോവൽ.**

ല്ല, ഗർജ്ജനമാണ്. കവിതയുടെ നേർക്കുള്ള മൂന്നാംകണ്ണു തുറക്കലാണ്.

എന്റെ കോരം!
നിന്റെ കമ്പിളി–
ലിളകിമറിയും കായ ലലകളി
ലെന്റെ ദുഃഖക്കായമിത്തിരി
ഞാൻ കലക്കുമ്പോഴും
നിന്റെ നെഞ്ചിൽ നഞ്ചിടാനൊന്നു
പൊതിയഴിക്കുമ്പോഴും

ഇങ്ങനെപോകുന്നു രവീന്ദ്രന്റെ 'കാവ്യം' (ദേശാഭിമാനി). ഇതു വായിക്കുമ്പോൾ ഓസ്കർ വൈൽഡാകാനല്ല, ദാമോദരൻ പിള്ളയാകാനാണെന്റെ ആഗ്രഹം. അതു് മനസ്സിൽ അടക്കിവയ്ക്കുട്ടെ. രവീന്ദ്രൻ ഇമ്മട്ടിൽ സൗന്ദര്യഹന്താവാകുന്നതെന്നു് ഉപദേശിക്കുകയും ചെയ്യട്ടെ.



## ക്ഷമാപണത്തോടെ

പ്രസംഗംകൊണ്ടു സെൻസേഷൻ സൃഷ്ടിച്ച പ്രഭാഷകനുണ്ടായിരുന്നു മുൻപ്. ഞാനതു ഒരിക്കൽ കേട്ടു് പുളകംകൊണ്ടു. രണ്ടാമതു കേട്ടപ്പോൾ പുളകമുണ്ടായില്ല. കാരണം കാണാതെ പഠിച്ച വാക്യങ്ങൾ ആവർത്തിക്കുകയായിരുന്നു അദ്ദേഹം. ഒരിക്കൽ ചിറയിൻകീഴ്‌വച്ചു കൂടിയ ഒരു സമ്മേളനത്തിൽ അദ്ദേഹവും പി. കേശവദേവും പ്രഭാഷകരായിരുന്നു. അവർ തമ്മിലൊരുതർക്കം. രണ്ടാമതായിട്ടേ താൻ പ്രസംഗിക്കുകയുള്ളു എന്നു് അദ്ദേഹം. കേശവദേവും അങ്ങനെ ശഠിച്ചു. ഒടുവിൽ ദേവ് എഴുന്നേററു പറഞ്ഞു: ''ശരി, ഞാൻ ആദ്യം പ്രസംഗിച്ചേക്കാം. പക്ഷേ മിസ്റ്റർ...എന്തു പ്രസംഗിക്കുമെന്നും ആ പ്രസംഗത്തിലെ വാക്യങ്ങൾ എന്തായിരിക്കുമെന്നും എനിക്കറിയാം, അതിനുള്ള സമാധാനവും ഞാൻ നല്കിയേക്കാം.'' ദേവ് രണ്ടാമത്തെ പ്രഭാഷകൻ പറയാൻ പോകുന്ന വാക്യങ്ങൾ ഓരോന്നായി പറഞ്ഞു. അവയ്ക്കു വിമർശനവും നല്കി. രണ്ടാമത്തെയാളിന്റെ ഊഴമെത്തി. അദ്ദേഹത്തിന്റെ വായടഞ്ഞുപോയി. താൻ പറയേണ്ട വാക്യങ്ങളാകെ ദേവ് പറഞ്ഞുകഴിഞ്ഞു. 'എനിക്കൊന്നും പറയാനില്ല' എന്നു പറഞ്ഞു അദ്ദേഹം പോയി. ആളുകൾ ചിരിച്ചു. മനോരമ ആഴ്ചപ്പതിപ്പ് ഞാൻ കൈയിലെടുക്കുന്നു. അഞ്ചു നോവലുകൾ. ഒന്നും വായിക്കുന്നില്ല. എങ്കിലും ദേവിനെപ്പോലെ അഭിപ്രായപ്പെടുന്നു. അഞ്ചും പൈങ്കിളി നോവലുകളായിരിക്കും. പിന്നെ ഒരു കൊലപാതകവർണ്ണനം. ഇവ കഴിഞ്ഞാൽ പ്രൊഫസർ കെ.എം. തരകന്റെ ചിന്താപ്രധാനമായ 'കാര്യവിചാരം', വെല്ലൂർ പി. എം. മാത്യുവിന്റെ മനഃശാസ്ത്രപരമായ വിശകലനം, ടോംസിന്റെ രസകരമായ കാർട്ടൂൺ. ഈ മൂന്നും ഞാൻ നോക്കാറുണ്ടു്. അതുകഴിഞ്ഞാലോ? സ്റ്റുപിഡിററിക്കു് പര്യായമെന്ന മട്ടിൽ സ്ഥലം നികത്താനായി കൊടുക്കുന്ന കൊച്ചു കാർട്ടൂണുകൾ. മാന്യന്മാരെ നിരന്തരം നിന്ദിക്കുന്ന വേറൊരു കാർട്ടൂൺ. ഇവ നോക്കേണ്ടതില്ല. അതുകൊണ്ടു കവർ പേജിലേക്കു ''നടത്തി നേരേ നയനങ്ങൾ രണ്ടും''. സുഹാസിനിയുടെ ചിത്രം. സുന്ദരി. പക്ഷേ അവരുടെ സൗന്ദര്യം നിസ്സാരതയിലേക്കു ചെന്നു വിളറിപ്പോകും 'ഫ്രൻറ് ലൈനി'ൽ കൊടുത്തിരിക്കുന്ന സ്മിതപാട്ടീലിന്റെ ചിത്രങ്ങൾ കണ്ടാൽ. വിശേഷിച്ചും 106–ാം പുറത്തെ ചിത്രം. സ്ത്രീക്കു് ഈ സൗന്ദര്യം എങ്ങനെ കിട്ടി? What makes a woman beautiful? എന്ന ലേഖനത്തിൽ ഹാവ്‌ലക് എല്ലിസ് അതിനു മറുപടി നല്കിയിട്ടുണ്ടു്. ഇതിനു മറുപടിയല്ലെങ്കിലും മറുപടിയായി തോന്നുന്ന മട്ടിൽ എഡ്‌വേഡ് ഷോർട്ടർ A History of Women's Bodies എന്നൊരു നല്ല പുസ്തകം എഴുതിയിട്ടുണ്ടു്. സ്ത്രീയുടെ ശരീരത്തെ സംബന്ധിച്ചു് ഒരു 'ഡിമിസ്റ്റിഫിക്കേഷൻ'



നടന്നു കഴിഞ്ഞു എന്നാണു് അദ്ദേഹത്തിന്റെ വാദം. ഇതാണു ശരിയെന്നു് എനിക്കു തോന്നുന്നു. ഈ പുസ്തകത്തിൽ നല്കിയിട്ടുള്ള രണ്ടു നേരമ്പോക്കുകൾ:— 1) ഒരുത്തൻ ഭാര്യയെ കണ്ടമാനം തല്ലിയതുകൊണ്ടു് ഡോക്ടറെ വിളിച്ചു. ഫീസിന്റെ ഇരട്ടികൊടുത്തു. ''ഇരട്ടി എന്തിനു്?'' ''ഒന്നു് ഇത്തവണത്തേക്കു്. മറേറതു് രണ്ടാമതു് അടികൊടുക്കുമ്പോഴേക്കുള്ളതു്'' 2) ഗർഭച്ഛിദ്രം സംഭവിച്ചു് ഡോക്ടറുടെ അടുത്തെത്തിയ സ്ത്രീയോടു് അദ്ദേഹം:— ''ആ ചൊവ്വാഴ്ച നിങ്ങളുടെ ഭർത്താവു് നിങ്ങളെ തല്ലിയോ?'' അവളുടെ മറുപടി:—''അയാൾ എന്റെ തലയിലടിച്ചു. ഞാൻ വെളിയിൽ പോയിട്ടു തിരിച്ചുവന്നപ്പോൾ അയാൾ എന്റെ ഉടുപ്പാകെ വലിച്ചുകീറി''

* * *

ഒരു കമൻറുമില്ലാതെ എം. പി. നാരായണപിള്ളയുടെ കലാകൗമുദി ലേഖനത്തിൽനിന്നു് ഒരുഭാഗം ഉദ്ധരിക്കുന്നു. കമൻറ് വായനക്കാർ നടത്തിയാൽമതി.

''കൃഷ്ണമേനോൻ മത്സരിച്ച ബോംബെയിലാരാണു് ഇന്നു മത്സരിക്കുന്നതെന്നറിയാമോ?
സുനിൽദത്തു്.
സുനിൽദത്തു് ആരാണു്?
നർഗീസിന്റെ ഭർത്താവു്
നർഗീസാരാണു്?
രാജ്കപൂറിന്റെ ആയകാലത്തെ ചരക്കു്. (പുറം 20)

## നിർവ്വചനങ്ങൾ

ഖസാക്കിന്റെ ഇതിഹാസം: അശ്ലീലപദങ്ങൾ പ്രയോഗിക്കാതെ സെക്സിന്റെ തേജസ്സെടുത്തു കാണിക്കുന്ന നല്ല നോവൽ.

ഫിഡിൽ: അശ്ലീലപദങ്ങൾ പ്രയോഗിക്കാതെ കലയെ വരംഗറാക്കിക്കാണിക്കുന്ന നോവൽ.

നളിനി: ടാഗോറിന്റെ 'കവികാഹ്നി' ചൂഷണംചെയ്തു് രചിക്കപ്പെട്ടതു് എന്നു ജി. ശങ്കരക്കുറുപ്പു് എന്നോടു പലപ്പോഴും പറഞ്ഞിട്ടുള്ള നല്ല ഖണ്ഡകാവ്യം.

ഇന്ദുലേഖ: ആവശ്യത്തിലധികം വാഴ്ത്തപ്പെട്ട ഒരിടത്തരം 'സൂപർ ഫിഷൽ' നോവൽ.

ലൈബ്രറി:–ഭാര്യയുടെ ഉപദ്രവത്തിൽനിന്നു രക്ഷപ്പെടാൻവേണ്ടി ഗവേഷണത്തിന്റെ പേരിൽ വന്നിരിക്കാൻ പററിയസ്വർഗ്ഗം. സർവ്വകലാശാലാ പ്രഭാഷണങ്ങൾ:– അവിദഗ്ദ്ധന്മാരുടെ 'പ്ലാററിറ്റ്യൂഡുകൾ' ആവിഷ്കരിക്കപ്പെടുന്ന വാക്യസമുച്ചയം. കോളേജ് യൂണിയൻ ഉദ്ഘാടനം:– ആദ്ധ്യക്ഷ്യം വഹിക്കാൻ ചെർനെൻകോയും, ഉദ്ഘാടനം ചെയ്യാൻ റെയ്ഗനും പ്രസംഗിക്കാൻ ദങ്സിയോപിങ്ങും, കൃതജ്ഞത പറയാൻ താച്ചറും വേണമെന്നു കരുതി തിരുവനന്തപുരത്തെത്തുന്ന യൂണിയൻ ഭാരവാഹികൾ ആരെയും കിട്ടാതെ എം. കൃഷ്ണൻ നായരെ വിളിച്ചു കൊണ്ടുപോയി പ്രസംഗിപ്പിക്കുകയും കൃതജ്ഞത പ്രകാശിപ്പിക്കുന്ന സന്ദർഭത്തിൽ അയാളെ അപമാനിച്ചു വിടുകയും ചെയ്യുന്ന ചടങ്ങു്.

## ക്രിസ്തു ശിഷ്യന്റെ മര്യാദ

പ്രേതബാധ—ഒരപഗ്രഥനം എന്ന പേരിൽ പി. എം. മാത്യുവെല്ലൂർ മനോരമ ആഴ്ചപ്പതിപ്പിൽ രണ്ടു ലേഖനങ്ങളെഴുതി. അവയ്ക്കു മറുപടിയെന്ന നിലയിൽ ഫാദർ ജിയോ കപ്പലുമാക്കൽ പൗരധ്വനി വാരികയിലെഴുതിയ ലേഖനം (ലക്കം 52) പ്രിയപ്പെട്ട വായനക്കാർ ഒന്നു നോക്കേണ്ടതാണു്. ഒരു മര്യാദയുമില്ലാത്ത കാലമാണിതെന്നു് എനിക്കറിയാം. എങ്കിലും ഇത്രത്തോളമാകാമോ? ക്രിസ്തുശിഷ്യനായ ജിയോ കപ്പലുമാക്കൽ എഴുതുന്നു:

അസുഖത്തെത്തുടർന്നു് കോട്ടയം മെഡിക്കൽസെൻററിൽ കിടക്കുമ്പോഴാണു് ഞാൻ ശ്രീ. പി. എം. മാത്യുവിനെ ആദ്യമായി കാണുന്നതു്. പ്രസിദ്ധമായ വെല്ലൂർ ആശുപത്രിയിൽനിന്നും റിട്ടയർ ചെയ്ത പ്രശസ്തനും പക്വമതിയുമായ ഒരാളുടെ ചിത്രമാണു മാത്യു വെല്ലൂർ എന്ന നാമം എന്റെ മനസ്സിൽ ഉറപ്പിച്ചിരുന്നതു്. എന്നാൽ മറുനാടൻ ഫോമിലുള്ള, ചെറുപ്പക്കാരനായ ഒരു താടിമീശക്കാരനെയാണു നേരിൽ കണ്ടതു്. ഈ പ്രശസ്തൻ എന്തേ ഇത്രവേഗം ആശുപത്രിവിട്ടു പോരേണ്ടിവന്നു എന്ന ചിന്തയാണു്, അദ്ദേഹം സ്വയം എനിക്കു പരിചയപ്പെടുത്തിയപ്പോൾ മനസ്സിലേക്കു് കടന്നു വന്നതു്.

മാത്യുവിന്റെ വാദങ്ങൾക്കു മറുപടി പറയുക എന്ന മുഖ്യമായ പ്രവൃത്തി 'മറന്നു്' പുരോഹിതനായ ജിയോ അദ്ദേഹത്തിന്റെ ആകൃതി വർണ്ണിക്കുന്നു; അതും പുച്ഛം മാർന്നമട്ടിൽ. ''എന്നോടു ചേർന്നുനില്ക്കാത്തവൻ എന്റെ എതിരാളി'' എന്നു പറഞ്ഞ മനുഷ്യപുത്രൻ കപ്പലുമാക്കലിനെ സുഹൃത്തായി കരുതുമോ? അതോ എതിരാളിയായി കരുതുമോ? എന്നെപ്പോലുള്ള സാധാരണമനുഷ്യർ നിയന്ത്രണംവിട്ടു സംസാരിക്കുന്നതു് ഒരളവിൽ മനസ്സിലാക്കാം. സുജനമര്യാദയുടെ ശാശ്വതപ്രതിരൂപങ്ങളായി വർത്തിക്കേണ്ട പുരോഹിതന്മാർ ഇമ്മട്ടിൽ സഭ്യതയുടെ സീമ ലംഘിക്കുന്നതു് ശരിയല്ല. മര്യാദ വെറും കാപട്യമല്ല. അന്തരംഗം ശുദ്ധമായവനേ മര്യാദ പാലിക്കാൻ കഴിയൂ.

* * *

കരഘോഷംകൊണ്ടു മുഖരിതമായ ഹോളിൽനിന്നു പിയാനോ വായിച്ചയാൾ പോകാൻ ഭാവിച്ചപ്പോൾ ഒരു പെൺകുട്ടി അയാളെ സമീപിച്ചു് ''സർ, ഓട്ടോഗ്രാഫ് തരുമോ?'' എന്നു ചോദിച്ചു. ''ഇല്ല കുട്ടീ എന്റെ കൈകൾ പിയാനോ വായിച്ചു തളർന്നിരിക്കുകയാണു്.'' എന്നു മറുപടി. പെൺകുട്ടി പറഞ്ഞു: ''എന്റെ കൈകളും തളർന്നിരിക്കുകയാണു്. കൈയടിച്ചതിന്റെ ഫലമായ തളർച്ച.'' പുഞ്ചിരിയോടെ പിയാനിസ്റ്റ് ഓട്ടോഗ്രാഫ് നല്കി.

## പലരും പലതും

സങ്കരസംസ്കാരത്തിന്റെ ഉജ്ജ്വല പ്രതീകമായി ഇന്ദിരാഗാന്ധിയെ കാണുന്നു, പി. പി. ഉമ്മർ കോയ (ചന്ദ്രിക വാരിക) സംസ്കാരഭദ്രമായ മനസ്സ് സംസ്കാരസൗരഭ്യം ശ്വസിക്കുന്നു. ആ മനസ്സിനു് എന്റെ അഭിവാദനം.

രാമകൃഷ്ണൻ ഒരു കുററവും ചെയ്യാത്ത നല്ലവൻ. പക്ഷേ, തെളിവുകൾ അയാളെ കൊലപാതകിയാക്കുന്നു. ഇതാണു് വി. പി. മനോഹരൻ 'ഈയാഴ്ച'വാരികയിലെഴുതിയ ''ഒരു കുററാന്വേഷണകഥയുടെ അന്ത്യം'' എന്ന കഥയുടെ സാരം. ഐഡൻറിററിയെക്കുറിച്ചുള്ള ഇത്തരം കഥകൾ ഞാൻ ധാരാളം വായിച്ചിട്ടുണ്ടു്. വിശേഷിച്ചും മാക്സ്ഫ്രിഷിന്റെ I'm not Stiller എന്ന ഉജ്ജ്വലമായ നോവലും. അതുകൊണ്ടു മനോഹരന്റെ കഥയിൽ ഒരു പുതുമയും തോന്നിയില്ല എനിക്കു്.

കുഞ്ഞച്ചൻ പള്ളിയിൽ പോകേണ്ട സമയത്തു് ഷാപ്പിൽ കയറി കള്ളുകുടിക്കുന്നു. അയാളുടെ ഛർദ്ദിക്കലും പശ്ചാത്താപവും മതിവിഭ്രമവും ചെറിയാൻകെ. ചെറിയാന്റെ ''കുഞ്ഞച്ചൻ'' എന്ന കഥയിലെ വിഷയങ്ങൾ. കവിയും കഥാകാരനുമായ അദ്ദേഹം ഇത്തരത്തിലൊരു ബോറൻ കഥ എങ്ങനെ രചിച്ചു എന്നാലോചിച്ചു് ആലോചിച്ചു് എനിക്കും കുഞ്ഞച്ചനെപ്പോലെ മതിവിഭ്രമം (കഥ, കഥാമാസികയിൽ)

* * *

ഞാനൊരു പണ്ഡിതനും വിവേകശാലിയുമാണെന്നു തെററിദ്ധരിച്ചു് പലരും ജീവിതത്തെ സംബന്ധിക്കുന്ന സംശയങ്ങൾ പരിഹരിച്ചുകൊടുക്കാൻ ആവശ്യപ്പെടുന്നു. എന്റെ വായനക്കാരിൽനിന്നു് ഒരു വ്യത്യസ്തതയും എനിക്കില്ല. എങ്കിലും ''പരാജയം എങ്ങനെ ഒഴിവാക്കാം.'' എന്ന ഒരു ചോദ്യത്തിനു് ഉത്തരം നല്കട്ടെ.

1. സ്വന്തം അഭിമാനത്തിനു മുറിവു പററുന്നവിധത്തിൽ സ്ത്രീകളോടു ദാക്ഷിണ്യം കാണിക്കരുതു്.

2. ഒന്നിലും ഒരുത്തനെയും ചുംബനം ചെയ്യരുതു്.



(11-ാം പേജിൽനിന്നു തുടർച്ച)

നരെ അടക്കംചെയ്യുന്നതിന് നീക്കിവയ്ക്കപ്പെട്ടതായിരുന്നു. മാർക്സ് അന്ത്യനാളുകൾ കൊടിയ പട്ടിണിയിലായിരുന്നുവല്ലോ ലണ്ടനിൽ കഴിച്ചുകൂട്ടിയതു്. ഇവിടെനിന്നും മാർക്സ് കുടുംബത്തിന്റെ അവശിഷ്ടം 1954-നവംബർ 23-നു് പുതിയ സ്മാരകം നില്ക്കുന്ന സ്ഥലത്തേക്കു് മാറ്റുകയും ബ്രിട്ടനിലും പുറത്തുമുള്ള മാർക്സിസ്റ്റുകാരുടെ സഹായത്തോടെ 1956 മാർച്ച് 14-നു് ഈ സ്മാരകത്തിന്റെ പണി പൂർത്തിയാക്കുകയും ചെയ്തു. പഴയ സ്ഥാനത്തു് ഈ മാറ്റത്തെക്കുറിക്കുന്ന ഒരു ചെറിയ സ്മാരകശിലയുണ്ടു്. അതിനു മാത്രമേ അവിടെ സ്ഥലവുമുള്ളൂ. പല സന്ദർശകരും പുതിയ സ്മാരകം കണ്ടു മടങ്ങുകയാണു് പതിവെന്നും ഈ സ്ഥലത്തു വരാറില്ലെന്നും പറയുമ്പോൾ വിക്ടർ ഫെയർമാൻ ഞങ്ങളെ അവിടെ കൂട്ടിക്കൊണ്ടുപോയതിൽ ചാരിതാർത്ഥ്യമടയുകയായിരുന്നു. തിരിച്ചു് മാർക്സ് സ്മാരകത്തിനു മുന്നിലെത്തിയ ഞങ്ങൾക്കു മറ്റൊരു ബലികുടീരം ഫെയർമാൻ പരിചയപ്പെടുത്തിത്തന്നു. സൗത്താഫ്രിക്കൻ കമ്മ്യൂണിസ്റ്റ് പാർട്ടി അദ്ധ്യക്ഷനായിരുന്ന ഡോക്ടർ യൂസഫ് ഡാഡോ എന്ന ഇന്ത്യാക്കാരന്റേതായിരുന്നു അതു്. 1983-ൽ ചരമമടഞ്ഞ ഡോക്ടർ ഡാഡോ സൗത്താഫ്രിക്കൻ വർണ്ണവെറിയന്മാരുടെ തടവറയിൽ നിന്നും രക്ഷനേടാനായി തന്റെ അന്ത്യനാളുകൾ ബ്രിട്ടനിൽ കഴിച്ചുകൂട്ടി. ലെനിൻ മൗസോളിയത്തിന്റെ മാതൃകയിൽ ഒരു സൗത്താഫ്രിക്കൻ തൊഴിലാളി രൂപകല്പനചെയ്തു് നിർമ്മിച്ചതായിരുന്നു ആ ചെറിയ സ്മാരകഫലകം. സ്മാരകത്തിന്റെ വലിപ്പം ഇവിടെ പ്രശ്നമല്ലല്ലോ, മാർക്സും ഡാഡോയും മറ്റും ഇത്തരം സ്മാരകശിലകളിലൂടെയല്ല ഓർക്കപ്പെടുക. വിക്ടർഫെയർമാൻ ആവശ്യപ്പെട്ടതനുസരിച്ചു് സ്വന്തം കൈപ്പടയിൽ പേരെഴുതിക്കൊടുത്തശേഷം കടമ്മനിട്ട യാത്ര ചോദിച്ചു.

ഹൈഗേറ്റ് സെമിട്രിയിൽനിന്നു് ബ്രിട്ടീഷ് മ്യൂസിയത്തിലേക്കു് യാത്രപുറപ്പെട്ടപ്പോൾ കടമ്മനിട്ട നേരത്തെപറഞ്ഞ കാര്യങ്ങൾ ഞാൻ ഓർക്കുകയായിരുന്നു. അവിഭക്തകമ്മ്യൂണിസ്റ്റ് പാർട്ടിയുടെ 1952-58 കാലത്തെ സജീവാംഗവും പ്രവർത്തകനുമായിരുന്ന കടമ്മനിട്ട ഇന്നു് പാർട്ടിയുടെ ചില നയങ്ങളിൽ ഖിന്നനാണു്. അതദ്ദേഹം തുറന്നുപറയുന്നു. താൻ റോട്ടറി ക്ലബ്ബുകളിൽ പങ്കെടുക്കുന്നതിനെതിരേയുള്ള വിമർശനത്തിനു് റോട്ടറിക്ലബ്ബുകളിലല്ല മറ്റെവിടെ ആയാലും എന്റെ കവിതകളാണു് ഞാൻ ചൊല്ലുന്നതെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ''എന്റെ അച്ഛൻ ഒരു കമ്മ്യൂണിസ്റ്റായിരുന്നു'മരണം വരെ. ഞാനും അങ്ങനെതന്നെ ആയിരിക്കും. ഇക്കാര്യം സൗകര്യമായി അടക്കി പറയുകയായിരുന്നില്ല.''



കടമ്മനിട്ടയും ലേഖകനും

സാഹിത്യകാരന്റെ സാമൂഹ്യപ്രതിജ്ഞാബദ്ധത എന്ന വിഷയത്തെക്കുറിച്ച് സംസാരിച്ചു. പ്രതിജ്ഞാബദ്ധത-കമിറ്റ്മെന്റ്-എന്നതിനേക്കാൾ ഇൻവോൾവ്മെന്റ് എന്ന അർത്ഥവ്യാപ്തി കൂടിയ പദം ഉപയോഗിക്കാനാണു് കടമ്മനിട്ട ഇഷ്ടം. സമൂഹത്തിന്റെ സമസ്യ നമ്മുടെ ദുഃഖമായി മാറണം. ഈ നീറുന്ന പ്രശ്നങ്ങൾക്കു് ഞങ്ങളും ഉത്തരവാദിയാണെന്ന ചിന്ത ഉദിക്കേണ്ടിയിരിക്കുന്നു. അതായതു് മാറ്റം ആരംഭിക്കേണ്ടതു് ആദ്യം സാഹിത്യകാരനിൽ തന്നെ ആയിരിക്കണം.''

ബ്രിട്ടീഷ്മ്യൂസിയത്തിൽ കാൾ മാർക്സ് മൂലധനം എഴുതാൻ ഉപയോഗിച്ച ബ്രിട്ടീഷ് ലൈബ്രറി ആയിരുന്നു ഞങ്ങളുടെ ലക്ഷ്യം. ഗവേഷകർക്കു മാത്രമേ പ്രവേശനമുള്ളുവെന്നു് ലൈബ്രറിയുടെ കവാടത്തിൽ വച്ചു മാത്രമേ ഞങ്ങൾ മനസ്സിലാക്കിയുള്ളൂ. ഞങ്ങൾ ബ്രിട്ടീഷ് മ്യൂസിയത്തിലെ ദക്ഷിണേന്ത്യൻ-ഈജിപ്ഷ്യൻ വിഭാഗങ്ങളിലേക്കു കടന്നു. കാറു പാർക്കു ചെയ്യാനുള്ള ബുദ്ധിമുട്ടുകൾ പരിഗണിച്ചു് ബ്രിട്ടീഷ്മ്യൂസിയത്തിലെ ഏഷ്യൻ ഈജിപ്ഷ്യൻ വിഭാഗങ്ങളിൽ ചോള-ചേര രാജ്യങ്ങളിലെ സാംസ്കാരിക സമ്പത്തുമുതൽ 5000 വർഷംവരെ പിന്നിട്ടുപോകുന്ന ഈജിപ്ഷ്യൻ മമ്മികൾവരെ നീളുന്ന സാംസ്കാരിക ചരിത്ര ഖനിയിലൂടെ ഒരു ഓട്ടപ്രദക്ഷിണംവയ്ക്കാൻ മാത്രമേ കഴിഞ്ഞുള്ളൂ.

മറ്റൊരു സായാഹ്നത്തിൽ ലണ്ടൻ നഗരത്തിൽ പുരാതന വാസ്തുശില്പ കലയുടെ സൃഷ്ടിയായ കൂറ്റൻ കെട്ടിടങ്ങളുടെ ഓരം പറ്റി നടക്കുമ്പോൾ കടമ്മനിട്ട കൂടുതൽ സന്തുഷ്ടനാകുന്നതു ഞാൻ ശ്രദ്ധിച്ചു. ഇതു് ഡെൽഹിയുടെ മുതുമുത്തശ്ശിയാണെന്നായിരുന്നു കവിയുടെ ഉപമ. ഇതൊക്കെയാണെങ്കിലും അച്ചൻകോവിലാറ്റിന്റെ തീരത്തു് പ്രശാന്തതയിലെ ജീവിതം ദിവസം ആയിരം ഡോളർ തന്നാലും തനിക്കിവിടെ കണ്ടെത്താൻ കഴിയില്ലെന്നു് കടമ്മനിട്ട പറയുമ്പോൾ എന്നിൽ മയങ്ങിക്കിടന്നിരുന്ന ഗൃഹാതുരത തലപൊക്കുകയായിരുന്നു.

മടക്കയാത്രയ്ക്കു് ലഗേജിന്റെ കാര്യത്തിൽ ആദ്യമുണ്ടായ (തെറ്റിദ്ധരിക്കണ്ട കടമ്മനിട്ട നമ്മുടെ ഔദ്യോഗിക വിദേശ സന്ദർശകന്മാരെപ്പോലെ ഷോപ്പിങ്ങിനായിരുന്നില്ല വിദേശയാത്ര നടത്തിയതു്. പുസ്തകങ്ങളും മറ്റു സാംസ്കാരിക സമ്പത്തുമായിരുന്നു കടമ്മനിട്ടയുടെ ചെറിയ ശേഖരത്തിലുണ്ടായിരുന്നതു്) ചെറിയ പ്രതിബന്ധങ്ങൾ അദ്ദേഹത്തെ ചെറുതായൊന്നു വിഷമിപ്പിച്ചു. എല്ലാം ഭംഗിയായി ഹീത്രോ എയർപോർട്ടിൽ വച്ചു യാത്രപറഞ്ഞു് വീണ്ടും ഒരിക്കൽക്കൂടി ഹസ്തദാനം ചെയ്യുമ്പോൾ ആ കണ്ണുകളിലെ ആർദ്രത ഞാനറിഞ്ഞു.